ശ്രീ ഗണേശായ നമഃ

# ജ്യോതിഷബ്രഹ്മരഹസ്യം

പ്രശ്നവും ജാതകവും അവരവർതന്നെ നോക്കാൻ
ഉപയുക്തമായ ഒരു വിശിഷ്ടഗ്രന്ഥം.



ഗ്രന്ഥകർത്താ,
എം. നീലകണ്ഠപ്പിള്ളജ്യോത്സ്യൻ,
ഈഞ്ചക്കൽ കിഴക്കേവീട്ടു്,
ചിറയിൻകീഴു്.

പ്രകാശകർ,
ശ്രീരാമവിലാസം പ്രസിദ്ധീകരണശാല, കൊല്ലം.

# സംഭാവന.

എൻെറ അച്ഛൻെറ-പരേതനായ ശ്രീ. മേലു വീട്ടിൽ നാണമേനോൻെറ-പ്രഥമ ചരമവാർഷികത്തിൻെറ പാവനാസ്മരണയ്ക്കു്.

വിദ്വാൻ

തേറമ്പിൽ ശങ്കുണ്ണിമേനോൻ എം. എ.



മൂന്നാം പതിപ്പ് കാപ്പി—2000

ശ്രീരാമവിലാസം പ്രസ്സ്,

കൊല്ലം.

1126.

# മുഖവുര

സകല ശാസ്ത്രഗ്രന്ഥങ്ങളുടെയും നിർമ്മാതാക്കൾ ത്രികാലവേദികളും ആത്മജ്ഞാനികളും പണ്ഡിതശിരോമണികളുമായ ഋഷീശ്വരന്മാരാണു്. സംസ്കൃതഭാഷയിൽ നിർമ്മിതങ്ങളും പണ്ഡിതന്മാരെക്കൂടി വിഷമിപ്പിക്കത്തക്കവിധം ഗഹനങ്ങളും അതിവിസ്തൃതങ്ങളുമായ അത്തരം ശാസ്ത്രഗ്രന്ഥങ്ങളുടെ സാമാന്യസ്വഭാവംപോലും ഗ്രഹിക്കുന്നതിനു് സാധാരണന്മാർക്ക് സാധിക്കുന്നില്ല. അക്കൂട്ടത്തിലൊന്നാണു് ജ്യോതിശ്ശാസ്ത്രം. മററു ശാസ്ത്രങ്ങളെ അപേക്ഷിച്ചു് ഇതു് എത്രയോ മാഹാത്മ്യമേറിയതാകുന്നു. ഈ ശാസ്ത്രത്തിനു് ഗണിതം, സംഹിതാ, ഹോരാ എന്നു മൂന്നു സ്കന്ധങ്ങളും, ജാതകം, ഗോളം, നിമിത്തം, പ്രശ്നം, മുഹൂർത്തം, ഗണിതം എന്നിങ്ങനെ ആറു് അംഗങ്ങളുമുണ്ടു്. ഇതിനുംപുറമേ ഫലം, ക്രിയാമാർഗ്ഗം ഇങ്ങനെ രണ്ടു വിഭാഗങ്ങളും ഇതിൽ ഉൾപ്പെട്ടിട്ടുണ്ടു്. മുൻപറഞ്ഞ സ്കന്ധങ്ങളിൽ ഗണിതം പ്രമാണഭാഗവും, സംഹിതാ, ഹോരാ രണ്ടും ഫലഭാഗവുമാകുന്നു. മറെറാരു വിഭാഗമനുസരിച്ചു് ജ്യോതിശ്ശാസ്ത്രം യുക്തിഭാഗം, ഫലഭാഗം ഇങ്ങനെ രണ്ടുവഴിയായിത്തിരിയുന്നു. ഫലഭാഗത്തിൽ പല അവാന്തരഭേദങ്ങളുള്ളതിൽ ജാതകം, പ്രശ്നം ഇവരണ്ടും നമുക്കത്യന്താപേക്ഷിതമാകുന്നു. ജനനസമയത്തെ സൂക്ഷ്മമായറിഞ്ഞു് അപ്പോഴത്തെ ഗ്രഹസ്ഥിതികളെ ആധാരമാക്കി ഒരുവൻെറ ആയുഷ്കാലത്തില

ള്ള ശുഭാശുഭങ്ങളെ വിവരിക്കുന്നതാണ് ജാതകശാസ്ത്രം. ദൈവജ്ഞന്റെ ചില പ്രത്യേകപരിക്ഷകൾമൂലം ദൃശ്യമാകുന്ന ഗ്രഹസ്ഥിതിഭേദങ്ങളെ ആധാരമാക്കി പ്രഷ്ടാവിന്റെ ശുഭാശുഭഫലങ്ങളെ നിർണ്ണയിക്കുന്നതു് പ്രശ്നവുമാകുന്നു. അതിനാൽ പ്രശ്നജാതകങ്ങൾ മനുഷ്യർക്കു സർവ്വഥാ പ്രയോജനകരങ്ങളാകുന്നു. ഇത്ര മഹത്തായിരിക്കുന്ന ഈ ശാസ്ത്രത്തെ പൊതുജനങ്ങൾക്കു് ഉപകരിക്കത്തക്കവിധത്തിൽ ക്രമീകരിച്ചും, ലഘൂപ്പെടുത്തിയും "ജ്യോതിഷബ്രഹ്മരഹസ്യം" എന്ന നാമധേയത്തിൽ ഇതാ സജ്ജനസമക്ഷം അവതരിപ്പിച്ചുകൊള്ളുന്നു.




എന്നു് ഗ്രന്ഥകർത്താ,

---

# വിജ്ഞാപനം

ജ്യോതിശ്ശാസ്ത്രസംബന്ധമായി അനേകം ഗ്രന്ഥങ്ങൾ ഇന്നു നടപ്പിലിരിക്കുന്നുണ്ടു്. എന്നാൽ ഒരു ഗ്രന്ഥംകൊണ്ടുമാത്രം പൊതുജനങ്ങൾക്കു പൊതുവേ ഒരു ജ്ഞാനം സിദ്ധിക്കുന്നില്ല. അതിൻെറ നിവാരണത്തിനുവേണ്ടി പല ഗ്രന്ഥങ്ങളിലുംനിന്നു് അവസരോചിതം സാരഭാഗങ്ങളെ തെരഞ്ഞെടുത്തു് പ്രശ്നവും ജാതകവും അവരവൎക്കുതന്നെ ജ്യോത്സ്യൻെറ സഹായംകൂടാതെ ചിന്തിച്ചറിയത്തക്ക രീതിയിൽ അവിടവിടെ വിവരണങ്ങളും കുറിപ്പുകളും ചേൎത്തു് ഉദാഹരണങ്ങൾ കൊടുത്തു് ഈ ഗ്രന്ഥം എഴുതിത്തീൎത്തിട്ടുള്ളതാകുന്നു. പുറമെ സ്ത്രീജാതകവും, തുടൎന്നു പൊരുത്ത വിഷയങ്ങളും, ഋതു, നില, പുത്രനില, പ്രസവാദിലക്ഷണഫലങ്ങൾ, സുമുഹൂൎത്തങ്ങൾ ഇതുകളും വിശദമായി കാണിച്ചിട്ടുണ്ടു്. ചുരുക്കിപ്പറഞ്ഞാൽ ഈ ഒരു ഗ്രന്ഥംകൊണ്ടുമാത്രം അവശ്യം അറിഞ്ഞിരിക്കേണ്ട അനേകസംഗതികൾ മനസ്സിലാക്കാൻ കഴിയുന്നതാണു്. മാത്രമല്ല, പ്രമാണത്തിനും യുക്തിക്കും അനുഭവത്തിനും യോജിക്കുമെന്നുള്ളതിനും പക്ഷാന്തരമില്ല. അതിനാൽ ഒരു കുടുംബജ്യോത്സ്യൻെറ സ്ഥാനം ഈ ഗ്രന്ഥത്തിനുണ്ടാകുമെന്നുള്ള സംഗതി മഹത്തുക്കളെ അറിയിച്ചുകൊള്ളുന്നു.

എന്നു്,

ജ്യോത്സ്യൻ എം. നീലകണ്ഠപ്പിള്ള,

ചിറയിൻകീഴ്.

# വിഷയാനുക്രമണിക.

## അദ്ധ്യായം 10.



## അദ്ധ്യായം 11.

# ജ്യോതിഷബ്രഹ്മരഹസ്യം

## ഒന്നാം അദ്ധ്യായം.

ഹരിഃ ശ്രീ ഗണപതയേ നമഃ

യസ്യോദയേ ജഗദിദം പ്രതിബോധമേതി
മദ്ധ്യസ്ഥിതേ പ്രസരതി പ്രകൃതിക്രിയാസു
അസ്തംഗതേ സ്വപിതി ചോച്ഛ്വസിതൈകമാത്രം
ഭാനുസ്സ ഏഷ ജയതി പ്രകടപ്രഭാവഃ

### രാശിചക്രവിവരണം.

മേടം മുതൽ മീനംവരെ പന്ത്രണ്ടു രാശികളും അശ്വതിമുതൽ രേവതിവരെ ൨൭ നക്ഷത്രങ്ങളും ഉൾപ്പെട്ടതാകുന്നു രാശിചക്രം.

നക്ഷത്രങ്ങൾ.

| | | | | | |
|---|---|---|---|---|---|
| ൧. | അശ്വതി | ൧൦ | മകം | ൧൯. | മൂലം |
| ൨. | ഭരണി | ൧൧. | പൂരം | ൨൦. | പൂരാടം |
| ൩. | കാർത്തിക | ൧൨. | ഉത്രം | ൨൧. | ഉത്രാടം |
| ൪. | രോഹിണി | ൧൩. | അത്തം | ൨൨. | തിരുവോണം |
| ൫. | മകയിരം | ൧൪. | ചിത്തിര | ൨൩. | അവിട്ടം |
| ൬. | തിരുവാതിര | ൧൫. | ചോതി | ൨൪. | ചതയം |
| ൭. | പുണർതം | ൧൬. | വിശാഖം | ൨൫. | പൂരുരുട്ടാതി |
| ൮ | പൂയം | ൧൭. | അനിഷം | ൨൬. | ഉത്തൃട്ടാതി |
| ൯. | ആയില്യം | ൧൮. | കേട്ട | ൨൭. | രേവതി. |

നക്ഷത്രനാമങ്ങൾ.

അശ്വതിയ്ക്കു്—തുരംഗം ദസ്രാം അശ്വയുക്
ഭരണിയ്ക്കു്—യമം കൃതാന്തം ഭരണി യാമ്യഭം
കാർത്തികയ്ക്കു്—ഹുതാശനം അഗ്നി ബഹുലാ കൃത്തികാ
രോഹിണിയ്ക്കു—വിധി വിരിഞ്ചം ശകടം രോഹിണി
മകയിരത്തിന്ന—സൗമ്യാ ചന്ദ്രം ആഗ്രഹായണി ഉഡുപം മൃഗശിരസ്സ്.
തിരുവാതിരയ്ക്കു—താരകം രൌദ്രം ആർദ്രാ
പുണർതത്തിന്ന—ആദിത്യം പുനർവ്വസു സുരജനനി.
പൂയത്തിന്നു—തിഷ്യം പുഷ്യം അമരേഡ്യം.
ആയില്യത്തിന്ന—ആശ്ലേഷം അഹി ഭുജംഗം.
മകത്തിന്ന—പിതാ ജനകം.
പൂരത്തിന്നു—ഫാൽഗുനി ഭാഗ്യഭം.
ഉത്രത്തിന്നു—ആര്യ്യമ°ണം ഉത്തരാഖ്യംഭഗം ഉത്തരഫൽഗുനി
അത്തത്തിന്നു—ഭാനു ഹസ്തം അരുണം അർക്കം.
ചിത്തിരയ്ക്കു—ത്വഷ്ടാവ് ചിത്ര സുരവർദ്ധകി.
ചോതിയ്ക്കു—സ്വാതി മരുത്തു് പ്രാണം സമീരണം വായു സമീരാ ചോതിക.
വിശാഖത്തിന്നു—വിശാഖ ദ്വിദൈവതം ഇന്ദ്രാഗ്നിശ്ശക്രഭം.
അനിഴത്തിന്നു—അനുരാധ മൈത്രം
കേട്ടയ്ക്കു—കുലിശതാരം ശതമഖം സ്വാരസ്വാമി ജ്യേഷ്ഠ.
മൂലത്തിന്നു—അസുരം മൂലം അക്രുളക.
പൂരാടത്തിന്നു—പയസ്സ് പൂർവ്വാഷാഢം സലിലം ജലം തോയം.
ഉത്രാടത്തിന്നു—ഉത്തരാഷാഢം വിശ്വം അഭിജിത്തു്.
തിരുവോണത്തിന്നു—ശ്രോണ വിഷ്ണു ഹരി ശ്രുതി ശ്രവണഭം
അവിട്ടത്തിന്നു—ശ്രവിഷ്ഠ വസു.
ചതയത്തിന്നു—പ്രചേതസ്സ് ശതതാരക വരുണഭം.
പൂരുട്ടാതിയ്ക്കു—അജൈകപാദം അജപാത്തു പൂർവ്വപ്രോഷ്ഠപദം

ഉത്രിട്ടാതിയ്ക്കു—അഹിർബ്bുധ്നി ബുധ്നി ഉത്തരപ്രോഷ്ഠ പദം.

രേവതിയ്ക്കു—പൂഷാവ് രേവതി പൌഷ്ണഭം അന്ത്യഭം.

ഗണ്ഡാന്തനക്ഷത്രങ്ങൾ.

അശ്വതി മകം മൂലം ഈ നാളുകളുടെ ആദ്യത്തെ ൧൫ നാഴികയും, ആയില്യം കേട്ട രേവതി ഈ നാളുകളുടെ അവസാനം ൧൫ നാഴികയും ഗണ്ഡാന്തമാകുന്നു.

ഗണ്ഡാന്തഫലം.

ഗണ്ഡാന്തേഷ്വോ തതോ മർത്ത്യഃ പിതൃമാതൃകുലാന്തകഃ
യദി ജീവതി ദീർഘായുർന്നീരോഗീശ്രീപതിർഭവേൽ.

അശ്വതിയുടെ ഒന്നാംപാദത്തിൽ ജനിച്ചാൽ ൧൬ വയസ്സും മകത്തിന്റെ ഒന്നാംപാദത്തിൽ ജനിച്ചാൽ ൮ വയസ്സും തൃക്കേട്ടയുടെ ൪-ാംപാദത്തിൽജനിച്ചാൽ ൧ വയസ്സും ചിത്തിരയുടെമൂന്നാംപാദത്തിലും മൂലത്തിന്റെ ഒന്നാംപാദത്തിലും ജനിച്ചാൽ ൪ വയസ്സും ആയില്യത്തിന്റെ നാലാം പാദത്തിൽ ജനിച്ചാൽ ൨ വയസ്സും രേവതിയുടെ നാലാം പാദത്തിൽ ജനിച്ചാൽ ൧ വയസ്സും ഉത്രത്തിന്റെ ഒന്നാംപാദത്തിൽ ജനിച്ചാൽ ൨ വയസ്സും പൂയത്തിന്റെ രണ്ടുംമൂന്നും പാദങ്ങളിലായാൽ ൩ മാസവും ജീവിച്ചിരിക്കും. പൂരാടത്തിന്റെ രണ്ടാംപാദത്തിൽ ജനിച്ചാൽ ഒൻപതാംമാസത്തിൽ അച്ഛൻ മരിക്കും. അത്തത്തിന്റെ ഒന്നാംപാദത്തിൽ ജനിച്ചാൽ അച്ഛൻ ൧൨-ാംവർഷത്തിൽ മരിക്കും. ഈ പറഞ്ഞകാലത്തിനകം ഗണ്ഡഫലം അനുഭവിക്കും. മൂലത്തിന്റെ ആദ്യം ൩൮ നാഴികയായ അഭുക്തം എന്ന സന്ധിയിൽ ജനിച്ചാൽ അച്ഛൻ ഉടനെമരിക്കും. ആ കുട്ടി ജീവിച്ചിരിക്കുകയാണെങ്കിൽ വംശകർത്താവായും ധനവാനായും സേനാനായകനായും ഭവിക്കും. അഭുക്തമൂലത്തിൽ ജനിച്ചാൽ പിതാവിനും ബാലനും ദോഷമാണെന്നും അറിയേണ്ടതാകുന്നു.

## തട്ടുള്ള നക്ഷത്രങ്ങൾ

അശ്വതി, മകം, മൂലം, കാൎത്തിക, ഉത്രം, ഉത്രാടം, പൂയം, പൂരാടം, ചിത്തിര ഇവകളിൽ ആദ്യത്തെ ൧൫ നാഴികയും അത്തം, ഭരണി ഈ നാളുകളിൽ ൩൦ നാഴിക കഴിഞ്ഞതിനുശേഷമുള്ള ൧൫ നാഴികയും, ആയില്യം, കേട്ട, രേവതി ഈ നാളുകളിൽ ൪൫ നാഴിക കഴിഞ്ഞതിനുശേഷമുള്ള ൧൫ നാഴികയും തട്ടുണ്ടു്. രാത്രി ജനനമാണെങ്കിൽ മാതാവിനും പകൽ ജനനമാണെങ്കിൽ പിതാവിനും സന്ധിയാണെങ്കിൽ കുട്ടിക്കും ദോഷത്തെ ചെയ്യും.

ഇനി ദോഷസന്ധികളെ പറയുന്നു:—

| | | | | |
|---|---|---|---|---|
| അശ്വതിക്കു വൎഷം | ൧൬ | പൂരാടത്തിനു | വൎഷം | ൪ |
| മകത്തിനു ടി | ൮ | ചിത്തിരയ്ക്കു | മാസം | ൫ |
| മൂലത്തിനു ടി | ൪ | അത്തത്തിനു | വൎഷം | ൧൦ |
| കാൎത്തികയ്ക്കു ടി | ൪ | ഭരണിയ്ക്കു | മാസം | ൬ |
| ഉത്രത്തിനു മാസം | ൬ | ഉത്രാടത്തിനു | മാസം | ൧ |
| പൂയത്തിനു മാസം | ൯ | ആയില്യം, കേട്ട, രേവതി | മാസം | ൩ |

ഇതു നീക്കി മാതുലൻ സഹോദരൻ ബന്ധു ഇവൎക്കും ദോഷത്തെ ചിന്തിയ്ക്കുക.

## സ്ത്രീകൾ ജനിച്ചാലുള്ള നക്ഷത്രദോഷങ്ങൾ

ഞായറാഴ്ചയും രേവതിയും തിങ്കളാഴ്ചയും ചിത്തിരയും ചൊവ്വാഴ്ചയുംഉത്രാടവും ബുധനാഴ്ചയും അവിട്ടവും വ്യാഴാഴ്ചയും തൃക്കേട്ടയും വെള്ളിയാഴ്ചയും പൂരാടവും ശനിയാഴ്ചയും രേവതിയുംതമ്മിൽ കൂടുന്ന ദിവസവും ഞായറാഴ്ചയും ആയില്യവും ശനിയാഴ്ചയും കാൎത്തികയും ചൊവ്വാഴ്ചയും ചതയവും ദ്വിതീയ സപ്തമി ദ്വാദശി ഈ തിഥികളും തമ്മിൽ ചേരുന്നദിവസവും ശനിയാഴ്ചയും ആയില്യവും ദ്വിതീയയും ചൊവ്വാഴ്ചയും സപ്തമിയും ചതയവും ഞായറാഴ്ചയും ദ്വാദ

ശിയും വിശാഖവും തമ്മിൽ ചേരുന്നദിവസവും ജനിക്കുന്ന സ്ത്രീകൾക്കു വിഷകന്യാദോഷങ്ങൾ സംഭവിക്കുന്നതാകുന്നു. വിഷയോഗത്തിൽ ജനിക്കുന്ന സ്ത്രീകൾക്കു വൈധവ്യവും അർത്ഥനാശവും കുലഹാനിയും സർവ്വനാശങ്ങളും സംഭവിക്കുമെന്നു ശാസ്ത്രങ്ങളാൽ കണ്ടറിഞ്ഞിരിക്കുന്നു.

ദോഷപരിഹാരം.

ലഗ്നാദിന്ദോശ്ശുഭോ വാ യദി മദനപതിർ
ദ്യൂനയായി വിഷാഖ്യം
ദോഷം ചൈവാനപത്യം തദനു ച നിയതം
ഹന്തി വൈധവ്യദോഷം
ഇത്ഥം ജ്ഞേയം ഗ്രഹജ്ഞൈസ്സുമതിഭിരഖിലം
യോഗജാതം ഗ്രഹാണാ-
മാധിക്യൈരാത്മാനമർത്ത്യാ മതമിഹ ഗദിതം
ജാതകേ കാമിനീനാം.

സാ—ലഗ്നരാശിയുടേയും ചന്ദ്രരാശിയുടേയും ഏഴാമെടത്തു ശുഭഗ്രഹമോ ഏഴാം ഭാവാധിപനോ ബലവാനായിനിന്നാൽ മുൻപറഞ്ഞ വിഷദോഷവും വന്ധ്യാദോഷവും വൈധവ്യദുഃഖവും സംഭവിക്കയില്ല. ഇപ്രകാരം സ്ത്രീജാതകത്തിലുള്ള വ്യത്യാസങ്ങളേയും ബുദ്ധിമാന്മാരായ ദൈവജ്ഞന്മാർ നല്ലവണ്ണം ചിന്തിച്ചു ഫലങ്ങളെ പറഞ്ഞുകൊള്ളണം.

വിഷകന്യാലക്ഷണം.

പാപദ്വയമധ്യഗതേ ചന്ദ്രേ ലഗ്നേ ച കന്യകാ ജാതാ
നിജപിതൃവംശമശേഷം ശ്വശുരകുലം ഹന്തി നിശ്ശേഷം.

സാ—ലഗ്നത്തിന്റേയും ചന്ദ്രന്റേയും ഇരുപുറവും പാപഗ്രഹങ്ങൾ നിന്നാൽ ആ സ്ത്രീ തന്റെ മാതാപിതാക്കന്മാരുടേയും ഭർത്താവിന്റെ മാതാപിതാക്കന്മാരുടേയും വംശത്തെ നിശ്ശേഷം നശിപ്പിക്കുന്നവളായി ഭവിക്കും.

മൂർത്തൌ രാഹുഃക്കേതൌമേഷു രണ്ഡാ ഭവതി കാമിനീ
ഏഷു ശുക്രദപിതിയേഷു പതിമന്യം ചികീർഷതി.

സാ—രാഹുവും ആദിത്യനും ചൊവ്വായും ഒരുമിച്ചു ലഗ്നത്തിൽ നിന്നാൽ വിധവയായും, ഈ മൂന്നു ഗ്രഹങ്ങളും ശുക്രന്റെ രണ്ടാമിടത്തു നിന്നാൽ വൈധവ്യത്തിനുശേഷം വേറൊരു ഭർത്താവിനെ സ്വീകരിക്കുന്നവളായും ഭവിക്കും.

മൂലജാ ശ്വശുരം ഹന്തി വ്യാളജാ ച തദംഗനാം
ജ്യേഷ്ഠജാ ഹന്തി തൽജ്യേഷ്ഠം ദേവരന്തു ദ്വിദൈവജാ

സാ—മൂലംനാളിൽ ജനിച്ച സ്ത്രീ ഭർത്താവിന്റെ പിതാവിനേയും ആയില്യംനാളിൽ ജനിച്ച സ്ത്രീ ഭർത്താവിന്റെ മാതാവിനേയും തൃക്കേട്ടയിൽ ജനിച്ച സ്ത്രീ ഭർത്താവിന്റെ ജ്യേഷ്ഠനേയും വിശാഖംനാളിൽ ജനിച്ച സ്ത്രീ ഭർത്താവിന്റെ അനുജനേയും ഹനിക്കും. അവർ അധികം താമസിയാതെ മരിക്കുമെന്നു സാരം.

## വിശേഷവിധി.

മൂലം ആയില്യം വിശാഖം തൃക്കേട്ട ചിത്തിര തിരുവാതിര ചതയം കാർത്തിക പൂയം ഈ നാളുകളിൽ ജനിക്കുന്ന സ്ത്രീകൾ പ്രായേണ വിധവയായോ ഭർത്തൃത്യക്തയായോ വന്ധ്യയായോ മൃതപുത്രയായോ സംഭവിക്കാനിടയുണ്ടു്.

## പുരുഷനക്ഷത്രങ്ങൾ

അശ്വതി ഭരണി പൂയം ആയില്യം മകം ഉത്രം ചോതി വിശാഖം കേട്ട മൂലം പൂരാടം ഉത്രാടം തിരുവോണം പൂരുരുട്ടാതി ഇവകളാകുന്നു.

## സ്ത്രീനക്ഷത്രങ്ങൾ.

കാർത്തിക രോഹിണി മകയിരം തിരുവാതിര പുണർതം പൂരം അത്തം ചിത്തിര അനിഴം അവിട്ടം ചതയം ഉത്രട്ടാതി രേവതി ഇവകളാണു്. പുരുഷൻ പുരുഷനക്ഷത്രത്തിലും സ്ത്രീ സ്ത്രീനക്ഷത്രത്തിലും ജനിക്കുന്നതു ഉത്തമമാകുന്നു.

ദേവഗണനക്ഷത്രങ്ങൾ.

അശ്വതി മകയിരം പുണർതം പൂയം അത്തം ചോതി അനിഴം തിരുവോണം രേവതി ഇവകളാണ്. ദേവഗണത്തിൽ ജനിച്ചവർ ധനത്തോടുകൂടിയവരായും സത്യവും ദയയും ഉള്ളവരായും ദാനവും ദൈവഭക്തിയും പരോപകാരതല്പരതയും ഉള്ളവരായിത്തീർന്ന സജ്ജനങ്ങൾക്കു പ്രീതിയോടുകൂടിയവരായും വിദ്വാന്മാരായും ഭവിക്കുന്നതാണ്.

മനുഷ്യഗണം.

ഭരണി രോഹിണി തിരുവാതിര പൂരം ഉത്രം പൂരാടം ഉത്രാടം പൂരുരുട്ടാതി ഉത്രട്ടാതി ഇവകളാണ്. മനുഷ്യഗണത്തിൽ ജനിച്ചവർ സ്വതന്ത്രശീലന്മാരായും മുൻകോപികളായും സർക്കാർഉദ്യോഗത്തിൽ മോഹക്കുറവുള്ളവരായും അലങ്കാരവിഷയങ്ങളിൽ താല്പര്യം കുറഞ്ഞവരായും ഭൂമി, പുതിയ ഗൃഹം, വാഹനങ്ങൾ ഇവകൾ കിട്ടുന്നതിന്ന യോഗമുള്ളവരായും ഭവിക്കുന്നതാണ്.

രാക്ഷസഗണം.

കാർത്തിക ആയില്യം മകം ചിത്ര വിശാഖം തൃക്കേട്ട മൂലം അവിട്ടം ചതയം ഇവകളാണ്. രാക്ഷസഗണത്തിൽ ജനിച്ചവർ കുമാർഗ്ഗികളായും പരസ്ത്രീകളിൽ മോഹമുള്ളവരായും, തന്റെ കാര്യത്തിൽമാത്രം ശ്രദ്ധയുള്ളവരായും നിന്ദാസൂചകങ്ങളായ വാക്കുകൾ അന്യനെ ലാക്കാക്കി പറയുന്നവരായും, പരോപദ്രവികളായും, ധനവാന്മാരായുംഭവിക്കുന്നതാണ്.

---

# അദ്ധ്യായം ൨.

---

## രാശിചക്രം വരയ്ക്കേണ്ടും ക്രമം.

കിഴക്കപടിഞ്ഞാറു അഞ്ചു രേഖകളും പിന്നീടു അതിന്മേൽ വിലങ്ങത്തിൽ അഞ്ചു രേഖകളും വരച്ചാൽ ആകെ കിട്ടുന്ന ൧൬ ഖണ്ഡങ്ങളിൽ നടുവിലുള്ള നാലു രേഖകളെ തുടയ്ക്കുമ്പോൾ ക്രമേണ കിഴക്കുള്ള ഖണ്ഡം തുടങ്ങി ൧൨ ഖണ്ഡങ്ങളെ മേഷാദി മീനപര്യന്തങ്ങളായ രാശികളെന്നു അറിയണം. അവകൾ താഴെ കാണിക്കുന്നു.

### രാശികൾ ൧൨.

| | |
|---|---|
| മേടം | തുലാം |
| ഇടവം | വൃശ്ചികം |
| മിഥുനം | ധനു |
| കർക്കടകം | മകരം |
| ചിങ്ങം | കുംഭം |
| കന്നി | മീനം |

| | | | |
|---|---|---|---|
| ൧൨ മീനം | ൧ മേടം | ഇടവം | മിഥുനം |
| കുംഭം | | | കർക്കടകം |
| മകരം | | | ചിങ്ങം |
| ധനു | വൃശ്ചികം | തുലാം | കന്നി |

# നവഗ്രഹങ്ങൾ.

| | | |
|---|---|---|
| ആദിത്യൻ | ബുധൻ | ശനി |
| ചന്ദ്രൻ | വ്യാഴം | രാഹു |
| ചൊവ്വാ | ശുക്രൻ | കേതു |

## രാശിനാഥന്മാർ.

| | | |
|---|---|---|
| മേടം വൃശ്ചികം | ഈ രണ്ടു രാശികൾക്കു | ചൊവ്വായും |
| ഇടവം തുലാം | ടി | ശുക്രനും |
| മിഥുനം കന്നി | ടി | ബുധനും |
| കർക്കടകം | രാശിക്കു | ചന്ദ്രനും |
| ചിങ്ങം | ടി | ആദിത്യനും |
| ധനു മീനം | ഈ രണ്ടു രാശികൾക്കു | വ്യാഴവും |
| മകരം കുംഭം | ടി | ശനിയും |

നാഥന്മാരാകുന്നു.

## വിവരണം.

സൂൎയ്യചന്ദ്രന്മാൎക്കു ഓരോ രാശികളും മററു ഗ്രഹങ്ങൾക്കു ഈരണ്ടു രാശികളും കിട്ടാനുണ്ടായ കാരണത്തെ പറയുന്നു. ചിങ്ങംമുതൽ മകരംവരെയുള്ള ആറു രാശികൾക്കു സൂൎയ്യനും, കർക്കടകംമുതൽ പ്രതിലോമമായി കുംഭംവരെയുള്ള ആറു രാശികൾക്കു ചന്ദ്രനും നാഥന്മാരാണു്. ഇവരുടെ ദാനപ്രകാരമാകുന്നു മററുള്ള ഗ്രഹങ്ങൾക്കു ഈരണ്ടു രാശികൾ വീതം സിദ്ധിച്ചിട്ടുള്ളതു്. ഇതിനും പുറമെ രാഹുകേതുക്കൾകൂടി ഉൾപ്പെടുത്തി കാണുന്നുണ്ടല്ലൊ. എന്നാൽ ഇവ രണ്ടും ആകാശത്തിൽ സഞ്ചരിച്ചുകൊണ്ടിരിക്കുന്ന തമോഗ്രഹങ്ങളാണു്. രാഹുവിനു കർക്കടകം, മേടം, ഇടവം, കുംഭം, വൃശ്ചികം ഇവ ബലമുള്ള രാശികളും ഇവയിൽനിൽക്കുന്ന രാഹുവിന്റെ ദശയിൽ ധനധാന്യലാഭങ്ങളും വിദ്യാപ്രഭുത്വ

വും രാജപ്രീതിയും കിട്ടുന്നതാണു്. കന്നി, മീനം, ഇടവം ഈ രാശികളിൽ നില്ക്കുന്ന കേതുവും മേൽപ്രകാരമുള്ള ഫലങ്ങളെ ദശകളിൽ കൊടുക്കുന്നതാണെന്നും അറിഞ്ഞിരിക്കണം.

### ഗ്രഹങ്ങളുടെ സ്വക്ഷേത്രങ്ങൾ.

| | | | |
|---|---|---|---|
| ഗുരു | ചൊവ്വ | ശുക്രൻ | ബുധൻ |
| ശനി | | | ചന്ദ്രൻ |
| ശനി | | | സൂര്യൻ |
| ഗുരു | ചൊവ്വാ | ശുക്രൻ | ബുധൻ |



### പ്രമാണം.

ആദിത്യന്നിഹ ചിങ്ങമിന്ദുഭവനം ഞണ്ടാസ്സുരും ഭൌമന–
ണ്ടാടുംകീടവുമിന്ദുജസ്യ മിഥുനം കന്യാഖ്യമാം രാശിയും
വ്യാഴത്തിന്നു ധനുശ്ച മീനവുമുടൻ ശുക്രന്നു ജൂകം വൃഷം
മന്ദന്നാസ്സുരുമേ ഘടം മകരവും ക്ഷേത്രങ്ങളീവണ്ണമാം.

### ഉച്ചരാശികൾ.

അജവൃഷഭമൃഗാംഗനാകുളീരാ–
ഝഷവണിജൌ ച ദിവാകരാദിതുംഗാഃ

ദശശിഖിമനുയുക്തിഥീന്ദ്രിയാംശൈ-
സ്ത്രിനവകവിംശതിഭിശ്ച തേസ്തനീചാഃ

സാ—മേടം, ഇടവം, മകരം, കന്നി, കൎക്കടകം, മീനം, തുലാം ഈ ഏഴു രാശികളും ക്രമേണ സൂൎയ്യാദിഗ്രഹങ്ങളുടെ ഉച്ചരാശികളാകുന്നു. മേടത്തിൽ പത്താമത്തെ തിയ്യതി ആദിത്യന്നു പരമോച്ചമെന്നും ശേഷമായ അംശം ആദിത്യന്നു ഉച്ചമെന്നും ഗ്രഹിച്ചുകൊൾക. ഇടവം മുതലായ രാശികളിലും ഇങ്ങനെ യഥോക്തമായ അംശകഭേദത്തെ ആശ്രയിച്ചിട്ടു ചന്ദ്രാദികളുടെ പരമോച്ചവും ഉച്ചത്വവും ഗ്രാഹ്യമാകുന്നു. മേൽ പറഞ്ഞ അജവൃഷഭാദിരാശികളുടെ ഏഴാംരാശികൾ ക്രമേണ നീചസ്ഥാനങ്ങളാണു്.

വിവരണം.

| | | | | |
|---|---|---|---|---|
| ആദിത്യന്നു | മേടം | ഉച്ചം | തുലാം | നീചം |
| ചന്ദ്രന്നു് | ഇടവം | ഉച്ചം | വൃശ്ചികം | നീചം |
| ചൊവ്വായ്ക്കു | മകരം | ഉച്ചം | കൎക്കടകം | നീചം |
| ബുധന്നു | കന്നി | ഉച്ചം | മീനം | നീചം |
| വ്യാഴത്തിന്നു | കൎക്കടകം | ഉച്ചം | മകരം | നീചം |
| ശുക്രന്നു | മീനം | ഉച്ചം | കന്നി | നീചം |
| ശനിക്കു | തുലാം | ഉച്ചം | മേടം | നീചം |

ആദിത്യൻ തന്റെ ഉച്ചരാശിയായ മേടത്തിൽ പ്രവേശിച്ചിട്ടു പത്താംദിവസം അത്യുച്ചസ്ഥിതിയാണു്. അന്നു പത്താംഉദയം എന്നും പറഞ്ഞുവരുന്നു.

| | | | | |
|---|---|---|---|---|
| ചന്ദ്രന്നു | ഇടവത്തിൽ | ൧/൧൦ | ഭാഗം | അത്യുച്ചം |
| ചൊവ്വായ്ക്കു | മകരത്തിൽ | ൨൮/൩൦ | ഭാഗം | ടി |
| ബുധന്നു | കന്നിയിൽ | ൧൫ ൩൦ | ഭാഗം | ടി |
| വ്യാഴത്തിന്നു | കൎക്കടകത്തിൽ | ൫/൩൦ | ഭാഗം | ടി |
| ശുക്രന്നു | മീനത്തിൽ | ൨൭/൩൦ | ഭാഗം | ടി |
| ശനിക്കു | തുലാത്തിൽ | ൨൦/൩൦ | ഭാഗം | ടി |

## ഉച്ചനീചത്വങ്ങൾ.

| | | | |
|---|---|---|---|
| ബു. നീചം<br>ശു. ഉച്ചം | ര. ഉച്ചം<br>ശ. നീചം | ച. ഉച്ചം | ,, |
| | | | ചൊ. നീചം<br>ഗു. ഉച്ചം |
| ചൊ. ഉച്ചം<br>ഗു. നീചം | | | |
| | ച. നീചം | ര. നീചം<br>ശ. ഉച്ചം | ബു. ഉച്ചം<br>ശു. നീചം |



## ഫലങ്ങൾ.

ഒരു ഗ്രഹം പരമോച്ചത്തിൽ നിന്നാൽ സുഖമുള്ളവനായും അത്യുച്ചത്തിൽ നിന്നാൽ ഉൽകൃഷ്ടകാൎയ്യങ്ങളെ ചെയ്യുന്നവനായും, മൂന്നു ഗ്രഹം ഉച്ചത്തിൽ നിന്നാൽ രാജതുല്യനായും, നാലു ഗ്രഹം ഉച്ചത്തിൽ നിന്നാൽ രാജാവായും, അഞ്ചോ ആറോ ഗ്രഹം പരമോച്ചത്തിൽ നിന്നാൽ ദൈവതുല്യനായും ഭവിക്കും. ഇതുപോലെതന്നെ ഗ്രഹങ്ങൾ നീചരാശിയിൽ നിന്നാൽ അല്പായുസ്സും, ദാരിദ്ര്യവും, നീചത്വവും, ദുഃഖവും, ചണ്ഡാലത്വവും, അപൂൎണ്ണത്വവും മററു ദോഷങ്ങളും പറയാവുന്നതാണു്.

## രാശിബലമറിവാൻ.

എല്ലാ രാശികൾക്കും ആ രാശ്യധിപന്റെയോ തൽബന്ധഗ്രഹങ്ങളുടെയോ വ്യാഴത്തിന്റെയോ ബുധന്റെയോ യോഗമോ ദൃഷ്ടിയോ ഉണ്ടായിരുന്നാൽ ആ രാശിക്കു ബലമുണ്ടായിരിക്കുന്നതാണു്.

### മൂലത്രികോണം.

സിംഹോ വൃഷഃ പ്രഥമഷഷ്ഠഹയാംഗതൗലി
കുംഭാസ്ത്രികോണഭവനാനി ഭവന്തി സൂൎയ്യാൽ.

സാ—ചിങ്ങം, ഇടവം, മേടം, കന്നി, ധനു, തുലാം, കുംഭം ഈ രാശികൾ ക്രമേണ സൂൎയ്യാദികളായ സപ്തഗ്രഹങ്ങളുടെ ത്രികോണരാശികളാകുന്നു. ഇവകളെ മൂലത്രികോണങ്ങളെന്നും പറഞ്ഞുവരുമാറുണ്ടു്.

### മൂലത്രികോണരാശികൾ.

| | | | |
|---|---|---|---|
| | കു | ച | |
| മ | | | |
| | | | ര |
| ഗു | | ശു | ബു |



| | | |
|---|---|---|
| സൂൎയ്യനു | മൂലത്രികോണം | ചിങ്ങം |
| ചന്ദ്രനു | ടി | ഇടവം |
| ചൊവ്വായ്ക്കു | ടി | മേടം |
| ബുധനു | ടി | കന്നി |
| വ്യാഴത്തിനു | ടി | ധനുസ്സ് |
| ശുക്രനു | ടി | തുലാം |
| ശനിക്കു | ടി | കുംഭം |

### ഗ്രഹങ്ങളുടെ ദൃഷ്ടി.

ത്രിദശത്രികോണചതുരശ്രസപ്തമാ-
നവലോകയന്തി ചരണാഭിവൃദ്ധിതഃ
രവിജാമരേഡ്യരുധിരാഃ പരേ ച യേ
ക്രമശോ ഭവന്തി കില വീക്ഷണേധികാഃ

സാ—ലഗ്നസ്ഥിതന്മാരായിരിക്കുന്ന എല്ലാ ഗ്രഹങ്ങൾക്കും തൃതീയദശമരാശികളെക്കുറിച്ച കാൽ ദൃഷ്ടിയുണ്ടെന്നും ചതുൎത്ഥാഷ്ടമങ്ങളിൽ മുക്കാൽദൃഷ്ടിയുണ്ടെന്നും സപ്തമത്തിങ്കൽ പൂൎണ്ണദൃഷ്ടിയുണ്ടെന്നും ഗ്രഹിച്ചുകൊൾക.

പശ്യന്തി സപ്തമം സൎവ്വേ
ശനിജീവകുജാഃ പുനഃ
വിശേഷതശ്ച ത്രിദശ-
ത്രികോണചതുരഷ്ടമാൻ

സാ—എല്ലാ ഗ്രഹങ്ങളും അവരവർ നില്ക്കുന്ന രാശിയിൽനിന്ന ഏഴാംരാശിയേയും അതിൽ സ്ഥിതിചെയ്യുന്ന ഗ്രഹത്തേയും നോക്കുന്നു. എന്നാൽ ശനി താൻ നില്ക്കുന്ന രാശിയിൽനിന്ന ൩, ൧൦ എന്നീ രാശികളേയും അവയിൽ നില്ക്കുന്ന ഗ്രഹങ്ങളേയും ചൊവ്വാ താൻനില്ക്കുന്ന രാശിയിൽനിന്ന ൪, ൮ ഈ രാശികളേയും അതിൽ സ്ഥിതിചെയ്യുന്ന ഗ്രഹങ്ങളേയും വിശേഷാൽ ദൃഷ്ടിചെയ്യുന്നു എന്നും ഗ്രഹിച്ചുകൊൾക.

സുതമദനനവാന്തേ പൂൎണ്ണദൃഷ്ടിം സമസ്തം
യുഗളദശമഗേഹേ ചാൎദ്ധദൃഷ്ടിം വദന്തി
സഹജരിപുവിപശ്യൻ പാദദൃഷ്ടിം മുനീന്ദ്രാ
നിജഭവനമുപേതോ ലോചനാന്ധഃ പ്രദിഷ്ടഃ

സാ—രാഹുവിന്നു ൫-൭-൯-൧൨- ഈ ഭാവങ്ങളിൽ പൂൎണ്ണദൃഷ്ടിയും, ൨-൧൦ ഈ ഭാവങ്ങളിൽ അൎദ്ധദൃഷ്ടിയും ൩-൬ ഈ ഭാവങ്ങളിൽ കാൽദൃഷ്ടിയും ഉണ്ടു്. സ്വക്ഷേത്രത്തിൽ ദൃഷ്ടിതന്നെ സംഭവിക്കയില്ല.

ഗ്രഹങ്ങളുടെ ശത്രുമിത്രത്വം.

**ശത്രൂ മന്ദസിതൌ സമഃ ശശിസുതോ**
**മിത്രാണി ശേഷാരവേ-**
**സ്തീക്ഷ്ണാംശുൎഹിമരശ്മിജശ്ച സുഹൃദൌ**
**ശേഷാഃ സമാഃ ശീതഗോഃ**

സാ—ലഗ്നസ്ഥിതന്മാരായിരിക്കുന്ന എല്ലാ ഗ്രഹങ്ങൾക്കും തൃതീയദശമരാശികളെക്കുറിച്ചു കാൽ ദൃഷ്ടിയുണ്ടെന്നും ചതുർത്ഥാഷ്ടമങ്ങളിൽ മുക്കാൽദൃഷ്ടിയുണ്ടെന്നും സപ്തമത്തിങ്കൽ പൂർണ്ണദൃഷ്ടിയുണ്ടെന്നും ഗ്രഹിച്ചുകൊൾക.

പശ്യന്തി സപ്തമം സർവ്വേ
ശനിജീവകുജാഃ പുനഃ
വിശേഷതശ്ച ത്രിദശ-
ത്രികോണചതുരശ്രഗാൻ

സാ—എല്ലാ ഗ്രഹങ്ങളും അവരവർ നിൽക്കുന്ന രാശിയിൽനിന്നു ഏഴാംരാശിയേയും അതിൽ സ്ഥിതിചെയ്യുന്ന ഗ്രഹത്തേയും നോക്കുന്നു. എന്നാൽ ശനി താൻ നില്ക്കുന്ന രാശിയിൽനിന്നു ൩, ൧൦ എന്നീ രാശികളേയും അവയിൽ നില്ക്കുന്ന ഗ്രഹങ്ങളേയും ചൊവ്വാ താൻനില്ക്കുന്ന രാശിയിൽനിന്നു ൪, ൮ ഈ രാശികളേയും അതിൽ സ്ഥിതിചെയ്യുന്ന ഗ്രഹങ്ങളേയും വിശേഷാൽ ദൃഷ്ടിചെയ്യുന്നു എന്നും ഗ്രഹിച്ചുകൊൾക.

സുതമദനനവാന്തേ പൂർണ്ണദൃഷ്ടിം സമസ്തം
യുഗളദശമഗേഹേ ചാർദ്ധദൃഷ്ടിം വദന്തി
സഹജരിപുവിപശ്യൻ പാദദൃഷ്ടിം മുനീന്ദ്രാ
നിജഭവനമുപേതോ ലോചനാന്ധഃ പ്രദിഷ്ടഃ

സാ—രാഹുവിനു ൫-൭-൯-൧൨-ഈ ഭാവങ്ങളിൽ പൂർണ്ണദൃഷ്ടിയും, ൨-൧൦ ഈ ഭാവങ്ങളിൽ അർദ്ധദൃഷ്ടിയും ൩-൬ ഈ ഭാവങ്ങളിൽ കാൽദൃഷ്ടിയും ഉണ്ട്. സ്വക്ഷേത്രത്തിൽ ദൃഷ്ടിതന്നെ സംഭവിക്കയില്ല.

ഗ്രഹങ്ങളുടെ ശത്രുമിത്രത്വം.

**ശത്രൂ മന്ദസിതൌ സമഃ ശശിസുതോ**
**മിത്രാണി ശേഷാരവേ-**
**സ്തീക്ഷ്ണാംശുർഹിമരശ്മിജശ്ച സുഹൃദൌ**
**ശേഷാഃ സമാഃ ശീതഗോഃ**

| രാശി | സ്ഥാനം |
|---|---|
| മേടം | ശിരസ്സ് |
| ഇടവം | മുഖം |
| മിഥുനം | കഴുത്ത് |
| കർക്കടകം | ചുമലുകൾ |
| ചിങ്ങം | മാറ് |
| കന്നി | വയറ് |
| തുലാം | പൊക്കിളിന്നു താഴെയുള്ള പ്രദേശം |
| വൃശ്ചികം | ഗുഹ്യം |
| ധനു | തുടകൾ |
| മകരം | മുട്ടുകൾ |
| കുംഭം | കണങ്കാലുകൾ |
| മീനം | കാലടികൾ. |



## രാശിവിവരണങ്ങൾ

മീനം മിഥുനം കന്നി ധനു ഇവ കോൺരാശികൾ.

മേടം കർക്കടകം തുലാം മകരം ചരരാശികൾ.

ഇടവം ചിങ്ങം വൃശ്ചികം കുംഭം സ്ഥിരരാശികൾ.

മിഥുനം കന്നി ധനു മീനം ഉഭയരാശികൾ.

മേടം എടവം മിഥുനം കർക്കടകം ധനു മകരം ഇവ രാത്രിരാശികൾ.

ചിങ്ങം കന്നി തുലാം വൃശ്ചികം കുംഭം മീനം ഇവ പകൽരാശികൾ.

മേടം മിഥുനം ചിങ്ങം തുലാം ധനു കുംഭം ഇവ ഓജരാശികൾ.

| രാശി | സ്ഥാനം |
|---|---|
| മേടം | ശിരസ്സ് |
| ഇടവം | മുഖം |
| മിഥുനം | കഴുത്ത് |
| കക്കടകം | ചുമലുകൾ |
| ചിങ്ങം | മാറ് |
| കന്നി | വയറ് |
| തുലാം | പൊക്കിളിന്നു താഴെയുള്ള പ്രദേശം |
| വൃശ്ചികം | ഗുഹ്യം |
| ധനു | തുടകൾ |
| മകരം | മുട്ടുകൾ |
| കുംഭം | കണങ്കാലുകൾ |
| മീനം | കാലടികൾ. |



## രാശിവിവരണങ്ങൾ

മീനം മിഥുനം കന്നി ധനു ഇവ കോൺരാശികൾ.
മേടം കക്കടകം തുലാം മകരം ചരരാശികൾ.
ഇടവം ചിങ്ങം വൃശ്ചികം കുംഭം സ്ഥിരരാശികൾ.
മിഥുനം കന്നി ധനു മീനം ഉഭയരാശികൾ.

മേടം എടവം മിഥുനം കക്കടകം ധനു മകരം ഇവ രാത്രിരാശികൾ.

ചിങ്ങം കന്നി തുലാം വൃശ്ചികം കുംഭം മീനം ഇവ പകൽരാശികൾ.

മേടം മിഥുനം ചിങ്ങം തുലാം ധനു കുംഭം ഇവ ഓജരാശികൾ.

ഇടവം കക്കടകം കന്നി വൃശ്ചികം മകരം മീനം ഇവ യുഗ്മരാശികൾ.

ലഗ്നാ ൪ ൭ ൧൦ കേന്ദ്രരാശികൾ. ൫ ൯ ത്രികോണരാശികൾ. ൪ ൮ ചതുരശ്രരാശികൾ. ൧൧ ൮ ൫ ൨ പണപരരാശികൾ. ൩ ൬ ൯ ൧൨ ആപോക്ലിമരാശികൾ. ൩ ൬ ൧൦ ൧൧ ഉപചയരാശികൾ. കക്കടകം വൃശ്ചികം മീനം മകരം ജലരാശികൾ. മേടം ഇടവം ചിങ്ങം ധനുവിന്റെ അന്ത്യാദ്ധം മകരത്തിന്റെ ആദ്യദ്ധം ഇവ ചതുഷ്പാത്തുരാശികൾ. മിഥുനം കന്നി തുലാം കുംഭം ധനുവിന്റെ ആദ്യദ്ധം ഇവ നരരാശികളുമാകുന്നു.

ഗ്രഹങ്ങളുടെ പയ്യായങ്ങൾ.

ആദിത്യനു—സൂൎയ്യൻ രവി ഭാനു ദിവാകരൻ അക്കൻ മാൎത്താണ്ഡൻ ഹേലി സവിതാവു് തരണി പതംഗൻ തിമ്രദ്യുതി കമലബന്ധു സഹസ്രരശ്മി ബ്രധ്നൻ പ്രഭാകരൻ ഇനൻ ഇവകളാകുന്നു.

ചന്ദ്രനു—ശശാങ്കൻ വിധു സോമൻ നിശാകരൻ ഇന്ദു നക്ഷത്രപൻ കുമുദബന്ധു മൃഗാങ്കൻ ശീതാംശു ശിശിരൻ ഓഷധീശൻ അബ്ജൻ ക്ഷപാകരൻ ഹിമാംശു ഇവകളാകുന്നു.

കുജനു—അംഗാരകൻ കനകൻ ലോഹിതൻ മംഗലൻ അസൃക്ക് വക്രൻ ആരൻ രക്തൻ കുജൻ ഭൌമൻ മഹീസുതൻ ഇവകളാകുന്നു.

ബുധനു—സൌമ്യൻ പ്രദോസുതൻ ബുധൻ ഇന്ദുജൻ രൌഹിണേയൻ ചാന്ദ്രി ജ്ഞൻ വിൽ ശശിജൻ ഇവകളാകുന്നു.

വ്യാഴനു—ജീവൻ സൂരി സുരേഢ്യൻ ഗുരു മന്ത്രി ആൎയ്യൻ സുരഗുരു ഇവകളാകുന്നു.

ശുക്രനു — സിതൻ ഭൃഗുസുതൻ കാവ്യൻ കവി ഭാർഗ്ഗവൻ ദൈത്യേഢ്യൻ അസുരഗുരു ഉശനൻ ഇവകളാകുന്നു.

ശനിക്കു — അർക്കി കോണൻ ശനി മന്ദൻ ഭാസ്കരി സൂര്യ്യപുത്രൻ നീലൻ പംഗു സൗരി മൃദു കാലൻ അസിതൻ ഇവകളാകുന്നു.

രാഹുവിനു — പാതൻ വിധുന്തുദൻ തമസ്സ് അഹി സൈംഹികേയൻ സ്വർഭാനു സർപ്പം അഗു ഇവകളാകുന്നു.

കേതുവിനു — മൃത്യുതനയൻ ശിഖി കോൾ ഇവകളാകുന്നു.

### രാശികളുടെ പര്യ്യായങ്ങൾ.

മേടം രാശിക്കു — ക്രിയ കൊറി അജം ഛാഗം.

ഇടവം രാശിക്കു — ഇടവം വൃഷഭം തംബുരു ഗോ വൃഷം

മിഥുനം രാശിക്കു ജൂതുമം മിഥുനം വീണ നൃയുഗ്മം

കർക്കടകംരാശിക്കു — ഞണ്ടു കർക്കടകം കുളീരം.

ചിങ്ങംരാശിക്കു — ചിങ്ങം സിംഹം മൃഗപതി ഹരി.

കന്നിരാശിക്കു — കന്നി പാഥോനം

തുലാംരാശിക്കു — തുലാം ജൂകം കോൽ വണിക്ക് തൗലി.

വൃശ്ചികംരാശിക്കു — വൃശ്ചികം കീടം കൗർപ്പി മധുകരം അളി ഭൃംഗം തേൾ.

ധനുരാശിക്കു് — ധനു ചാപം വില്ല് തൗക്ഷികം ഹയാംഗം.

മകരംരാശിക്കു് — കേരാ നക്രം മൃഗം മകരം.

കുംഭംരാശിക്കു — ഘടം കുടം കുംഭം.

മീനം രാശിക്കു് — മത്സ്യം മീനം ശഫരം ഝഷം അന്ത്യം.

## ആൺപെൺരാശികൾ.

ഓജയുഗ്മമതു മേടമാദിയാ-
യാണുപെണ്ണു വിഷമം സമം വദേൽ
മേഷഭാദി ചരസ്ഥിരോഭയം
രാശിമൂന്നിനാവയും വരും ക്രമാൽ.

മേടം മുതൽ ഒന്നിടവിട്ടുള്ള രാശികളെ ഓജം (പുരുഷൻ) യുഗ്മം (സ്ത്രീ) എന്നും ക്രൂരം സൌമ്യം എന്നും മേടംമുതൽ മൂന്നു രാശികളെ ചരസ്ഥിരഉഭയങ്ങളായിട്ടും അറിഞ്ഞുകൊള്ളണം.



## ദ്വാദശഭാവത്തിനും പേരുകൾ.

ലഗ്നത്തിനു—കല്യം ഉദയം തനു ജന്മം വിലഗ്നം ഹോരാ.

രണ്ടാംഭാവത്തിനു—അർത്ഥം ഭുക്തി നയനം സ്വം കുടുംബം.

മൂന്നാംഭാവത്തിനു—ദുശ്ചിൽകം വിക്രമം സഹോദരം വീര്യം ധൈര്യം.

നാലാംഭാവത്തിനു—പാതാളം വൃദ്ധി ഹിബുകം ക്ഷിതി മാതാവു അംബു.

അഞ്ചാംഭാവത്തിനു—ധി ദേവൻ രാജാവു് പിതാവു നന്ദനൻ പഞ്ചകം.

ആറാംഭാവത്തിനു—രോഗം അംഗം ശസ്ത്രം ഭയം ഷഷ്ഠം രിപു ക്ഷതം.

ഏഴാംഭാവത്തിനു—ജാമിത്രം കാമം ഗമനം കളത്രം സമ്പത്തു് ദ്യൂനം അസ്തം സപ്തമം.

എട്ടാംഭാവത്തിനു—രന്ധ്രം ആയുസ്സ് അഷ്ടമം ഋണം മൃത്യു വിനാശം.

ഒൻപതാംഭാവത്തിന്നു—ധൎമ്മം ഗുരു ശുഭം തപസ്സ് നവമം ഭാഗ്യം.

പത്താംഭാവത്തിന്നു—വ്യാപാരം മേഷൂരണം മദ്ധ്യം മാനം ജ്ഞാനം അംബരം ആസ്പദം കൎമ്മം.

പതിനൊന്നാംഭാവത്തിന്നു—ഏകാദശം ഉപാന്ത്യം ഭവം ആയം ലാഭം.

പന്ത്രണ്ടാമിടത്തിന്നു—രിഃഫം വ്യയം ദ്വാദശം അന്ത്യം

വിവരണം

ചന്ദ്രൻ വെളുത്ത പക്ഷത്തിൽ പ്രഥമ മുതൽ ൰ ദിവസം മദ്ധ്യമബലവാനും കറുത്ത പക്ഷത്തിലെ പഞ്ചമി വരെ പൂൎണ്ണബലവാനും പിന്നീട്ടു കറുത്തവാവു കഴിയുന്നതു വരെ ബലമില്ലാത്തവനുമാകുന്നു. എന്നാൽ ചന്ദ്രനു ബലം കുറഞ്ഞ കാലമാണെങ്കിലും ശുഭന്മാരുടെയോഗമോ ദൃഷ്ടിയോ ഉണ്ടെങ്കിൽ ശുഭനാകയും ചെയ്യുമെന്നും അറിയേണ്ടതാകുന്നു.

ശുഭന്മാർ:—ചന്ദ്രൻ ബുധൻ ഗുരു ശുക്രൻ.

പാപന്മാർ:—പക്ഷബലമില്ലാത്ത ചന്ദ്രൻ ശനി സൂൎയ്യൻ കുജൻ രാഹു കേതു

വിശിഷ്യ പാപഗ്രഹങ്ങളുടെ യോഗമുള്ള ബുധനും പാപിയാകുന്നു. സൂൎയ്യനും ചന്ദ്രനും പ്രകാശഗ്രഹങ്ങളും, രാഹുവും കേതുവും തമഃസ്വരൂപന്മാരും, ചൊവ്വാ തുടങ്ങിയ അഞ്ചുഗ്രഹങ്ങൾ താരാഗ്രഹങ്ങളുമാണത്രെ.

---

# അദ്ധ്യായം ൩.

## ജാതകം തയാറാക്കേണ്ട വിധങ്ങൾ.

ഓരോരുത്തരുടേയും ജാതകങ്ങൾ കണ്ടുപിടിക്കാൻ ആരംഭിക്കുമ്പോൾ ആദിയിൽവേണ്ടതു്, പഞ്ചാംഗം നോക്കിട്ടു മാസം തിയതി നാൾ സമയം ഇതുകളെ തീച്ചപ്പെടുത്തണം. അതിനുശേഷം പകൽ ജനനം വരുകിൽ ഉദയരാശിയേയും രാത്രി ജനനം വരുകിൽ അസ്തമനരാശിയേയും കണ്ടറിയണം. തുടൎന്നു് ഉദയാല്പരം അസ്തമനാല്പരം ഇവകൾ എന്തുണ്ടെന്നു തീച്ചപ്പെടുത്തണം. അതിനോടു രാശിപ്രമാണങ്ങളെക്കൂട്ടി ആവശ്യപ്പെട്ട സമയത്തെ രാശികണ്ടുപിടിച്ചു ലഗ്നം ശരിപ്പെടുത്തണം. പിന്നീടു പഞ്ചാംഗംനോക്കി ദൃക്സിദ്ധപ്രകാരം കണ്ടറിഞ്ഞു ഗ്രഹങ്ങളുടെ നിലയനുസരിച്ചു അതാതുരാശികളിൽ ഗ്രഹങ്ങളെ എഴുതണം. തുടൎന്നു അംശകം മുതലായതുംകൂടി അറിഞ്ഞു് അവരവരുടെ ഗുണദോഷങ്ങളെപ്പററി ചിന്തിച്ചു ഫലങ്ങൾ അറിഞ്ഞുകൊള്ളേണ്ടതാകുന്നു.

### ഉദയരാശി അറിയേണ്ടുംവിധം.

ഏതുമാസത്തിലാണു ജനനമെന്നു നോക്കുക ആ മാസത്തിലെ പേരുതന്നെയാകുന്നു ആദ്യത്തെ ഉദയരാശി. ചിങ്ങമാസത്തിനു ചിങ്ങം, കന്നിമാസത്തിനു കന്നി ഇപ്രകാരം കണ്ടുകൊള്ളണം

### അസ്തമനരാശി അറിയേണ്ടുംവിധം.

ഉദയരാശി അറിഞ്ഞിട്ടു് അതുമുതൽ ക്രമത്തിനു എണ്ണിന്നു രാശികഴിഞ്ഞാൽവരുന്ന ൭-ാമത്തെ രാശിയാകുന്നു അസ്തമനരാശി. ചിങ്ങത്തിനു കുംഭം, കന്നിക്കു മീനം ഇപ്രകാരം കാണേണ്ടതാണു്.

## ഉദയാല്പരം അറിയുന്നതിന്

ഓരോമാസത്തേലും എത്ര തീയതികളുണ്ടോ അതു കൊണ്ടു ആ മാസത്തിലെ രാശിപ്രമാണനാഴികവിനാഴിക യെ ഹരിച്ചുവരുന്ന ഹരണഫലം എത്രയോ അത്രയും വിനാഴിക രവി ഒരുദിവസം കൊണ്ടുകടക്കും. ഏതു തീയതി ക്കുള്ള ഉദയാല്പരം അറിയുന്നതിനു ആവശ്യപ്പെടുന്നുവോ ആ തീയതിക്കു മുമ്പിലത്തെ തീയതിവരെ ആദിത്യൻ എത്രവിനാഴികകടന്നിട്ടുണ്ടോ അതു രാശിപ്രമാണത്തിൽ അതു നീക്കി ശേഷം ഉദയാല്പരമാകുന്നു. ആവശ്യപ്പെട്ട രാശി വച്ചിട്ട് അതിൽ ഉദയാല്പരത്തെ കുറച്ചാൽ ഉദയാത്പൂർവം കിട്ടുന്നതുമാകുന്നു.

ഉദാ:-മേടമാസത്തിൽ ൩൧ തീയതി ഉണ്ടെന്നുവിചാരിക്കുക മേടം രാശിപ്രമാണം ൪ നാഴിക ൩൧ വിനാഴികയാണല്ലൊ. അതായതു് ൪ x ൬൦=൨൪൦ വിനാഴിക+൩൧ വിനാഴിക=൨൭൧ വിനാഴിക. ഈ വിനാഴികയെ ൩൧ ദിവസത്തിനു ഭാഗിച്ചാൽ ൨൭൧ ÷ ൩൧=൮-൦ ൨൮/൩൧ വിനാഴികയുമാണു്. ഏകദേശം ൮½ വിനാഴികയാകുന്നു. രണ്ടാംതീയതിക്കു രാശിപ്രമാണത്തിൽ ൮½ വിനാഴിക കുറച്ചു ബാക്കിവരുന്ന സംഖ്യയാകുന്നു ഉദയാല്പരം.

ഇനി ഇതിൽനിന്നും എളുപ്പമായ വഴി ഒന്നുകൂടി കാണിക്കപ്പെടുന്നു. ഇതു് ഏവക്കും മനസ്സിലാക്കാൻ കഴിയുന്ന മാർഗ്ഗമാണു്.

ചിങ്ങമാസം ഒന്നാംതീയതിക്കു രാശിപ്രമാണം മുഴുവനുമുണ്ടായിരിക്കും. രണ്ടാംതീയതിക്കു ആ രാശിപ്രമാണത്തിൽനിന്നു ഉദ്ദേശം ൧൦ വിനാഴികവീതം കുറച്ചു കണക്കാക്കാവുന്നതാണു്. ൬ ദിവസം കഴിയുമ്പോൾ ഒരു നാഴിക വീതം രാശിപ്രമാണത്തിൽ കുറച്ചു കണക്കാക്കിക്കൊള്ളാവുന്നതുമാകുന്നു.

## അസ്തമനാൽപരം അറിയുന്നതിനു്

ചിങ്ങത്തിനു കുംഭമാണല്ലോ അസ്തമനരാശി. കുംഭം രാശിപ്രമാണം ൪ നാഴിക ൩൬ വിനാഴികയാണു്. നാലാംതിയതിക്കു അസ്തമനാൽപരം എന്തുണ്ടെന്നു് കണ്ടുപിടിക്കാം. മൂന്നുദിവസത്തേക്കു ൯ × ൩ =൨൭. ഈ ഇരുപത്തിഏഴു വിനാഴികയെ അസ്തമനരാശിയായ കുംഭംരാശിപ്രമാണത്തിൽനിന്നും കുറയ്ക്കണം. കുംഭംരാശിപ്രമാണം ൪ നാഴിക ൨൬ വിനാഴിക—൨൭ വിനാഴിക=൩ നാഴിക ൫൯ വിനാഴിക. ഇതാകുന്നു അന്നത്തെ അസ്തമനാൽപരം.

## ലഗ്നം കാണേണ്ടവിധം



ഒരാൾ ജനിക്കുന്ന രാശി ആകുന്നു ലഗ്നം എന്നു പറയുന്നതു്. അതു കണ്ടുപിടിക്കുന്നതിനു ഉദയാൽപരം കണ്ടുപിടിച്ചതിനുശേഷം തുടൎന്നു ആ സമയംവരെയ്ക്കുള്ള രാശികളെ മുറയ്ക്കു കൂട്ടിക്കൊണ്ടാൽ മതിയാകുന്നതാണു്.

ഉദാ:— ൧൦൮ ചിങ്ങം ൨൧-ാംനു പകൽ ൨ മണിയ്ക്കു ചോതിനക്ഷത്രത്തിൽ ഒരുകുട്ടി ജനിച്ചു എന്നിരിക്കട്ടെ. ആ കുട്ടിയുടെ ലഗ്നം എന്താണെന്നു കണ്ടുപിടിക്കാം. ഉദയരാശി ചിങ്ങമാണല്ലോ. ചിങ്ങം രാശിയിൽ അന്നുദയത്തിനു ശേഷം എന്തുണ്ടെന്നു കാണുക. ൩൧-ാംനു-യ്ക്കുതികഞ്ഞ ദിവസം ൨൦ ആകയാൽ ൨൦ ൯=൧൮൦ വിനാഴിക, അതായതു് ൩ നാഴിക. ചിങ്ങംരാശിപ്രമാണം ൪ നാഴിക ൫൯ വിനാഴികയാണല്ലൊ. അതിൽനിന്നും ൩ നാഴികയെ കുറയ്ക്കണം. കുറച്ചാൽ കിട്ടുന്നതു്, ൪ നാഴിക ൫൯ വിനാഴിക— ൩ നാഴിക= ൧ നാഴിക ൫൯ വിനാഴിക. ഇതാണു അന്നത്തെ ഉദയാല്പരം. തുടൎന്നു രാശിപ്രമാണങ്ങളെ കൂട്ടുക.

| | നാ | വി |
|---|---|---|
| അന്നത്തെ ഉദയാല്പരം ചിങ്ങം രാശി | ൧ | ൫൯ |
| അതിനടുത്ത കന്നിരാശി | ൪ | ൫൭ |
| അതിനടുത്ത തുലാം | ൫ | ൬ |
| അതിനടുത്ത വൃശ്ചികം | ൫ | ൨൩ |
| അതിനടുത്ത ധനു | ൫ | ൨൪ |
| ആകെ | ൨൨ | ൪൯ |

കുട്ടിയുടെ ജനനം ൨ മണി (൨൦ നാഴിക)യ്ക്കാകുന്നു. ൨൨ നാഴികയും ൪൯ വിനാഴികയും വരെ ധനുരാശി ചെന്നിട്ടുണ്ട്. അതുകൊണ്ടു ജനനരാശി ധനുവാകുന്നു. അതിനാൽ ധനുരാശിയിൽ ലഗ്നം ഇട്ടുകൊള്ളണം. രാത്രി ജനനമാണെന്നുവരുകിൽ അസ്തമനാൽപരം അറിഞ്ഞിട്ടു മേൽപ്രസ്താവിച്ചിരിക്കുന്ന രീതിപ്രകാരം ലഗ്നം കണ്ടുപിടിച്ചുകൊള്ളേണ്ടതാകുന്നു.

| | | | |
|---|---|---|---|
| * | * | * | * |
| * | രാശി ചക്രം | | * |
| * | | | * |
| ലഗ്നം | * | * | * |

# രാശിപ്രമാണങ്ങൾ

| രാശി | നാഴിക | വിനാഴിക | ആകെ വിനാഴിക | സൂചന. |
|---|---|---|---|---|
| മേടം | ൪ | ൨൬ | ൨൬൬ | ഒരു നാഴിക ൬൦ വിനാഴികയാണല്ലൊ. അതിനാൽ വിനാഴികയെ ൬൦-ൽ ഹരിച്ചാൽ നാഴികയും നാഴികയെ ൬൦-ൽ ഗുണിച്ചാൽ വിനാഴികയും ആകുന്നതാണ്. |
| ഇടവം | ൫ | ൭ | ൩൦൭ | |
| മിഥുനം | ൫ | ൨൯ | ൩൨൯ | |
| കർക്കടകം | ൫ | ൧൯ | ൩൧൯ | |
| ചിങ്ങം | ൪ | ൫൯ | ൨൯൯ | |
| കന്നി | ൪ | ൫൩ | ൨൯൩. | |
| തുലാം | ൫ | ൮ | ൩൦൮ | |
| വൃശ്ചികം | ൫ | ൨൬ | ൩൨൬ | |
| ധനു | ൫ | ൨൪ | ൩൨൪ | |
| മകരം | ൪ | ൫൫ | ൨൯൫ | |
| കുംഭം | ൪ | ൨൬ | ൨൬൬ | |
| മീനം | ൪ | ൧൭ | ൨൫൭ | |

സൂൎയ്യൻ എന്ന ഗ്രഹത്തിനെ രാശിചക്രത്തിൽ അടയ്ക്കേണ്ടുംപ്രകാരത്തെ പറയപ്പെടുന്നു:—

ആദിത്യൻ ഒരുമാസംകൊണ്ടാണു് ഒരു രാശിയെ കടന്നുപോകുന്നതു്. അതിനാൽ ഏതുമാസത്തിൽ ജനിക്കുന്ന ആളിനും ജനിക്കുന്ന മാസത്തിന്റെ പേരു വരുന്ന രാശിയിൽ ആദിത്യൻ എന്ന ഗ്രഹത്തിനെ എഴുതിക്കൊള്ളുക. ചിങ്ങമാസത്തിൽ ജനിക്കുന്ന ഒരാളിനു് ചിങ്ങത്തിൽ ആദിത്യനെ എഴുതണമെന്നു താല്പൎയ്യം.

## ഇനി ചന്ദ്രനെ എഴുതേണ്ടുംവിധം.

ചന്ദ്രൻ ൨ ൳ ദിവസംകൊണ്ടു് ഒരു രാശിയെ കടന്നു പോകുന്നു. അശ്വതി മുതലായ ൨൭ നക്ഷത്രങ്ങളും ൧൨ രാശികളിലായി സ്ഥിതിചെയ്യുന്നതിനാൽ ഒരു രാശിക്കു രണ്ടേകാൽനക്ഷത്രമേ വന്നുകൂടുന്നുള്ളു.

### പ്രമാണം.

അശ്വതിയും, ഭരണിയും, കാർത്തികക്കാലും മേടക്കൂറു്.
കാർത്തിക മുക്കാലും, രോഹിണിയും, മകയിരത്തരയും ഇടവക്കൂറു്.
മകയിരത്തരയും, തിരുവാതിരയും, പുണർതത്തിൽ മുക്കാലും മിഥുനക്കൂറു്.
പുണർതത്തിൽകാലും, പൂയവും, ആയില്യവും കർക്കടകക്കൂറു്.
മകവും, പൂരവും, ഉത്രത്തിൽ കാലും ചിങ്ങക്കൂറു്.
ഉത്രത്തിൽമുക്കാലും, അത്തവും, ചിത്തിരഅരയും കന്നിക്കൂറു്.
ചിത്തിര അരയും, സ്വാതിയും, വിശാഖത്തിൽ മുക്കാലും തുലാക്കൂറു്.
വിശാഖത്തിൽകാലും, അനിഴവും, തൃക്കേട്ടയും വൃശ്ചികക്കൂറു്
മൂലവും, പൂരാടവും, ഉത്രാടത്തിൽകാലും ധനുക്കൂറു്.
ഉത്രാടത്തിൽമുക്കാലും, തിരുവോണവും, അവിട്ടത്തരയും മകരക്കൂറു്.
അവിട്ടത്തരയും, ചതയവും, പൂരുരുട്ടാതിമുക്കാലും കുംഭക്കൂറു്.
പൂരുരുട്ടാതികാലും, ഉത്രിട്ടാതിയും, രേവതിയും മീനക്കൂറു്.

ഏതുനക്ഷത്രത്തിൽ ജനിച്ചുഎന്നു പഞ്ചാംഗംനോക്കി അറിഞ്ഞതിനുശേഷം ആ കൂറുവരുന്ന രാശിയിൽ ചന്ദ്രനെ എഴുതണം. ചോതിനക്ഷത്രം ജനിച്ച ആളിനു് തുലാക്കൂറാണല്ലൊ വരുന്നതു്. അതിനാൽ തുലാംരാശിയിൽ ചന്ദ്രനെ എഴുതണമെന്നു സാരം.

ഇനി ചൊവ്വാ തുടങ്ങി ശിഖിപര്യന്തം ഉള്ള ഗ്രഹങ്ങളെ രാശിചക്രത്തിൽ അടക്കേണ്ടുംവിധങ്ങളെ പറയപ്പെടുന്നു:—

ജനനവർഷത്തെ പഞ്ചാംഗം എടുത്തിട്ടു് ദൃക്സിദ്ധ ഗ്രഹപകർച്ചകൾനോക്കി ജനനസമയം ഏതേതുരാശിയിൽ ഗ്രഹങ്ങൾ നില്ക്കുന്നുവെന്നു കണ്ടറിഞ്ഞിട്ടു് ആ രാശിയിൽ എഴുതിക്കൊണ്ടാൽ മതിയാകും.

ഉദാ:—൧൮ ചിങ്ങം ൨൬-ാംനു ഉദയത്തിനു് ചൊവ്വാ മിഥുനത്തിൽനിന്നു കർക്കടകത്തിൽ പോകുന്നു എന്നു് കാണിച്ചിരിക്കട്ടെ. അതനുസരിച്ചു് ൨൬-ാംനു-വരെയുള്ള ജനനങ്ങൾക്കു് ചൊവ്വാ എന്ന ഗ്രഹത്തിനെ മിഥുനരാശിയിൽ എഴുതേണ്ടതാണെന്നു് അറിഞ്ഞുകൊള്ളണം. ഇപ്രകാരം എല്ലാ ഗ്രഹങ്ങളുടേയും പകർച്ചകൾ നോക്കി അതാതുരാശികളിൽ എഴുതിക്കൊണ്ടാൽ മതിയാകുന്നതുമാണു്.

ഇനി ഗുളികൻ എന്ന ഉപഗ്രഹത്തിനെ അറിഞ്ഞു രാശിചക്രത്തിൽ എഴുതേണ്ട വിധത്തെ വിവരിക്കപ്പെടുന്നു: ഞായറാഴ്ച ൨൬-ം തിങ്കളാഴ്ച ൨൨-ം ചൊവ്വാഴ്ച ൧൮-ം ബുധനാഴ്ച ൧൪-ം വ്യാഴാഴ്ച ൧൦-ം വെള്ളിയാഴ്ച ൬-ം ശനിയാഴ്ച ൨-ം നാഴികയ്ക്കു ഗുളികന്റെ ഉദയംതുടങ്ങി അഞ്ചുനാഴികസമയം ഒരുരാശിയിൽ നില്ക്കുമെന്നുമറിയണം. നില്ക്കുന്ന രാശി ഏതാണെന്നറിഞ്ഞിട്ടു അതിൽ ഗുളികൻ എന്ന ഗ്രഹത്തിനെ എഴുതിക്കൊള്ളണം. രാത്രിയിൽ ഗുളികനെ അറിയുന്നതിനു പകൽദിനത്തിന്റെ അഞ്ചാമത്തെ ആഴ്ചയുടെ പകലത്തെ ഗുളികൻ രാത്രിയിൽ വരുമെന്നും അറിഞ്ഞിരിക്കേണ്ടതാകുന്നു.

ഞായറാഴ്ച പകൽ ൨൬ നാഴികയ്ക്കു ഏതു രാശിവരുന്നുവോ അതു കണ്ടറിഞ്ഞു് ആ രാശിയിൽ ഗുളികനെ എഴു

ത്തണം. അന്നു രാത്രി ഗുളികരാശി ഏതാണെന്നറിയുന്ന തിനു ഞായറാഴ്ചതുടങ്ങി അഞ്ചാമത്തെ ആഴ്ചയായ വ്യാഴാഴ്ച പകലത്തെ ഗുളികരാശി ഏതാണോ ആ രാശിയിൽ വേണം രാത്രിയിൽ ഗുളികനെ എഴുതാൻ.

---

# അദ്ധ്യായം ൫

## ദശാവർഷങ്ങൾ അറിയുന്നതിനു്.

| | | | |
|---|---|---|---|
| അശ്വതി, മകം, മൂലം— | കേതു | ൭ | വർഷം |
| ഭരണി, പൂരം, പൂരാടം— | ശുക്രൻ | ൨൦ | ” |
| കാർത്തിക, ഉത്രം, ഉത്രാടം— | ആദിത്യൻ | ൬ | ” |
| രോഹിണി, അത്തം, തിരുവോണം— | ചന്ദ്രൻ | ൧൦ | ” |
| മകയിരം, ചിത്തിര, അവിട്ടം— | ചൊവ്വാ | ൭ | ” |
| തിരുവാതിര, ചോതി, ചതയം— | രാഹു | ൧൮ | ” |
| പുണർതം, വിശാഖം, പൂരുരുട്ടാതി— | വ്യാഴം | ൧൬ | ” |
| പൂയം, അനിഴം, ഉത്രട്ടാതി— | ശനി | ൧൯ | ” |
| ആയില്യം, കേട്ട, രേവതി | ബുധൻ | ൧൭ | ” |

## ജനനശിഷ്ടം ദശ കണ്ടുപിടിക്കാൻ.

ഒരാൾ ജനിക്കുന്ന സമയം ജനിച്ച നക്ഷത്രത്തിൽ എത്ര ചെന്നിട്ടുണ്ടെന്നു് പഞ്ചാംഗം നോക്കി സൂക്ഷ്മപ്പെടുത്തണം. അതിനുശേഷം നക്ഷത്രനാഴികയായ ൬൦ നാഴികയിൽനിന്നും ജനനസമയംവരെ ചെന്നിട്ടുള്ള നാഴികവിനാഴികയെ കുറയ്ക്കണം. ശിഷ്ടംവരുന്ന നാഴികയെ ദശാനാഥന്റെ വർഷസംഖ്യകൊണ്ടു പെരുക്കി ൬൦-ൽ ഹരി

ച്ചുകിട്ടുന്ന ഫലം വർഷം. ശിഷ്ടത്തെ ൧൨-ൽ പെരുക്കി ൩൬-ൽ ഹരിച്ചുകിട്ടുന്നതു മാസം. ശിഷ്ടത്തെ ൩൦-ൽ പെരുക്കി ൩൬-ൽ ഹരിച്ചുകിട്ടുന്നതു ദിവസം. ശിഷ്ടത്തെ ൬൦-ൽ പെരുക്കി ൩൬ കൊണ്ടുഹരിച്ചുകിട്ടുന്നതു നാഴിക. ശിഷ്ടത്തെ ൬൦-ൽ പെരുക്കി ൩൬ കൊണ്ടു് ഹരിച്ചുകിട്ടുന്നതു വിനാഴികയായിട്ടും ഭവിക്കും.

## സ്വാപഹാരം ഗണിക്കാൻ.

അവരവരുടെ ദശയിൽ അവരവരുടെ സ്വാപഹാരം അറിയുന്നതിനു അവരവരുടെ ദശാവർഷംകൊണ്ടു ദശാവർഷത്തെ ഗുണിച്ചുകൊള്ളണം. അതിനുശേഷം ഗുണിച്ചു കിട്ടുന്ന തുകയിൽ ഒരു സ്ഥാനം ഇറക്കി അതിനെ മൂന്നു കൊണ്ടു ഗുണിക്കുക. കിട്ടുന്ന ഫലം ദിവസമായിട്ടും ശേഷം മാസമായിട്ടും കണക്കുകൂട്ടേണ്ടതാണു്.

ഉദാ:—ആദിത്യൻെറ ദശയിൽ ആദിത്യൻെറസ്വാപഹാരം അറിയുന്നതിനു ആദിത്യൻെറ ദശാവർഷമായ ൬-നെ ൬-കൊണ്ടു ഗുണിക്കണം. ൬×൬=൩൬. ഇതിൽ ഒരു സ്ഥാനം ഇറക്കി അതിനെ ൩-കൊണ്ടു ഗുണിക്കുക. ൬×൩=൧൮. ഇതുദിവസമാകുന്നു. മുൻവിവരിച്ചിട്ടുള്ളതനുസരിച്ചു ൩ മാസം ൧൮ ദിവസം ആദിത്യൻെറ ദശയിൽ ആദിത്യൻെറ സ്വാപഹാരമാണെന്നു അറിഞ്ഞുകൊള്ളണം. ഇപ്രകാരം എല്ലാ ദശകൾക്കും സ്വാപഹാരം കാണേണ്ടതാകുന്നു.

## അപഹാരം ഗണിക്കാൻ.

സ്വാപഹാരം ഗണിക്കുന്നതിനും അപഹാരം ഗണിക്കുന്നതിനുമായി അല്പവ്യത്യാസമുണ്ടു്. അതായതു് ദശാ

വർഷം വച്ചിട്ട് അപഹാരനാഥന്റെ വർഷംകൊണ്ടു ഗുണിച്ചു മേൽവിവരിച്ചപ്രകാരം അറിഞ്ഞുകൊള്ളണം.

ഉദാ:— ആദിത്യദശയിൽ ആദിത്യന്റെ സ്വാപഹാരം കഴിഞ്ഞാൽ മുറയ്ക്കു ചന്ദ്രന്റെ അപഹാരമാണ് അറിയേണ്ടതു്. അതിനു ചന്ദ്രന്റെ ദശാവർഷം ൧൦-ആകയാൽ ൬ ൧൦=൬൦. ഒരു സ്ഥാനം ഇറക്കി മൂന്നുകൊണ്ടു ഗുണിക്കാൻ ഇല്ലാത്തതിനാൽ ൬-മാസം എന്നറിയണം. ഇപ്രകാരം മുറയ്ക്കു് ആദിത്യദശയിൽ ശുക്രാപഹാരംവരേയും മററു ദശകളിൽ വരുന്ന അപഹാരങ്ങളേയും ഗണിച്ചറിഞ്ഞുകൊള്ളണം.

ഛിദ്രാപഹാരം അറിയുന്നതിന്

ആദിത്യദശയിൽ ആദിത്യന്റെ ഛിദ്രം എന്തുണ്ടെന്നറിയുന്നതിന് ആദ്യമായി അപഹാരദിനം കണ്ടുപിടിക്കണം. ആ അപഹാരം ൩-മാസം ൧൮-ദിവസമാണ്. അതു ൩൦ ൩=൯൦+൧൮=൧൦൮-ദിവസം. ഇഷ്ടമായ വർഷം ൬. ഇനി ൬-കൊണ്ടു് ൧൦൮നെ ഗുണിക്കുക. ൧൦൮ ൬ =൬൪൮. ഇനി ഈ തുകയെ ൧൨൦-കൊണ്ടു ഹരിക്കണം. ൬൪൮ ൧൨൦=൫ ദിവസം. ശിഷ്ടം ൪൮. അതിനെ നാഴികയാക്കുക. ൪൮ ൬൦=൨൮൮൦ നാഴിക. ഇനി ൧൨൦-കൊണ്ടു ഹരിക്കുക. ൨൮൮൦ ൧൨൦=൨൪ നാഴിക. ഇപ്പോൾ മാസം ൦ ദിവസം ൫ നാഴിക ൨൪- ഇപ്രകാരം കണ്ടുകൊള്ളണം.

ഇനി ദശാപഹാരഛിദ്രങ്ങളെ പ്രയാസംകൂടാതെ എല്ലാവർക്കും അറിയുന്നതിനുവേണ്ടി ഗണിച്ചു പട്ടികയായി അടിയിൽ ചേർക്കപ്പെട്ടിരിക്കുന്നതിനെ നോക്കി അറിഞ്ഞുകൊള്ളേണ്ടതാകുന്നു.

| ദശാനാഥന്മാരും വർഷവും | അപഹാരനാഥന്മാർ | അപഹാരങ്ങൾ | | | സൂര്യാദിനവഗ്രഹങ്ങളുടെ ഓരോ അപഹാരങ്ങളിൽ വരുന്ന | | | | | | | | | | | |
|---|---|---|---|---|---|---|---|---|---|---|---|---|---|---|---|---|
| | | | | | സൂര്യൻ | | | ചന്ദ്രൻ | | | ചൊവ്വ | | | രാഹു | | |
| | | വർഷം | മാസം | ദിവസം | മാസം | ദിവസം | നാഴിക | മാസം | ദിവസം | നാഴിക | മാസം | ദിവസം | നാഴിക | മാസം | ദിവസം | നാഴിക |
| സൂര്യൻ—6 | ര | 0 | 3 | 18 | 0 | 5 | 24 | 0 | 9 | 0 | 0 | 6 | 18 | 0 | 16 | 12 |
| | ച | 0 | 3 | 0 | 0 | 9 | 0 | 0 | 15 | 0 | 0 | 10 | 30 | 0 | 27 | 0 |
| | കു | 0 | 4 | 6 | 0 | 6 | 18 | 0 | 10 | 30 | 0 | 7 | 21 | 0 | 18 | 54 |
| | സ | 0 | 10 | 24 | 0 | 16 | 12 | 0 | 27 | 0 | 0 | 18 | 54 | 1 | 18 | 36 |
| | ഗു | 0 | 9 | 8 | 0 | 14 | 24 | 0 | 24 | 0 | 0 | 16 | 48 | 0 | 13 | 12 |
| | മ | 0 | 11 | 2 | 0 | 17 | 6 | 0 | 28 | 30 | 0 | 19 | 57 | 1 | 21 | 18 |
| | ബു | 0 | 10 | 6 | 0 | 15 | 8 | 0 | 25 | 0 | 0 | 17 | 51 | 1 | 15 | 54 |
| | കേ | 0 | 4 | 6 | 0 | 0 | 18 | 0 | 0 | 30 | 0 | 7 | 21 | 0 | 18 | 54 |
| | ശു | 1 | 0 | 0 | 0 | 18 | 0 | 0 | 0 | 0 | 0 | 21 | 0 | 1 | 24 | 0 |
| ചന്ദ്രൻ—10 | ച | 0 | 10 | 0 | *0 | 15 | 0 | 0 | 25 | 0 | 0 | 17 | 30 | 1 | 15 | 0 |
| | കു | 0 | 7 | 0 | 0 | 10 | 30 | 0 | 17 | 3 | 0 | 12 | 15 | 1 | 1 | 30 |
| | സ | 1 | 6 | 0 | 0 | 27 | 0 | 1 | 15 | 0 | 1 | 1 | 30 | 0 | 21 | 0 |
| | ഗു | 1 | 4 | 0 | 0 | 24 | 0 | 0 | 18 | 0 | 0 | 28 | 0 | 0 | 12 | 0 |
| | മ | 1 | 7 | 0 | 0 | 28 | 30 | 1 | 17 | 30 | 1 | 3 | 15 | 0 | 25 | 30 |
| | ബു | 1 | 5 | 0 | 0 | 25 | 30 | 1 | 12 | 30 | 0 | 29 | 45 | 0 | 16 | 30 |
| | കേ | 0 | 7 | 0 | 0 | 10 | 30 | 0 | 17 | 30 | 0 | 12 | 15 | 1 | 1 | 30 |
| | ശു | 1 | 8 | 0 | 1 | 0 | 0 | 0 | 20 | 0 | 1 | 5 | 0 | 3 | 0 | 0 |
| | ര | 0 | 6 | 0 | 0 | 3 | 0 | 0 | 15 | 0 | 0 | 10 | 30 | 0 | 27 | 0 |
| ചൊവ്വ—7 | കു | 0 | 4 | 27 | 0 | 7 | 21 | 0 | 10 | 15 | 0 | 8 | 34'' | 0 | 22 | 3 |
| | സ | 1 | 0 | 18 | 0 | 18 | 54 | 1 | 1 | 30 | 0 | 20 | 3 | 1 | 26 | 42 |
| | ഗു | 0 | 11 | 26 | 0 | 6 | 48 | 0 | 28 | 0 | 0 | 19 | 36 | 1 | 20 | 24 |
| | മ | 1 | 1 | 9 | 0 | 19 | 57 | 1 | 3 | 15 | 0 | 23 | 16'' | 1 | 29 | 51 |
| | ബു | 0 | 11 | 27 | 0 | 17 | 51 | 0 | 29 | 45 | 0 | 20 | 49'' | 1 | 23 | 33 |
| | കേ | 0 | 4 | 27 | 0 | 7 | 21 | 0 | 12 | 15 | 0 | 8 | 34'' | 0 | 22 | 3 |
| | ശു | 1 | 2 | 0 | 0 | 21 | 0 | 1 | 5 | 0 | 0 | 24 | 30 | 1 | 3 | 0 |
| | ര | 0 | 4 | 6 | 0 | 6 | 18 | 0 | 10 | 30 | 0 | 7 | 21 | 0 | 18 | 54 |
| | ച | 0 | 7 | 0 | 0 | 10 | 30 | | 7 | 30 | 0 | 12 | 15 | 1 | 1 | 30 |

* അപഹാരത്തിന്റെ നേരെവരുന്ന കള്ളിയിലുള്ള ഛിദ്രങ്ങളിലെല്ലാററിലും

## ദശാപഹാരക്ലിപ്തങ്ങൾ

### ക്ലിപ്തങ്ങളുടെ വിവരം

| വ്യാഴം | | | ശനി | | | ബുധൻ | | | കേതു | | | ശുക്രൻ | | |
|---|---|---|---|---|---|---|---|---|---|---|---|---|---|---|
| മാസം | ദിവസം | നാഴിക | മാസം | ദിവസം | നാഴിക | മാസം | ദിവസം | നാഴിക | മാസം | ദിവസം | നാഴിക | മാസം | ദിവസം | നാഴിക |
| 0 | 14 | 24 | 0 | 17 | 6 | 0 | 15 | 18 | 0 | 6 | 18 | 0 | 18 | 0 |
| 0 | 24 | 0 | 0 | 18 | 30 | 0 | 25 | 30 | 0 | 10 | 30 | 1 | 0 | 0 |
| 0 | 16 | 48 | 0 | 19 | 57 | 0 | 17 | 51 | 0 | 7 | 21 | 0 | 21 | 0 |
| 1 | 13 | 12 | 1 | 21 | 18 | 1 | 15 | 54 | 0 | 18 | 54 | 1 | 24 | 0 |
| 1 | 8 | 24 | 1 | 15 | 36 | 1 | 10 | 48 | 0 | 16 | 48 | 1 | 18 | 0 |
| 1 | 15 | 36 | 1 | 24 | 9 | 1 | 18 | 27 | 0 | 19 | 57 | 1 | 27 | 0 |
| 1 | 10 | 48 | 1 | 18 | 27 | 1 | 13 | 21 | 0 | 17 | 51 | 1 | 21 | 0 |
| 0 | 16 | 48 | 0 | 19 | 57 | 0 | 17 | 51 | 0 | 7 | 21 | 0 | 21 | 0 |
| 1 | 18 | 0 | 1 | 27 | 0 | 1 | 21 | 0 | 0 | 21 | 0 | 2 | 0 | 0 |
| 1 | 10 | 0 | 1 | 17 | 30 | 1 | 12 | 30 | 0 | 17 | 3 | 1 | 20 | 0 |
| 0 | 28 | 0 | 1 | 3 | 15 | 0 | 29 | 45 | 0 | 12 | 15 | 1 | 5 | 0 |
| 2 | 12 | 0 | 2 | 25 | 30 | 2 | 16 | 30 | 1 | 1 | 30 | 3 | 0 | 0 |
| 2 | 4 | 0 | 2 | 16 | 0 | 2 | 8 | 0 | 0 | 28 | 0 | 2 | 20 | 0 |
| 2 | 16 | 0 | 3 | 0 | 15 | 2 | 20 | 45 | 1 | 3 | 15 | 3 | | 0 |
| 2 | 8 | 0 | 2 | 20 | 45 | 2 | 12 | 15 | 0 | 29 | 45 | 2 | 25 | 0 |
| 0 | 28 | 0 | 1 | 3 | 15 | 0 | 29 | 45 | 0 | 12 | 15 | 1 | 5 | 0 |
| 2 | 20 | 0 | 3 | 5 | 0 | 2 | 25 | 0 | 1 | 5 | 0 | 3 | 10 | 0 |
| 0 | 24 | 0 | 0 | 28 | 30 | 0 | 25 | 30 | 0 | 10 | 30 | 1 | 0 | 0 |
| 0 | 19 | 36 | 0 | 23 | 16'' | 0 | 20 | 49' | 0 | 8 | 34''' | 0 | 24 | 30 |
| 1 | 20 | 24 | 1 | 29 | 51 | 1 | 23 | 33 | 0 | 22 | 3 | 2 | 3 | 0 |
| 1 | 14 | 48 | 1 | 23 | 12 | 1 | 17 | 36 | 0 | 19 | 36 | 1 | 26 | 0 |
| 1 | 23 | 12 | 2 | 3 | 10' | 1 | 26 | 31' | 0 | 23 | 16' | 2 | 6 | 30 |
| 1 | 17 | 36 | 1 | 26 | 31'' | 1 | 20 | 34'' | 0 | 20 | 49' | 1 | 29 | 30 |
| 0 | 19 | 36 | 0 | 23 | 16' | 0 | 20 | 49' | 0 | 8 | 34' | 0 | 24 | 30 |
| 1 | 26 | 0 | 2 | 6 | 30 | 1 | 29 | 30 | 0 | 24 | 30 | 2 | 10 | 0 |
| 0 | 16 | 48 | 0 | 19 | 57 | 0 | 17 | 51 | 0 | 7 | 21 | 0 | 21 | 0 |
| 0 | 28 | 0 | 1 | 3 | 15 | 0 | 29 | 45 | 0 | 10 | 15 | 1 | 5 | 0 |

അപഹാരനാഥന്മാർക്ക് കാണിച്ച കള്ളിയിൽ ആദ്യത്തെ ആളുകളുടെ ഛിദ്രമെന്ന് അറിയേണ്ടതാണ്.

| ദശാനാഥനും ദശാവർഷവും | അപഹാരനാഥൻ | അപഹാരങ്ങൾ | | | സൂര്യാദിനവഗ്രഹങ്ങളുടെ ഓരോ അപഹാരങ്ങളിൽ വരുന്ന | | | | | | | | | | | |
|---|---|---|---|---|---|---|---|---|---|---|---|---|---|---|---|---|
| | | | | | സൂര്യൻ | | | ചന്ദ്രൻ | | | ചൊവ്വ | | | രാഹു | | |
| | | വർഷം | മാസം | ദിവസം | മാസം | ദിവസം | നാഴിക | മാസം | ദിവസം | നാഴിക | മാസം | ദിവസം | നാഴിക | മാസം | ദിവസം | നാഴിക |
| രാഹു—18 | സ | 2 | 8 | 12 | *1 | 18 | 36 | 2 | 21 | 0 | 1 | 26 | 42 | 4 | 25 | 48 |
| | ഗു | 2 | 4 | 24 | 1 | 13 | 12 | 2 | 12 | 0 | 1 | 20 | 24 | 4 | 9 | 36 |
| | ശ | 2 | 10 | 6 | 1 | 21 | 18 | 2 | 25 | 30 | 1 | 29 | 51 | 5 | 3 | 54 |
| | ബു | 2 | 6 | 18 | 1 | 15 | 54 | 2 | 16 | 30 | 1 | 23 | 33 | 4 | 17 | 42 |
| | കേ | 1 | 0 | 18 | 0 | 18 | 54 | 1 | 1 | 30 | 0 | 22 | 3 | 1 | 26 | 42 |
| | ശു | 3 | 0 | 0 | 1 | 24 | 0 | 3 | 0 | 0 | 2 | 3 | 0 | 5 | 12 | 0 |
| | ര | 0 | 10 | 24 | 0 | 16 | 12 | 0 | 27 | 0 | 0 | 18 | 54 | 1 | 18 | 36 |
| | ച | 1 | 6 | 0 | 0 | 27 | 0 | 1 | 15 | 0 | 1 | 1 | 30 | 2 | 21 | 0 |
| | കു | 1 | 0 | 18 | 0 | 18 | 54 | 1 | 1 | 30 | 0 | 22 | 3 | 1 | 26 | 42 |
| വ്യാഴം—16 | ഗു | 2 | 1 | 18 | 1 | 8 | 24 | 2 | 4 | 0 | 1 | 14 | 48 | 3 | 25 | 12 |
| | ശ | 2 | 6 | 12 | 1 | 15 | 36 | 2 | 16 | 0 | 1 | 23 | 12 | 4 | 16 | 48 |
| | ബു | 2 | 3 | 6 | 1 | 10 | 48 | 2 | 8 | 0 | 1 | 17 | 36 | 4 | 2 | 24 |
| | കേ | 2 | 11 | 6 | 0 | 16 | 48 | 0 | 28 | 0 | 1 | 19 | 36 | 1 | 20 | 24 |
| | ശു | 2 | 8 | 0 | 1 | 18 | 0 | 2 | 20 | 0 | 1 | 26 | 0 | 4 | 24 | 0 |
| | ര | 0 | 9 | 18 | 0 | 14 | 24 | 0 | 24 | 0 | 1 | 16 | 48 | 1 | 13 | 12 |
| | ച | 1 | 4 | 0 | 0 | 24 | 0 | 1 | 10 | 0 | 1 | 28 | 0 | 2 | 12 | 0 |
| | കു | 0 | 11 | 6 | 0 | 16 | 48 | 0 | 28 | 0 | 1 | 19 | 36 | 1 | 20 | 24 |
| | സ | 2 | 4 | 24 | 1 | 13 | 12 | 2 | 12 | 0 | 1 | 20 | 24 | 4 | 9 | 36 |
| ശനി—19 | ശ | 3 | 0 | 3 | 1 | 24 | 9 | 3 | 0 | 15 | 2 | 3 | 10'' | 5 | 12 | 27 |
| | ബു | 2 | 8 | 9 | 1 | 18 | 27 | 2 | 20 | 45 | 1 | 26 | 30'' | 4 | 25 | 21 |
| | കേ | 1 | 1 | 9 | 0 | 19 | 57 | 0 | 3 | 15 | 0 | 23 | 16'' | 1 | 29 | 51 |
| | ശു | 3 | 2 | 0 | 1 | 27 | 0 | 3 | 5 | 0 | 2 | 6 | 30 | 5 | 21 | 0 |
| | ര | 0 | 11 | 12 | 0 | 17 | 6 | 0 | 28 | 30 | 0 | 19 | 57 | 1 | 21 | 18 |
| | ച | 1 | 7 | 0 | 0 | 28 | 30 | 1 | 17 | 30 | 1 | 3 | 15 | 2 | 25 | 30 |
| | കു | 1 | 1 | 9 | 0 | 19 | 57 | 1 | 3 | 15 | 0 | 23 | 16'' | 1 | 29 | 51 |
| | സ | 2 | 10 | 6 | 1 | 21 | 18 | 2 | 25 | 30 | 1 | 29 | 51 | 5 | 3 | 54 |
| | ഗു | 2 | 6 | 12 | 1 | 15 | 36 | 2 | 16 | 0 | 1 | 23 | 12 | 4 | 16 | 48 |

* അപഹാരത്തിൻെറ നേരെവരുന്ന കള്ളിയിലുള്ള ഛിദ്രങ്ങളിലെല്ലാംറിലും

## ദശാപഹാരച്ഛിദ്രങ്ങൾ

### ഛിദ്രങ്ങളുടെ വിവരം

| വ്യാഴം | | | ശനി | | | ബുധൻ | | | കേതു | | | ശുക്രൻ | | |
|---|---|---|---|---|---|---|---|---|---|---|---|---|---|---|
| മാസം | ദിവസം | നാഴിക | മാസം | ദിവസം | നാഴിക | മാസം | ദിവസം | നാഴിക | മാസം | ദിവസം | നാഴിക | മാസം | ദിവസം | നാഴിക |
| 4 | 9 | 36 | 5 | 3 | 54 | 4 | 17 | 42 | 1 | 26 | 42 | 5 | 12 | 0 |
| 3 | 25 | 12 | 4 | 16 | 48 | 4 | 2 | 24 | 1 | 20 | 24 | 4 | 24 | 0 |
| 4 | 16 | 48 | 5 | 12 | 27 | 4 | 25 | 21 | 1 | 29 | 51 | 5 | 21 | 0 |
| 4 | 2 | 24 | 4 | 25 | 21 | 4 | 10 | 3 | 1 | 23 | 33 | 5 | 3 | 0 |
| 1 | 22 | 24 | 1 | 29 | 51 | 1 | 23 | 33 | 0 | 22 | 3 | 2 | 3 | 0 |
| 4 | 24 | 0 | 5 | 21 | 0 | 5 | 3 | 0 | 2 | 3 | 0 | 6 | 0 | 0 |
| 1 | 13 | 12 | 1 | 21 | 18 | 1 | 15 | 54 | 0 | 18 | 59 | 1 | 24 | 0 |
| 2 | 12 | 0 | 2 | 25 | 30 | 2 | 16 | 30 | 1 | 1 | 30 | 3 | 0 | 0 |
| 1 | 20 | 24 | 1 | 29 | 51 | 1 | 23 | 33 | 0 | 22 | 3 | 2 | 3 | 0 |
| 3 | 12 | 24 | 4 | 1 | 36 | 3 | 18 | 48 | 1 | 14 | 48 | 4 | 8 | 0 |
| 4 | 1 | 36 | 4 | 24 | 24 | 4 | 9 | 12 | 1 | 23 | 12 | 5 | 2 | 0 |
| 3 | 18 | 48 | 4 | 9 | 12 | 3 | 25 | 36 | 1 | 17 | 36 | 4 | 16 | 0 |
| 1 | 14 | 48 | 1 | 23 | 12 | 1 | 17 | 36 | 0 | 19 | 36 | 1 | 26 | 0 |
| 4 | 8 | 0 | 5 | 2 | 0 | 4 | 16 | 0 | 1 | 26 | 0 | 5 | 10 | 0 |
| 1 | 8 | 24 | 1 | 15 | 36 | 1 | 10 | 48 | 0 | 16 | 48 | 1 | 18 | 0 |
| 2 | 4 | 0 | 2 | 26 | 0 | 2 | 8 | 0 | 0 | 28 | 0 | 2 | 20 | 0 |
| 1 | 14 | 48 | 1 | 23 | 12 | 1 | 17 | 36 | 0 | 19 | 36 | 1 | 26 | 0 |
| 3 | 25 | 12 | 4 | 16 | 48 | 4 | 2 | 24 | 1 | 20 | 24 | 4 | 24 | 0 |
| 4 | 24 | 24 | 5 | 21 | 28'' | 5 | 3 | 25' | 2 | 3 | 10'' | 6 | 0 | 30 |
| 4 | 9 | 12 | 5 | 3 | 25'' | 4 | 17 | 26'' | 1 | 26 | 31'' | 5 | 11 | 30 |
| 1 | 23 | 12 | 2 | 3 | 10' | 1 | 26 | 31'' | 0 | 23 | 16'' | 2 | 6 | 30 |
| 5 | 2 | 0 | 6 | 0 | 30 | 5 | 11 | 30 | 2 | 6 | 30 | 6 | 10 | 0 |
| 1 | 15 | 36 | 1 | 24 | 9 | 1 | 18 | 27 | 0 | 19 | 57 | 1 | 27 | 0 |
| 2 | 16 | 0 | 3 | 0 | 15 | 2 | 20 | 45 | 1 | 3 | 15 | 3 | 5 | 0 |
| 1 | 23 | 12 | 2 | 3 | 10' | 1 | 26 | 31'' | 0 | 23 | 16'' | 2 | 6 | 30 |
| 4 | 16 | 48 | 5 | 12 | 27 | 4 | 25 | 21 | 1 | 29 | 51 | 5 | 21 | 0 |
| 4 | 1 | 36 | 4 | 24 | 24 | 4 | 8 | 12 | 1 | 23 | 12 | 5 | 2 | 0 |

അപഹാരനാഥന്മാർക്ക് കാണിച്ച കള്ളിയിൽ ആദ്യത്തെ ആളുടെ ഛിദ്രംമന്നു് അറിയേണ്ടതാകുന്നു.

| ദശാധിപന്മാരും ദശാവർഷവും | അപഹാരനാഥന്മാർ | സൂര്യാദിനവഗ്രഹങ്ങളുടെ | | | | | | | | | | | | | | |
|---|---|---|---|---|---|---|---|---|---|---|---|---|---|---|---|---|
| | | അപഹാരാന്തരം | | | ഓരോ അപഹാരങ്ങളിൽ വരുന്ന | | | | | | | | | | | |
| | | | | | സൂര്യൻ | | | ചന്ദ്രൻ | | | ചൊവ്വ | | | രാഹു | | |
| | | വർഷം | മാസം | ദിവസം | മാസം | ദിവസം | നാഴിക | മാസം | ദിവസം | നാഴിക | മാസം | ദിവസം | നാഴിക | മാസം | ദിവസം | നാഴിക |
| ബുധൻ—17 | ബു | 2 | 4 | 27 | 1 | 13 | 21 | 2 | 12 | 15 | 1 | 20 | 34'' | 4 | 10 | 3 |
| | കേ | 0 | 11 | 27 | 0 | 17 | 51 | 0 | 29 | 45 | 0 | 20 | 49'' | 1 | 23 | 33 |
| | ശു | 2 | 10 | 0 | 1 | 21 | 0 | 2 | 25 | 0 | 1 | 29 | 30 | 5 | 3 | 0 |
| | ര | 0 | 10 | 6 | 0 | 15 | 18 | 0 | 25 | 30 | 0 | 17 | 51 | 1 | 15 | 54 |
| | ച | 1 | 5 | 0 | 0 | 25 | 30 | 1 | 12 | 30 | 0 | 29 | 45 | 2 | 26 | 30 |
| | കു | 0 | 11 | 27 | 0 | 17 | 51 | 0 | 29 | 45 | 0 | 20 | 49'' | 1 | 23 | 33 |
| | രാ | 2 | 6 | 18 | 1 | 15 | 54 | 2 | 16 | 30 | 1 | 23 | 33 | 4 | 17 | 42 |
| | ഗു | 2 | 3 | 6 | 1 | 10 | 48 | 2 | 8 | 0 | 1 | 17 | 36 | 4 | 2 | 24 |
| | മ | 2 | 8 | 9 | 1 | 18 | 27 | 2 | 20 | 45 | 1 | 26 | 31'' | 4 | 25 | 21 |
| കേതു—7 | കേ | 0 | 4 | 27 | 0 | 7 | 21 | 0 | 12 | 15 | 0 | 8 | 34'' | 0 | 22 | 3 |
| | ശു | 1 | 2 | 0 | 0 | 21 | 0 | 1 | 5 | 0 | 0 | 24 | 30 | 2 | 3 | 0 |
| | ര | 0 | 4 | 6 | 0 | 6 | 18 | 0 | 10 | 30 | 0 | 7 | 21 | 0 | 18 | 54 |
| | ച | 0 | 7 | 0 | 0 | 10 | 30 | 0 | 17 | 30 | 0 | 12 | 15 | 1 | 1 | 30 |
| | കു | 0 | 4 | 27 | 0 | 7 | 21 | 0 | 12 | 15 | 0 | 8 | 34'' | 0 | 22 | 3 |
| | രാ | 1 | 0 | 18 | 0 | 18 | 54 | 1 | 1 | 30 | 0 | 22 | 3 | 1 | 26 | 42 |
| | ഗു | 0 | 11 | 6 | 0 | 16 | 48 | 0 | 28 | 0 | 0 | 19 | 36 | 1 | 20 | 24 |
| | മ | 1 | 1 | 9 | 0 | 19 | 57 | 1 | 3 | 15 | 0 | 23 | 16'' | 1 | 29 | 51 |
| | ബു | 0 | 11 | 27 | 0 | 17 | 51 | 0 | 29 | 45 | 0 | 20 | 49 | 1 | 23 | 33 |
| ശുക്രൻ—20 | ശു | 3 | 4 | 0 | 2 | 0 | 0 | 3 | 10 | 0 | 2 | 10 | 0 | 6 | 0 | 0 |
| | ര | 1 | 0 | 0 | 0 | 18 | 0 | 1 | 0 | 0 | 0 | 21 | 0 | 1 | 24 | 0 |
| | ച | 1 | 8 | 0 | 1 | 0 | 0 | 1 | 20 | 0 | 1 | 5 | 0 | 3 | 0 | 0 |
| | കു | 1 | 2 | 0 | 0 | 21 | 0 | 1 | 5 | 0 | 0 | 24 | 30 | 2 | 3 | 0 |
| | രാ | 3 | 0 | 0 | 1 | 24 | 0 | 3 | 0 | 0 | 2 | 3 | 0 | 5 | 12 | 0 |
| | ഗു | 2 | 8 | 0 | 1 | 18 | 0 | 2 | 20 | 0 | 1 | 26 | 0 | 4 | 24 | 0 |
| | മ | 3 | 2 | 0 | 1 | 27 | 0 | 3 | 5 | 0 | 2 | 6 | 30 | 5 | 21 | 0 |
| | ബു | 2 | 10 | 0 | 1 | 21 | 0 | 2 | 25 | 0 | 1 | 29 | 30 | 5 | 3 | 0 |
| | കേ | 1 | 2 | 0 | 0 | 21 | 0 | 1 | 5 | 0 | 0 | 24 | 30 | 2 | 3 | 0 |

* അപഹാരത്തിന്റെ നേരെ വരുന്ന കള്ളികളിലുള്ള ഫലങ്ങളിലെല്ലാം

| ദശാപഹാരച്ഛിദ്രങ്ങൾ | | | | | | | | | | | | | | |
|---|---|---|---|---|---|---|---|---|---|---|---|---|---|---|
| ഛിദ്രങ്ങളുടെ വിവരം | | | | | | | | | | | | | | |
| വ്യാഴം | | | ശനി | | | ബുധൻ | | | കേതു | | | ശുക്രൻ | | |
| മാസം | ദിവസം | നാഴിക | മാസം | ദിവസം | നാഴിക | മാസം | ദിവസം | നാഴിക | മാസം | ദിവസം | നാഴിക | മാസം | ദിവസം | നാഴിക |
| 3 | 25 | 36 | 4 | 17 | 16'' | 4 | 2 | 49'' | 1 | 20 | 34' | 4 | 24 | 30 |
| 1 | 17 | 36 | 1 | 26 | 31'' | 1 | 20 | 34'' | 0 | 20 | 49' | 0 | 29 | 30 |
| 4 | 16 | 0 | 5 | 11 | 30 | 4 | 24 | 30 | 1 | 29 | 30 | 5 | 20 | 0 |
| 1 | 10 | 48 | 1 | 18 | 27 | 1 | 13 | 21 | 0 | 17 | 51 | 1 | 21 | 0 |
| 2 | 8 | 0 | 2 | 20 | 45 | 2 | 12 | 15 | 0 | 29 | 45 | 2 | 25 | 0 |
| 1 | 17 | 36 | 1 | 26 | 31'' | 1 | 20 | 34'' | 0 | 20 | 49' | 1 | 29 | 30 |
| 4 | 2 | 24 | 4 | 25 | 21 | 4 | 10 | 3 | 1 | 23 | 33 | 5 | 3 | 0 |
| 3 | 18 | 48 | 4 | 9 | 12 | 3 | 25 | 36 | 1 | 17 | 36 | 4 | 16 | 0 |
| 4 | 9 | 12 | 5 | 3 | 25 | 4 | 17 | 16'' | 1 | 26 | 31'' | 5 | 11 | 30 |
| 0 | 19 | 36 | 0 | 23 | 16'' | 0 | 20 | 49' | 0 | 8 | 34'' | 0 | 24 | 30 |
| 1 | 26 | 0 | 2 | 6 | 30 | 1 | 29 | 30 | 0 | 24 | 30 | 2 | 10 | 0 |
| 0 | 16 | 48 | 0 | 19 | 57 | 0 | 17 | 51 | 0 | 7 | 21 | 0 | 21 | 0 |
| 0 | 24 | 0 | 1 | 3 | 15 | 0 | 29 | 45 | 0 | 12 | 15 | 1 | 5 | 0 |
| 0 | 19 | 36 | 0 | 23 | 16' | 0 | 29 | 49' | 0 | 8 | 34 | 0 | 24 | 30 |
| 1 | 20 | 24 | 1 | 29 | 51 | 1 | 23 | 33 | 0 | 22 | 3 | 2 | 3 | 0 |
| 1 | 14 | 48 | 1 | 23 | 12 | 1 | 17 | 36 | 0 | 19 | 36 | 1 | 26 | 0 |
| 1 | 23 | 12 | 2 | 3 | 10'' | 1 | 26 | 31'' | 0 | 23 | 16' | 2 | 6 | 30 |
| 1 | 17 | 36 | 1 | 26 | 31'' | 1 | 20 | 34'' | 0 | 20 | 49'' | 1 | 29 | 30 |
| 5 | 10 | 0 | 6 | 10 | 0 | 5 | 20 | 0 | 2 | 10 | 0 | 6 | 20 | 0 |
| 1 | 18 | 0 | 1 | 27 | 0 | 1 | 21 | 0 | 0 | 21 | 0 | 2 | 0 | 0 |
| 2 | 20 | 0 | 3 | 5 | 0 | 2 | 25 | 0 | 1 | 5 | 0 | 3 | 10 | 0 |
| 1 | 26 | 0 | 2 | 6 | 30 | 1 | 29 | 30 | 0 | 24 | 30 | 2 | 10 | 0 |
| 4 | 24 | 0 | 5 | 21 | 0 | 5 | 3 | 0 | 2 | 3 | 0 | 6 | 0 | 0 |
| 4 | 8 | 0 | 5 | 2 | 0 | 4 | 16 | 0 | 1 | 26 | 0 | 5 | 10 | 0 |
| 5 | 2 | 0 | 6 | 0 | 30 | 5 | 11 | 30 | 2 | 6 | 30 | 6 | 10 | 0 |
| 4 | 16 | 0 | 5 | 11 | 30 | 4 | 24 | 30 | 1 | 29 | 30 | 5 | 20 | 0 |
| 1 | 26 | 0 | 2 | 6 | 30 | 1 | 29 | 30 | 0 | 24 | 30 | 2 | 10 | 0 |

**അപഹാരനാഥന്മാർക്കു കാണിച്ച കള്ളിയിൽ ആദ്യത്തെ ആളുടെ ഛിദ്രമെന്ന് അറിയേണ്ടതാണ്.**

### ആരൂഢലഗ്നം

ലഗ്നാധിപൻ ലഗ്നത്തിൽനിന്നും എത്രാമത്തെ രാശിയിൽ നില്ക്കുന്നുവോ അതുമുതൽ വ്വ-ാമത്തെ രാശി ആകുന്നു ആരൂഢലഗ്നം. ആരൂഢലഗ്നത്തിൽ സ്ഥിതിചെയ്യുന്ന ഗ്രഹങ്ങളുടെ ദശാപഹാരങ്ങളിൽ സ്ഥാനപ്രാപ്തി, വിദ്യാവിജയാദികൾ, മനസ്സന്തോഷം, ഇഷ്ടാഭിപ്രായസാദ്ധ്യങ്ങൾ മുതലായ ഗുണാനുഭവങ്ങൾക്കിടയാകുമെന്നും അറിഞ്ഞുകൊൾക.

### കണ്ടകശ്ശനി അറിയുന്നതിന്.

അവരവർ ജനിച്ച നക്ഷത്രംകൊണ്ടു കൂറ് അറിയണം. പിന്നീട് ആ കൂറിൽനിന്നും നാലാം രാശിയിലോ ഏഴാംരാശിയിലോ പത്താംരാശിയിലോ ശനി സഞ്ചരിക്കുന്നുണ്ടോ എന്നു നോക്കുക. മേൽ വിവരിക്കപ്പെട്ട രാശികളിൽ ഏതെങ്കിലും ഒന്നിൽ ശനി നിന്നാൽ ആ രാശി വിട്ടുപോകുന്ന കാലംവരെ ആ ജാതകന്നു കണ്ടകശ്ശനി ഉണ്ടെന്നു പറയേണ്ടതാകുന്നു.

ഉദാ— അശ്വതിനക്ഷത്രം മേടക്കൂറാകയാൽ മേടം തൊട്ട് ൪-ാമത്തെ രാശിയായ കർക്കടകം രാശിയിൽ ചാരവശാൽ ശനി സഞ്ചരിക്കുന്ന കാലം കണ്ടകശ്ശനിയാണെന്നു അറിഞ്ഞുകൊള്ളേണ്ടതാണ്.

നാലിൽ ശനി സഞ്ചരിക്കുന്ന കാലത്തു കുടുംബസംബന്ധമായ ഛിദ്രങ്ങളും, ധനകഷ്ടനഷ്ടങ്ങളും, തോൽവിയും, മനഃസൌഖ്യക്കുറവും, നല്ക്കാലിനഷ്ടവും മാതാവിന്നു രോഗാദ്യനർത്ഥതകളും ഭൃത്യസഹായത്തിൽ കഷ്ടതയും മറ്റും ഉണ്ടാകുന്നതാണ്.

൭ൽ സഞ്ചരിക്കുന്ന കാലം ഭാര്യാവിരഹവും സ്വജനവിരോധവും മിത്ഥ്യാപവാദവും സ്ഥാനഭേദവും സഞ്ചാരകഷ്ടതയും രാജസചിവകോപവും മാനഹാനിയും ഋണബാധയും ഭൂമിനഷ്ടവും മറ്റും ഉണ്ടാകുന്നതാകുന്നു.

൧൦-ൽ സഞ്ചരിക്കുന്നകാലം പ്രവൃത്തിമുടക്കങ്ങളും അ ശവദ്ധിച്ചുണ്ടാകാവുന്ന പലതരം നഷ്ടങ്ങളും സഞ്ചാരകഷ്ട നഷ്ടവും ആഹാരനിദ്രാദികൾക്കു തടവും കളത്രഭേദനവും മററും ഉണ്ടാകുന്നതാണ്.

ഏഴരശ്ശനി

അതായതു ജനിച്ചക്കൂറിലും അതിന്റെ ൧൨-ാംരാശിയി ലും ൧൨-ാംരാശിയിലും ശനി ചാരവശാൽ സഞ്ചരിക്കുന്ന ൽ വർഷവും ഏഴരശ്ശനികാലമാകുന്നു. ഇതിൽ ജനിച്ച ക്കൂറിൽ ശനി സഞ്ചരിക്കുമ്പോൾ ആ ജാതകന്നു ജന്മശ്ശനി യും കണ്ടകശ്ശനിയും ഒന്നായിബാധിക്കും. ആ കാലം വള രെ കഷ്ടമാണെന്നു അറിഞ്ഞുകൊള്ളണം.

ഏഴരശ്ശനിഫലങ്ങൾ

ഏഴരശ്ശനിയുടെ കാലത്തു താൻ അറിയാത്തതായ പ ലവിഷമങ്ങളും വന്നുചേർന്നു മനസ്സിന്നു വളരെ വേദനയെ ഉണ്ടാക്കുന്നതാണ്. പുറമെ സ്ഥാനം വട്ടമാവുകയും പ്ര വൃത്തികൾക്കു ഉദാസീനത വന്നിട്ടു മേലധികാരികളുടെ അ തൃപ്തിയുണ്ടായി തരംതാഴ്ത്തലും, ഗൃഹത്തിൽ താമസിക്കുന്ന സ്വജനങ്ങൾക്കു രോഗാദ്യനർത്ഥങ്ങൾ ഏർപ്പെട്ടു ഗൃഹൈ ഖ്യക്കേറവും, വദ്ധിച്ച ചിലവുകൾ ഉണ്ടായി ധനകഷ്ടനഷ്ട തയും ഗൃഹച്ഛിദ്രങ്ങളാൽ പലവിധമായ മനോവേദനയും, കളത്രപുത്രാദിവിരഹവും മററനത്ഥങ്ങളും ഉണ്ടാകുന്നതാണ്. ഇതുപോലെതന്നെ വ്യാഴം ചാരവശാൽ ൩, ൮, ൧൨, ൧൦ ഈ രാശികളിൽ സഞ്ചരിക്കുന്ന കാലവും കഷ്ടങ്ങളാണെന്നു അ റിയേണ്ടതാണ്.

ഗ്രഹങ്ങളുടെ ബലം.

ഉച്ചരാശിയിൽനില്ക്കുന്ന ഗ്രഹങ്ങൾക്കു പൂൎണ്ണബലവും, മൂലത്രികോണത്തിൽ മുക്കാൽ ബലവും, സ്വക്ഷേത്രത്തിൽ പകുതിബലവും, ബന്ധുക്ഷേത്രത്തിൽ കാൽബലവും, സമ ക്ഷേത്രത്തിൽ അരയ്ക്കാൽബലവും, ശത്രുക്ഷേത്രത്തിൽ

[illegible] എന്നിവയും, നീചം മൗഢ്യം ഇതുകൾക്കു ബലമില്ലെന്നും അറിഞ്ഞുകൊൾക

### ഗ്രഹബാല്യാദികൾ.

സ്വക്ഷേത്രത്തിലും ബന്ധുക്ഷേത്രത്തിലും നില്ക്കുന്ന ഗ്രഹങ്ങൾക്കു ബാലൻ എന്നും മൂലത്രികോണങ്ങളിൽ നില്ക്കുന്നവർ കുമാരനെന്നും, പരമോച്ചത്തിൽ നില്ക്കുന്നവർ രാജാവെന്നും ശത്രുക്ഷേത്രത്തിൽ നില്ക്കുന്നവരും മൗഢ്യമുള്ളവരും വൃദ്ധനെന്നും പരമനീചത്തിൽ നില്ക്കുന്നവർ മൃതനെന്നും പേരുകൾ കാണുന്നു. എല്ലാഗ്രഹങ്ങൾക്കു ദിഗ്ബലം സ്ഥാനബലം നിസ്സർഗ്ഗബലം ചേഷ്ടാബലം ഉച്ചബലം കാലബലം ഇങ്ങനെ ആറുവിധബലങ്ങളുണ്ടു.



ദിഗ്ബലം—ബുധനും ഗുരുവിനും ലഗ്നത്തിലും, ചന്ദ്രനും ശുക്രനും നാലാമിടത്തും, ശനിക്കു് ഏഴാമെടത്തും, സൂര്യനും കുജനും പത്താമിടത്തും ദിഗ്ബലമുണ്ടു.

സ്ഥാനബലം—ഗ്രഹങ്ങൾക്കു് ഉച്ചത്തിലും സ്വക്ഷേത്രത്തിലും ഷഡ്വർഗ്ഗങ്ങളിലും ഇരിക്കുകയാണെങ്കിൽ സ്ഥാനബലമുണ്ടു്.

നിസ്സർഗ്ഗബലം—ശനി, കുജൻ, ബുധൻ, ഗുരു, ശുക്രൻ, ചന്ദ്രൻ. സൂര്യൻ ഇവയിൽ ക്രമത്തിനു് ഒരു ഗ്രഹത്തേക്കാൾ മററൊരു ഗ്രഹം ശ്രേഷ്ഠമാകുന്നു

ചേഷ്ടാബലം—മകരംമുതൽ ൬ മാസക്കാലം സൂര്യൻ വടക്കു ചലിക്കുന്നതിനാൽ ഉത്തരായണമെന്നും ആ സമയം സൂര്യൻ ബലവാനാണെന്നും ചന്ദ്രൻ വെളുത്തവാവുന്നാളിലും മററു ഗ്രഹങ്ങൾക്കു വക്രഗതിയിലും അധികം രശ്മിയോടുകൂടിയ ഗ്രഹത്തിനും ചേഷ്ടാബലം ഉണ്ടാകുന്നതുമാകുന്നു.

ഉച്ചബലം:—ഉച്ചത്തിൽ പൂർണ്ണബലം. മൂലത്രികോണത്തിൽ മുക്കാൽബലം. സ്വക്ഷേത്രത്തിൽ പകുതിബലം. മി

ത്രക്ഷേത്രത്തിൽ കാൽബലം. ശത്രുക്ഷേത്രത്തിൽ അല്പബലം.

കാലബലം—ചൊവ്വാ, ചന്ദ്രൻ, ശനി ഇവർ രാത്രിയിലും മറ്റുഗ്രഹങ്ങൾ പകൽസമയത്തും. ബുധൻ എല്ലായ്പോഴും ബലവാന്മാരാണ്. ശുക്ലപക്ഷത്തിൽ ശുഭഗ്രഹങ്ങൾക്കും കൃഷ്ണപക്ഷത്തിൽ പാപഗ്രഹങ്ങൾക്കും ബലമുണ്ട്. ചന്ദ്രന്, കറുത്ത പതിനാലും, വാവും ദിവസങ്ങളിലധികം ബലം കുറഞ്ഞകാലം.

### ലഗ്നബലമറിവാൻ.

ലഗ്നത്തിന്ന ലഗ്നാധിപദൃഷ്ടിയും ലഗ്നാധിപയോഗവും ഗുരുദൃഷ്ടിയും ഗുരുയോഗവും, ബുധദൃഷ്ടിയും ബുധയോഗവും ബലാധിക്യകരമാകുന്നു. ലഗ്നാധിപൻ മുതലായ മേൽപറഞ്ഞ ഗ്രഹങ്ങളിൽനിന്നു അന്യന്മാരായിരിക്കുന്ന ഗ്രഹങ്ങളുടെ ദൃഷ്ടിയും യോഗവും ലഗ്നത്തിന്ന ബലഹാനികരങ്ങളാകുന്നു.

### ദ്വാദശഭാവചിന്തനകൾ

| | |
|---|---|
| ഒന്നാംഭാവം—ലഗ്നം | ഏഴാംഭാവം—കളത്രം. |
| രണ്ടാംഭാവം—കുടുംബം. | എട്ടാംഭാവം—ആയുസ്സ്. |
| മൂന്നാംഭാവം സഹോദരൻ. | ഒൻപതാംഭാവം—ഭാഗ്യം. |
| നാലാംഭാവം—മാതാവ്. | പത്താംഭാവം—പ്രവൃത്തി. |
| അഞ്ചാംഭാവം—പുത്രൻ. | പതിനൊന്നാംഭാവം—ലാഭം. |
| ആറാംഭാവം—രോഗം | പന്ത്രണ്ടാംഭാവം—വ്യയം. |

### ഭാവചിന്താവിധികൾ.

യോ യോ ഭാവഃ സ്വാമിദൃഷ്ടോ യുതോ വാ
സൌമ്യൈർവാ സ്യാത്തസ്യ തസ്യാഭിവൃദ്ധിഃ
പാപൈരേവം തസ്യ ഭാവസ്യ ഹാനി-
ർന്നിർദ്ദേഷ്ടവ്യാഃ പ്രശ്നതോ ജന്മതോ വാ.

ലഗ്നംതുടങ്ങി ഏതൊരുഭാവത്തെ ആണോ ചിന്തിക്കുന്നതു് അതാതുഭാവത്തിന്ന ഭാവാധിപന്റെ ദൃഷ്ടി, ഭാവാ

ധിപന്റെ യോഗം, സൌമ്യദൃഷ്ടി, സൌമ്യയോഗം ഇവകൾ ഭാവത്തിന്ന അഭിവൃദ്ധിയും നേരെമറിച്ച് പാപദൃഷ്ടി പാപയോഗം ഇവകൾ ഭാവത്തിന്ന ഹാനിയുമാണ്. ഇത് പ്രശ്നത്തിനും ജാതകത്തിനും സാധാരണമാണ്.

ഷഷ്ഠം ചാഷ്ടമമന്ത്യമഞ്ച മുനയോ ഭാവാനനിഷ്ടാൻ വിദു-
സ്തന്നാഥാനപിതദ്വീക്ഷിതായുതധിപായോഗാച്ച ഭാവാഃ സ്വയം
തത്രസ്ഥാശ്ച യദീശ്വരാസ്ത്രയ ഇമേതേനോസന്തിഭാവാ നൃണാം
ജാതാ വാ വിഫലാ വിനഷ്ടവികലാസ്തത്രാതികഷ്ടോഷ്ടമാഃ

ന്ത, വ്യ, ഫ ഈ ഭാവങ്ങൾ അനിഷ്ടങ്ങളാകുന്നു. ഈ മൂന്നു അനിഷ്ടസ്ഥാനാധിപന്മാരുടെയും യോഗദൃഷ്ട്യാദികൾ ഏതേതു ഭാവാധിപന്മാർക്കുണ്ടോ ആ ഭാവങ്ങൾ, ഏതേതു ഭാവങ്ങൾക്കുണ്ടോ അവകൾ, മേൽപറഞ്ഞ മൂന്നു സ്ഥാനങ്ങളിൽ ഏതേതു ഭാവാധിപന്മാർ നിൽക്കുന്നുവോ ആ ഭാവങ്ങൾക്കും ഫലം ഉണ്ടാകുന്നതല്ല ഉണ്ടായാൽതന്നെ നശിച്ചും അനുഭവയോഗ്യമാവാതെയും അവയ തീരുന്നതാണ്. മേല്പറഞ്ഞ മൂന്നു അനിഷ്ടസ്ഥാനങ്ങളിൽ വച്ച് എട്ടാംഭാവം അതികഷ്ടപ്രദവുമാണ്

യത്ഭാവേശഃ ശുഭോപി ദ്വാദശപതിസ്തത്ഭാവവൃദ്ധിം ദിശേദ്
ദുഃസ്ഥാനാധിപതിസ്സമേത്യ യദി തന്നോഃ പ്രാബല്യമന്യസ്യ ന
അത്രോദാഹരണം കുജേ സുതഗതേ സിംഹേ ധനുഷേ വാ സ്ഥിതേ
പുത്രാപ്തിം ശുഭവീക്ഷിതേ തദുദിതാ പ്രാപ്തിം വദന്ത്യുത്തമാഃ

ലഗ്നാധിപൻ പാപിയായിരുന്നാലും താനിരിക്കുന്ന ഭാവത്തിന്നു വൃദ്ധിയെത്തന്നെ ഉണ്ടാക്കുമെന്നു പറയണം. ലഗ്നാധിപന്നു ദുഃസ്ഥാനാധിപത്യം കൂടിയിരുന്നാലും ലഗ്നാധിപത്യഫലമല്ലാതെ ദുഃസ്ഥാനാധിപത്യഫലം അനുഭവിക്കുന്നതല്ല.

ഉദാ:—ലഗ്നാധിപത്യത്തോടുകൂടിയ ചൊവ്വാ അഞ്ചാം ഭാവമായ ചിങ്ങത്തിലോ മീനത്തിലോ നിന്നാൽ പുത്രന്മാർ ഉണ്ടാവുകയല്ലാതെ വ്യ, ന്ത ഈ ദുഃസ്ഥാനങ്ങളുടെ നാഥനും

പാപിയുമായ ചൊവ്വാ അഞ്ചാംഭാവത്തിൽ നിന്നാലുംകൊണ്ടു സന്താനമുണ്ടാവുകയില്ലെന്നു പറഞ്ഞുകൂടാ. ആ ചൊവ്വായെ ശുഭന്മാർ നോക്കുന്നു എങ്കിൽ ഏററവും വേഗത്തിൽ പുത്രന്മാർ ഉണ്ടാകും എന്നുതന്നെ പറയണം.

ദ്വിസ്ഥാനാധിപതിഃ പ്രമസ്തി യദി ചേൽ
  മുഖ്യം ത്രികോണർക്ഷജം
തസ്യാർദ്ധം സ്വഗൃഹേഥ പൂർവ്വമുഭയോർ-
  മത്തുല്യശാലൈവ വദേൽ
പശ്ചാദ്ഭാവമിഹാപരാൽസമയേ
  യുഗ്മേ ഗൃഹേ യുഗ്മജം
തേഷാമോജഗൃഹേഥ സതി ചോജഭാവജഫലം
  ശംസന്തി കേചിജ്ജനാഃ

ഒരു ഗ്രഹത്തിനു രണ്ടു ഭാവാധിപത്യം വന്നാൽ മൂലത്രികോണാധിപത്യമുള്ള ഭാവത്തിന്റെ ഫലം മുൻപെ മുഖ്യമായും ക്ഷേത്രാധിപത്യം മാത്രമുള്ള ഭാവത്തിന്റെ ഫലം രണ്ടാമതു് അല്പപ്രധാനമായും അനുഭവിക്കും. ആ ഗ്രഹം ഓജരാശിയിൽ ഇരിക്കുകയാണെങ്കിൽ ഓജഭാവഫലം ആദ്യമായും യുഗ്മരാശിയിൽ ഇരിക്കുകയാണെങ്കിൽ യുഗ്മഭാവഫലം ആദ്യമായും അനുഭവിക്കുമെന്നാണു വിദ്വാന്മാരുടെ അഭിപ്രായം.

ദുഃസ്ഥാനപസ്തദിതരസ്വഗൃഹസ്ഥിതശ്ചേൽ
സ്വക്ഷേത്രഭാവഫലമേവ കരോതി നാന്യം
മന്ദോ മൃഗേ സുതഗൃഹേ യദി പുത്രസിദ്ധിഃ
ഷഷ്ഠാധിപത്യകൃതദോഷഫലം ന ചാത്ര.

ദുഃസ്ഥാനാധിപതി അതിന്റെ മറെറാരു രാശിയായ സ്വക്ഷേത്രത്തിൽ ഇരിക്കുമ്പോൾ ക്ഷേത്രഭാവത്തിന്റെ ഫലമല്ലാതെ മററു ദുഃസ്ഥാനത്തിന്റെ ഫലം ഉണ്ടാകുന്നതല്ല. ആറാംഭാവാധിപത്യംകൂടിയ ശനി അഞ്ചാംഭാവമായ മകരത്തിൽ നിന്നാൽ പുത്രസിദ്ധിയല്ലാതെ ആറാംഭാവാധി

പിതൃദോഷംകൊണ്ടു് ഒരിക്കലും സന്താനനാശം ഉണ്ടാവുകയില്ല.

ലഗ്നേശപാകേ യദി വാ നവാംശയുക്തോ
യദ്ഭാവനാഥസ്യ ഫലം കരോതി
ഭാവാധിപൌ ബലവന്തൌ യദി ന
ഭാവസ്യ സൌഖ്യം വ്യസനം ബലോനേ.

ലഗ്നാധിപൻ തന്റെ ഭാവനാഥനോടുകൂടിയാലും യാതൊരു ഭാവത്തിൽ നിന്നാലും ആ ഗ്രഹത്തിനും ഭാവത്തിനും ഫലത്തെക്കൊടുക്കും. ഭാവവും ഭാവാധിപതിയും ബലവാനായിരുന്നാൽ ഭാവത്തിന്റെ സൌഖ്യവും ബലമില്ലാതെ ഇരുന്നാൽ വ്യസനവും ഉണ്ടാകും.



സ്വാമീ കാരകശ്ചൈവ ബലിനൌ
യസ്യ ഭാവസ്യ തൌ
സമ്പൂർണ്ണ നക്ഷത്രക്ഷമശ്ച നിയതം
ഭാവഃ സമ്പൂർണ്ണം ഭവേത്
ദുഃസ്ഥാനാദിഷു സംസ്ഥിതൌ ച വിബലൌ
യൽകാരകാധീശ്വരൌ
ഭാവോയം നഹി സംഭവേദിഹ ഗുണം
കാസ്യാദ്ഭുതസ്യ കഥാ.

ഏതുഭാവത്തിന്റെയും അധിപനും കാരകനും ബലവാന്മാരായിട്ടു അതതുഭാവത്തിന്റെ കേന്ദ്രം ത്രികോണം മുതലായ ഇഷ്ടസ്ഥാനങ്ങളിലാണു നിൽക്കുന്നതെങ്കിൽ ആ ഭാവഫലം തികച്ചും ഉണ്ടാവുകയും അനുഭവയോഗ്യമാവുകയും ചെയ്യുമെന്നു രീതിയാണു്. ഈ ഗ്രഹങ്ങൾതന്നെ ബലരഹിതന്മാരായിട്ടു ന്ന, വ്യ, റ. ഈ ഭാവത്തിലാണു നിൽക്കുന്നതെങ്കിൽ ആ ഭാവഫലംതന്നെ ഉണ്ടാവുകയുമില്ല. അനുഭവത്തിന്റെ കഥ പിന്നെ പറയേണ്ടതുമില്ലല്ലോ.

കോണാധീശഃ കേന്ദ്രഗഃ കേന്ദ്രപോ വാ
കോണസ്ഥശ്ചൈവമേവ യോഗപ്രദൌ തൌ

അഷ്ടമാധിപൻ ആദിത്യനോ ചന്ദ്രനോആണെങ്കിൽ ഈ ദോഷംവരികയില്ല.

ധനുലഗ്നത്തിനു ചന്ദ്രനും മകരലഗ്നത്തിനു ആദിത്യനും അഷ്ടമാധിപനായിരിക്കും.

യദ്യദ്ഭാവഗതൌ വാപി യദ്യദ്ഭാവേശസംയുതൌ
തത്തത്ഫലാനി പ്രബലൌ പ്രദിശേതാം തമോഗ്രഹൌ

രാഹുകേതുക്കൾ ഏതു ഭാവത്തിൽ നിൽക്കുന്നുവോ ആ ഭാവത്തിന്റെ അധിപതി നൽകുന്ന ഫലംതന്നെ രാഹുകേതുക്കളും നൽകും. പുറമേ ഏതു ഗ്രഹങ്ങളോടുചേർന്ന് ഏതെങ്കിലും രാശിയിൽ നിൽക്കുന്നുവോ ആ ഗ്രഹങ്ങൾ നൽകുന്ന ഫലവും കൊടുക്കുന്നതാണ്.

വിശേഷക്കുറിപ്പ്.

ചന്ദ്രൻ, ബുധൻ, വ്യാഴൻ, ശുക്രൻ എന്ന ശുഭന്മാർ കേന്ദ്രാധിപന്മാരായിരുന്നാൽ ശുഭഫലത്തെ കൊടുക്കുന്നതല്ല പാപഗ്രഹങ്ങളായ ആദിത്യൻ, ചൊവ്വാ, ശനി ഇവർ കേന്ദ്രാധിപതികളായിത്തീർന്നാൽ ശുഭഫലത്തെ കൊടുക്കുന്നതുമാകുന്നു. അഷ്ടമാധിപൻ ഭാഗ്യസ്ഥാനാധിപനാണെങ്കിലും ലഗ്നാധിപൻകൂടിയാണെന്നു വരികിൽ ശുഭഫലപ്രദനായി ഭവിക്കുമെന്നും കാണുന്നുണ്ട്. മാരകസ്ഥാനങ്ങളായ രണ്ടിലും ഏഴിലും നില്ക്കുന്ന ഗ്രഹങ്ങളുടെ ദശാകാലങ്ങളിൽ മരിപ്പിക്കുന്നവരാണെന്നു പ്രമാണം ഘോഷിക്കുന്നു. ഗുരുവോ, ശുക്രനോ മേൽ വിവരിച്ചപ്രകാരം നില്ക്കുകയാണെങ്കിൽ അവരുടെ മാരകത്തിനു ബലം കൂടുന്നതാണ്. കേന്ദ്രാധിപതിയും ത്രികോണാധിപതിയും തമ്മിൽ സംബന്ധം ഉണ്ടായിരിക്കുകയും മററു ഭാവാധിപന്മാരുടെ സംബന്ധം ഇല്ലാതിരിക്കുകയുംചെയ്താൽ വിശേഷശുഭത്തെ നല്കുന്നതാണ്. രാഹുകേതുക്കൾ ലഗ്നം ൪-൭-൧൦ എന്നീ കേന്ദ്രസ്ഥാനങ്ങളിൽ ഉൾപ്പെട്ട ഏതെങ്കിലും ഒരുരാശിയിൽ നില്ക്കുകയും ഒരു ത്രികോണാധിപതിയോടോ കേന്ദ്രാധിപതിയോടോസംബന്ധം

കൈക്കൊള്ളുകയും ചെയ്താൽ യോഗകാരകന്മാരായിത്തീരുന്നതാകുന്നു. കേന്ദ്രസ്ഥാനത്തിൽ സ്ഥിതിചെയ്താൽ കേന്ദ്രാധിപതിയോടും ത്രികോണസ്ഥാനത്തിൽ സ്ഥിതിചെയ്താൽ ത്രികോണാധിപതിയോടും ആകുന്നു സംബന്ധം കൈക്കൊള്ളേണ്ടതു്.

മേഷം മുതലായ ഓരോ ലഗ്നത്തിനും ഇന്ന ഗ്രഹങ്ങൾ ശുഭന്മാർ. ഇന്ന ഗ്രഹങ്ങൾ പാപന്മാർ, ഇന്ന ഗ്രഹങ്ങൾ മാരകന്മാർ എന്നുള്ളതിനെയാണു് ഇനി പറയുന്നതു്.

### മേടലഗ്നത്തിനു്

ശനി ബുധൻ ശുക്രൻ എന്നിവർ പാപന്മാരും വ്യാഴൻ ആദിത്യൻ എന്നിവർ ശുഭന്മാരും ആകുന്നു. മാരകലക്ഷണങ്ങളോടുകൂടിയ ശുക്രൻ സർവോപരി മാരകനായും ഭവിക്കും.

### ഇടവലഗ്നത്തിനു്

വ്യാഴൻ ശുക്രൻ ചന്ദ്രൻ എന്നിവർ പാപന്മാരും ശനി ആദിത്യൻ എന്നിവർ ശുഭന്മാരും ആകുന്നു. പാപന്മാരായ വ്യാഴപ്രഭൃതികൾ മാരകലക്ഷണമുള്ളവരായി ഭവിച്ചാൽ ഹനിക്കുകയും ചെയ്യും.

### മിഥുനലഗ്നത്തിനു്

ചൊവ്വാ വ്യാഴൻ ആദിത്യൻ ബുധൻ എന്നിവർ അശുഭന്മാരും ശുക്രൻ ശുഭനാകുന്നു.

മാരകലക്ഷണങ്ങളോടുകൂടിയ ചൊവ്വാ വ്യാഴൻ ആദിത്യൻ ബുധൻ ഇവർ മരിപ്പിക്കുന്നതിനു സമർത്ഥന്മാരായും ഭവിക്കും.

### കർക്കടകലഗ്നത്തിനു്

കേന്ദ്രത്തിന്റെയും ൪-ം ൯-ം ൰൧-ന്റേയും ആധിപത്യമുള്ള ശുക്രനു പാപത്വം കൂടുകയും ചൊവ്വായ്ക്കും വ്യാഴത്തിനും ശുഭത്വംകൂടിയിരിക്കയുംചെയ്യുന്നതാണു്.

### ചിങ്ങലഗ്നത്തിന്

൩-ം ൧൦-ം ഭാവാധിപതിയായ ശുക്രനും ൨-൧൧-ാം ഭാവാധിപനായ ബുധനും പാപന്മാർ. കേന്ദ്രാധിപത്യവും ത്രികോണാധിപത്യവും ഒരുമിച്ചുള്ള കുജൻ ശുക്രൻ മാരകലക്ഷണങ്ങളോടുകൂടിയ ബുധൻ മുതലായവർ മാരകന്മാരായും ഭവിക്കുന്നതാകുന്നു.

### കന്നിലഗ്നത്തിന്

ചൊവ്വാ വ്യാഴം ചന്ദ്രൻ എന്നിവർ പാപന്മാരും. ശുക്രൻ ശുഭനും, ശുക്രനും ബുധനും യോഗകാരകന്മാരും, മാരകന്മാരായ ചൊവ്വാ മുതലായ മററു പാപന്മാർ മാരകന്മാരുമാകുന്നു.

### തുലാലഗ്നത്തിന്

ശനി ബുധൻ വ്യാഴം ആദിത്യൻ ചൊവ്വാ എന്നിവർ പാപന്മാരും ചന്ദ്രനും ബുധനും രാജയോഗത്തെ കൊടുക്കുന്നവരും മാരകലക്ഷണങ്ങളോടുകൂടിയ വ്യാഴൻ മുതലായവർ മരിപ്പിക്കുന്നതിനും അവകാശികളായി ഭവിക്കും.

### വൃശ്ചികലഗ്നത്തിന്

ബുധൻ ചൊവ്വാ ശുക്രൻ എന്നിവർ പാപന്മാരും, ചന്ദ്രൻ ശുഭനും, ബുധൻ മുതലായ പാപന്മാർ മാരകന്മാരായും ഭവിക്കും.

### ധനുലഗ്നത്തിന്

ശുക്രൻ പാപനും ചൊവ്വായും ആദിത്യനും ശുഭന്മാരും ശനി ശുക്രൻ ഇവർ മാരകന്മാരുമാകുന്നു. ആദിത്യനും ബുധനും സംബന്ധമുണ്ടെങ്കിൽ യോഗത്തേയും കൊടുക്കുമെന്നുണ്ടു്.

### മകരലഗ്നത്തിന്

ചൊവ്വാ വ്യാഴൻ ചന്ദ്രൻ ഇവർ പാപന്മാരും ശുക്രനും ബുധനും ശുഭന്മാരുമാകുന്നു. കുജാദികളായ പാപന്മാർക്ക് മാരകലക്ഷണമുണ്ടെങ്കിൽ മരിപ്പിക്കുന്നവരായും ഭവി

ക്കം. ശുക്രൻ ബുധനോടുചേന്നാൽ യോഗത്തേയും കൊടുക്കുന്നതാണു്.

കുംഭലഗ്നത്തിനു്

ശുക്രൻ ശുഭനും വ്യാഴൻ ചന്ദ്രൻ ചൊവ്വാ ഇവർ പാപന്മാരും മാരകലക്ഷണങ്ങളോടുകൂടിയ ചന്ദ്രൻ മുതലായ മററു പാപന്മാർ മാരകന്മാരുമാണു്. ചൊവ്വാ ശുക്രൻ ഇവർ യോഗകാരകന്മാരുമാകുന്നു.

മീനലഗ്നത്തിനു്

ശനി ശുക്രൻ ആദിത്യൻ ബുധൻ ഇവർ പാപന്മാരും ചൊവ്വായും ചന്ദ്രനും ശുഭന്മാരും ശനി മുതലായ പാപന്മാർ മാരകന്മാരുമാകുന്നു. ചൊവ്വായും വ്യാഴവും തമ്മിൽ സംബന്ധമുണ്ടെങ്കിൽ യോഗകാരകന്മാരായും ഭവിക്കും.

കേന്ദ്രത്രികോണാധിപയോ-
രൈക്യത്വേ യോഗകാരകൌ
അന്യത്രികോണപതിനാ
സംബന്ധോ യദി കിം പുനഃ

കേന്ദ്രാധിപനും ത്രികോണാധിപനും ഒരുഗ്രഹമായാൽ യോഗകാരകനാകും. അതിനാൽ വേറെ ഒരു ത്രികോണാധിപനുമായി സംബന്ധംകൂടി ഉണ്ടായിരുന്നാൽ ബലാധിക്യമുണ്ടെന്നുള്ളതിനു യാതൊരു സംശയവുമില്ല.

സൂര്യാദിഗ്രഹങ്ങളുടെ ഓരോ ദശയിലും അപഹാരത്തിലും സംഭവിക്കാവുന്ന ഗുണദോഷങ്ങളെപ്പററി അടിയിൽ വിവരിക്കപ്പെടുന്നു

ദശാഫലങ്ങൾ.

അഥ തരണിദശായാം ക്രൌര്യബുദ്ധിപ്രതാപോ-
ദ്ഗമനമനലചതുഷ്പാൽപീഡനം നേത്രതാപം
ഉദരദശനരോഗം പുത്രദാരാത്തിരുഗ്ഭിർ-
ഗുരുജനപിതൃനാശോ ഭൃത്യഗോവിത്തഹാനിഃ

സൂൎയ്യദശയിൽ ക്രൂരപ്രവൃത്തിനിമിത്തവും രാജാവുനിമിത്തവും സഞ്ചാരംനിമിത്തവും ധനലാഭവും, അഗ്നി, പശു. വൃഷഭാദികൾ ഇവകളിൽ ഭയവും, നേത്രരോഗവും ഉദരരോഗവും ദന്തരോഗവും, പുത്രഭാൎയ്യാദികൾക്കു രോഗാദിദുഃഖവും, ഗുരുജനങ്ങൾക്കും പിതാക്കന്മാൎക്കും ഭൃത്യാദികൾക്കും പശ്വാദിജന്തുക്കൾക്കും ധനത്തിനും നാശവും ഫലമാകുന്നു.

ചന്ദ്രദശാഫലം.

ഹിമകിരണദശായാം മന്ത്രദേവദ്വിജാപ്തിർ-
യുവതിജനവിഭൂതിഃ സ്ത്രീധനക്ഷേത്രസിദ്ധിഃ
കുസുമവസനഭൂഷാഗന്ധപാനാന്നധനാഢ്യോ
ഭവതി ബലവിരോധേ ചാൎത്ഥഹാ വാതരോഗീ.

ചന്ദ്രദശയിൽ മന്ത്രോപാസനം, ദേവഭജനം, ബ്രാഹ്മണസപൎയ്യ, സ്ത്രീകളിൽനിന്നു ധനലാഭം, ഭാൎയ്യാലാഭം, ധനലാഭം, ഭൂമിലാഭം, സുഗന്ധദ്രവ്യപ്രാപ്തി, വസ്ത്രാഭരണാദിസിദ്ധി, ധനസമൃദ്ധി ഇവയും ചന്ദ്രൻ ബലഹീനനാണെങ്കിൽ ധനനാശവും വാതരോഗവും ഫലമാകുന്നു.

കുജദശാഫലം.

പാകേ ഭൂമിസുതസ്യ ഭൂപഹുതഭുഗ്ഭൂപാഹവാദ്യൈൎദ്ധനം
ഭൈഷജ്യാനൃതവഞ്ചനൈശ്ചവിവിധൈഃ ക്രൂരൈശ്ചനസ്യാഗമഃ
പിത്താസൃഗ്ജ്വരപീഡനന്തു സതതം നീചാംഗനാസേവനം
വിദ്വേഷം സുതദാരബന്ധുഗുരുഭിർമൃഷ്ടാന്നഭുക്തിം വിദുഃ

കുജദശയിൽ രാജാവ്, അഗ്നിപ്രയോഗം, രാജ്യകാൎയ്യമായ യുദ്ധം, സാഹസപ്രവൃത്തി, ചികിത്സ, വഞ്ചനം ഇങ്ങനെ പലയിനങ്ങളിൽനിന്നു് ധനലാഭവും പിത്തസംബന്ധമായ രോഗവും, രക്തദോഷവും ജ്വരവും നീചസ്ത്രീസഹവാസവും ഭാൎയ്യാപുത്രാദികളുമായി വിയോഗവും മൃഷ്ടഭക്ഷണവും ഫലം.

രാഹുദശാഫലം.

സൌഖ്യാദിവിത്തസ്ഥിതിനാശനഞ്ച
കളത്രപുത്രാദിവിയോഗദുഃഖം
അതീവരോഗം പരദേശവാസം
വിവാദബുദ്ധിം കുരുതേ ഫണീന്ദ്രഃ

രാഹുദശയിൽ സുഖഹീനതയും ധനനഷ്ടവും സ്ഥാനനാശവും ഭാര്യാപുത്രാദിവിയോഗവും ദുഃഖവും പല രോഗങ്ങളും അന്യദേശവാസവും മത്സരവും ഫലമാകുന്നു.

വിശേഷഫലം.

മകരം, ഇടവം, കന്നി, കർക്കടകം ഈ രാശികളിൽ നില്ക്കുന്ന രാഹുവിൻെറ ദശയിൽ ജനപ്രാധാന്യതവും ധനസമൃദ്ധിയും ഗൃഹസൗഖ്യവും ഉദ്യോഗക്കയററവും രാജസമ്മാനവും കിട്ടുന്നതാണ്. മീനം, ധനുസ്സ് ഇവയിൽ നില്ക്കുന്ന രാഹുവിൻെറ ദശയിൽ കളത്രലാഭം, പുത്രലാഭം, വാഹനലാഭം ഇവയും ദശാവസാനത്തിൽ കഷ്ടതയും ഉണ്ടാകും. കർക്കടകം, മേടം, ഇടവം ഇവയിൽ നില്ക്കുന്ന രാഹുവിൻെറ ദശയിൽ ധനധാന്യലാഭങ്ങളും വിദ്യാവിജയാദികൾക്കായി രാജ്യംവിട്ടുപോയി പരീക്ഷാവിജയാദികൾ സിദ്ധിച്ച് ഉന്നതസ്ഥാനാർഹരായിത്തീരുന്നതിനും ഇടവരുന്നതാകുന്നു.

ദശാദൌ ദുഃഖമാപ്നോതി ദശാമദ്ധ്യേ മഹാസുഖം
ദശാന്തേഫണിനാഥസ്യ പിതുർനാശം പദച്യുതിം.

രാഹുദശയുടെ ആദ്യം ദുഃഖവും മദ്ധ്യത്തിൽ സുഖവും ഒടുവിൽ അച്ഛൻെറ മരണവും സ്ഥാനഭ്രംശവും ഫലം.

ഗുരുദശാഫലം.

സ്ഥാനപ്രാപ്തിം വിത്തമാനാംബരാപ്തിം
രാജസ്നേഹം ചിത്തശുദ്ധിം വിഭൂതിം

കേതുദശയിൽ എപ്പോഴും ദീനതയും ബുദ്ധിമാന്ദ്യവും അറിവില്ലായ്മയും പലവിധ രോഗവും ശരീരസന്താപവും കഷ്ടതയും പാപപ്രവൃത്തിയും അല്പസുഖവും ഫലമാകുന്നു.

ശുക്രദശാഫലം.

സ്ത്രീപുത്രവിത്താപ്തിമതീവ സൌഖ്യം
സുഗന്ധമാല്യാംബരഭൂഷണാപ്തിം
യാനാദിഭാഗ്യം നരപാലകത്വം
യശസ്സ്വപാകേ ഭൃഗുജഃ കരോതി.

ശുക്രദശയിൽ ഭാര്യാലാഭം, പുത്രലാഭം, ധനസമൃദ്ധി, അത്യന്തസുഖം, സുഗന്ധദ്രവ്യങ്ങൾ, ദിവ്യാഭരണവസ്ത്രവാഹനാദിലാഭം രാജാവാകുക ഇവകൾ ഉണ്ടാകുന്നതാണു്.

യദ്യസ്യേക്ഷണയോഗസംഭവഫലം ഭാവേശയോഗോത്ഭവം
ഭാവേശൈരപി ഭാവഗൈരപി ഫലം വാച്യം ദശായാമിഹ.

ഗ്രഹങ്ങളുടെ ദൃഷ്ടിയോഗം മുതലായവകൊണ്ടും ഭാവേശയോഗങ്ങൾ, ഭാവേശന്മാർ, ഭാവങ്ങളിൽ നില്ക്കുന്നവർ മുതലായവരെക്കൊണ്ടും അതാതു ദശകൾക്കൊത്ത ഫലങ്ങളെപ്പറയണം.

ശത്രുരാശിയിലും നീചരാശിയിലും സ്വ, വൃ, ഫല — ഈ രാശികളിലും മൌഢ്യമുള്ള ഗ്രഹങ്ങളുടേയും ദശാകാലങ്ങളിലും ഉണ്ടാകാവുന്ന ഫലങ്ങളെ താഴെപ്പറയുന്നു: —

ഒന്നും രണ്ടും ഭാവാധിപന്റെ ദശാഫലം.

ദുഃസ്ഥലഗ്നപതൌ നിരോധനമുപൈത്യജ്ഞാതവാസം ഭയം
വ്യാധ്യാധീനിതരക്രിയാദിഗമനം സ്ഥാനച്യുതിം ചാപദം
ജാഡ്യം സംസദി വാക്കുടുംബചലനം ദ്വേഷ്പത്രികംഗുരുജം
വാഗ്ദോഷം ദ്രവിണവ്യയം നൃപഭയം ദുഃസ്ഥദ്വിതീയാധിപേ.

ലഗ്നാധിപതി ദുഃസ്ഥാനങ്ങളിൽ ഇരുന്നാൽ ആ ദശയിൽ കാരാഗൃഹവാസം, അജ്ഞാതവാസം, ഭയം, വ്യാധി, ആധി, അന്യപ്രവൃത്തികളെ തടുക്കുക, സ്ഥാനഭ്രംശം ആപത്തു മുതലായവ ഉണ്ടാകും.

കേതുദശയിൽ എപ്പോഴും ദീനതയും ബുദ്ധിമാന്ദ്യവും അറിവില്ലായ്മയും പലവിധ രോഗവും ശരീരസന്താപവും കഷ്ടതയും പാപപ്രവൃത്തിയും അല്പസുഖവും ഫലമാകുന്നു.

ശുക്രദശാഫലം.

സ്ത്രീപുത്രവിത്താപ്തിമതീവ സൌഖ്യം
സുഗന്ധമാല്യാംബരഭൂഷണാപ്തിം
യാനാദിഭാഗ്യം നരപാലകത്വം
യശസ്സ്വപാകേ ഭൃഗുജഃ കരോതി.

ശുക്രദശയിൽ ഭാര്യാലാഭം, പുത്രലാഭം, ധനസമൃദ്ധി, അത്യന്തസുഖം, സുഗന്ധദ്രവ്യങ്ങൾ, ദിവ്യാഭരണവസ്ത്ര വാഹനാദിലാഭം രാജാവശ്യത ഇവകൾ ഉണ്ടാകുന്നതാണ്.

യദ്യസ്യേക്ഷണയോഗസംഭവഫലം ഭാവേശയോഃഗോത്ഭവം
ഭാവേശൈരപി ഭാവഗൈരപി ഫലം വാച്യം ദശായാമിഹ.

ഗ്രഹങ്ങളുടെ ദൃഷ്ടിയോഗം മുതലായവകൊണ്ടും ഭാവേശയോഗങ്ങൾ, ഭാവേശന്മാർ, ഭാവങ്ങളിൽ നില്ക്കുന്നവർ മുതലായവരെക്കൊണ്ടും അതാതു ദശകൾക്കൊത്ത ഫലങ്ങളെപ്പറയണം.

ശത്രുരാശിയിലും നീചരാശിയിലും ന്യ, വൃ, ഫ — ഈ രാശികളിലും മൌഢ്യമുള്ള ഗ്രഹങ്ങളുടേയും ദശാകാലങ്ങളിലും ഉണ്ടാകാവുന്ന ഫലങ്ങളെ താഴെപ്പറയുന്നു: —

ഒന്നും രണ്ടും ഭാവാധിപന്റെ ദശാഫലം.

ദുഃസ്ഥലഗ്നപതൌ നിരോധനമുതാപ്യജ്ഞാതവാസംഭയം
വ്യാധ്യ്യാധിനിതരക്രിയാദിഗമനം സ്ഥാനച്യുതിം ചാപദം
ജാഡ്യം സംസദി വാക്കുടുംബചലനം ദൃഷ്ടിപത്രികം ദുഗ്രുജം
വാഗ്ദോഷം ദ്രവിണവ്യയം നൃപഭയം ദുഃസ്ഥേ ദ്വിതീയാധിപേ.

ലഗ്നാധിപതി ദുഃസ്ഥാനങ്ങളിൽ ഇരുന്നാൽ ആ ദശയിൽ കാരാഗൃഹവാസം, അജ്ഞാതവാസം, ഭയം, വ്യാധി, ആധി, അന്യപ്രവൃത്തികളെ തടുക്കുക, സ്ഥാനഭ്രംശം ആപത്തു മുതലായവ ഉണ്ടാകും.

രണ്ടാംഭാവാധിപന്റെ ദശാഫലം.

രണ്ടാംഭാവാധിപൻ ദുഃസ്ഥാനത്തിൽ നിന്നാൽ സഭയിൻ മൂഢന്മാരായിരിക്കുക, വാക്കിനും കുടുംബത്തിനും ഇളക്കങ്ങൾ ഉണ്ടാവുക, ചീത്ത എഴുത്തുകൾ എഴുതുക, നയനരോഗങ്ങൾ ഉണ്ടാവുക, വാഗ്ദോഷങ്ങൾ നേരിടുക, ധനവ്യയം സംഭവിക്കുക, രാജഭയം നേരിടുക മുതലായവ സംഭവിക്കും.

മൂന്നും നാലും ഭാവാധിപന്റെ ദശാഫലം.

ദുശ്ചിക്യാധിപതൌ സഹോദരമൃതിം കാര്യേ ദുരാലോചനാം-
മന്ത്യശ്ശത്രുനിപീഡനം പരിഭവം തദ്ഗർവ്വഭംഗം വദേൽ
മാതൃക്ലേശമരിഷ്ടമിഷ്ടസുഹൃദാം ക്ഷേത്രഗൃഹോപപ്ലുതിം
പശുപശ്വാദിവിനാശനം ജലഭയം പാതാളനാഥേ ƒ ബലേ.

മൂന്നാം ഭാവാധിപൻ ദുഃസ്ഥാനത്തിൽനിന്നാൽ സഹോദരമരണം, കാര്യങ്ങളിൽ ദുരാലോചന, ശത്രുപീഡ, വിരോധം, അഹങ്കാരനാശം മുതലായവ ഉണ്ടാകും. നാലാംഭാവാധിപൻ ദുഃസ്ഥാനത്തിൽ നിന്നാൽ മാതൃപീഡ, സ്നേഹിതന്മാൎക്കും ബന്ധുക്കൾക്കും അരിഷ്ടത, കൃഷിഭൂമികൾക്കും ഭവനങ്ങൾക്കും പശു കുതിര മുതലായവകൾക്കും നാശം, ജലഭയം മുതലായവ ഉണ്ടാകും.

അഞ്ചും ആറും ഭാവാധിപന്റെ ദശാഫലം.

വിദ്യേശേ പ്രതിഭാപതൌ സുതമൃതിർ
ബുദ്ധിഭ്രമം വഞ്ചനാം
ഹൃദ്ബാധാം ജഠരാമയം നരപതേഃ
കോപം സ്വശക്തിക്ഷയം
ചോരാത്ഭീതിമനർത്ഥതാഞ്ച ദമനം
രോഗാൻ ബഹൂൻ ദുഷ്കൃതിം
ഭൃത്യാൽ ലഭതേഽപമാനമയശഃ
ഷഷ്ഠേശദായേ വ്രണം.

അഞ്ചാംഭാവാധിപൻ ദുഃസ്ഥാനത്തിൽനിന്നാൽ പുത്രമരണം, ബുദ്ധിഭ്രമം, ഹൃദ്ബാധ, ഉദരരോഗം, രാജകോപം,

ശക്തിക്ഷയം മുതലായവ സംഭവിക്കും. ആറാംഭാവാധിപൻ ദുഃസ്ഥാനത്തിൽനിന്നാൽ ചോരഭയം, അനത്ഥങ്ങൾ, താഴ്ച, പലപല രോഗങ്ങൾ, പാപം, ഭൃത്യത്വം, അവമാനം, കീത്തിദോഷം, വ്രണം മുതലായവ സംഭവിക്കും.

ഏഴും എട്ടും ഭാവാധിപന്റെ ദശാഫലം.

ജാമാതൃവ്യസനം കളത്രവിരഹം
സ്ത്രീഹേതുനത്ഥാഗമം
ഭൃനേശേ വിബലിന്യസത്യഭിരതിം
ഗുഹ്യാമയം പാടനം
രന്ധ്രേശായുഷദുഃശോകമോഹമദനാ-
തസ്വാഭിമൂർഛോച്ഛ്രിതിം
ദാരിദ്ര്യം ഭ്രമണംവദേദപയശോ-
വ്യാധീനവജ്ഞാം മൃതിം

ഏഴാംഭാവാധിപൻ ദുഃസ്ഥാനത്തിൽനിന്നാൽ മകളുടെ ഭത്താവിന്ന വ്യസനം, ഭാര്യാവിരഹം, സ്ത്രീകാരണമായിട്ടുനത്ഥങ്ങൾ, വേശ്യാസ്ത്രീകളിൽ താല്പര്യം, ഗുഹ്യരോഗങ്ങൾ, ദേശസഞ്ചാരം മുതലായവകൾ സംഭവിക്കും. എട്ടാംഭാവാധിപൻ ദുഃസ്ഥാനത്തിൽനിന്നാൽ, ദുഃഖം, മോഹം, കാമം ഇവകൊണ്ട് എല്ലാകാര്യങ്ങളിലും കുഴപ്പവും ദാരിദ്ര്യം, അലച്ചിൽ, അപകീത്തി, രോഗങ്ങൾ, മരണം മുതലായവയും സംഭവിക്കും.

ഒമ്പതും പത്തും ഭാവാധിപന്റെ ദശാഫലം

പൂർവോപാസിതദേവകോപമശുഭം
ജായാതനൂജാപദം
ദൌഷ്കൃത്യം സ്വഗുരോഃ പിതുശ്ച നിധനം
ദൈന്യം ശുഭേ ദുർബലേ
യദ്യൽ കമ്മകരോതിതത്തദഫലം-
ന്യാന്മാനഭംഗം നഭോ
ഭാവേ ദുർഗ്ഗുണതാം പ്രവാസമശുഭം-
ദുർവൃത്തിമാപന്നതാം.

ഒമ്പതാംഭാവാധിപതി ദുർബ്ബലനായിരുന്നാൽ ദേവന്റെ കോപം, ശുദ്ധമില്ലായ്ക, ഭാൎയ്യാപുത്രന്മാൎക്ക് ആപത്തുകൾ, ദുഷ്കൃത്യങ്ങൾചെയ്യുക, തന്റെ ഗുരുവിന്നും പിതാവിന്നും മരണം, ദീനതാപം എന്നിവ ഉണ്ടാകും. പത്താംഭാവാധിപതി ദുർബ്ബലനായാൽ ചെയ്യുന്ന പ്രവൃത്തികൾഎല്ലാം വിഫലങ്ങളായിപ്പോകും. മാനഹാനി സംഭവിക്കും. ദുർഗ്ഗുണങ്ങൾ വൎദ്ധിക്കും. അന്യദേശവാസം ഭവിക്കും. അശുഭങ്ങളും ദുഷ്പ്രവൃത്തികളും അപമൃത്യുകളും ഉണ്ടാകും.

### പതിനൊന്നും പന്ത്രണ്ടും ഭാവാധിപന്റെ ദശാഫലം

ശ്രവണമശുഭവാചാം ഭ്രാതൃകഷ്ടം സുതാൎത്തിം
ഭവപവയസി ദൈന്യം വഞ്ചനം കൎണ്ണരോഗം
ബഹുരുജമപമാനം ബന്ധനം സൎവ്വസമ്പൽ-
ക്ഷയമപരശശ്വായാതി രിഃഫേ ദശായേ.

പതിനൊന്നാംഭാവാധിപതി ദുർബലനായാൽ ചീത്തവാക്കുകൾ കേൾക്കുന്നതിന്ന ഇടയാകയും മൂത്തസഹോദരങ്ങൾക്കു നാശം, പുത്രദുഃഖം, ദീനത, വഞ്ചനം, കൎണ്ണരോഗം മുതലായവ ഉണ്ടാകയുംചെയ്യും. പന്ത്രണ്ടാംഭാവാധിപന്റെ ദശയിൽ പലപ്രകാരത്തിലുള്ള രോഗങ്ങൾ, അപമാനങ്ങൾ തടവ്, സൎവ്വസമ്പത്തുകൾക്കും ക്ഷയം ഇവ ഉണ്ടാകും.

രവികിരണമുഷിതശ്ചേൽദശാഗ്രഹസ്യമലിനാംതനുംകൃത്വാ
മാനയശോൎത്ഥവിലാസപ്രതാപത്രപോദ്യമാൻ ഹന്തി

മൌഢ്യമുള്ള ഗ്രഹത്തിന്റെ അപഹാരകാലം ശരീരത്തിന്ന മാലിന്യംസംഭവിക്കുകയും മാനം, യശസ്സ്, ദ്രവ്യം, വിലാസം, പ്രതാപം, സൗഭാഗ്യം, ഉത്സാഹം ഇവയ്ക്കു ഹാനിവരുകയുംചെയ്യും.

### നീചരാശിഫലം

നീചഗ്രഹേഽധഃപതനം സ്വവൃത്തൈർ
ദൈന്യം ദുരാചാരമൃണാപ്തിമാഹുഃ

നീചാശ്രയം കീകടദേശവാസം
ഭൃത്യത്വമധ്വാന്യമനൎത്ഥകാൎയ്യം

നീചരാശിയിൽ ഗ്രഹങ്ങൾ നില്ക്കുമ്പോൾ ജനിക്കുന്നവൻ നടപടികളെക്കൊണ്ടു് അധഃപതനം സംഭവിക്കുന്നവനായും, ഭിന്നനായും, ദുൎന്നടപ്പുകാരനായും കടക്കാരനായും നീചന്മാരെ ആശ്രയിക്കുന്നവനായും നിന്ദ്യപ്രദേശങ്ങളിൽ വസിക്കുന്നവനായും ഭൃത്യവേല ചെയ്യുന്നവനായും വഴിയാത്ര കൊണ്ടു ദുഃഖമനുഭവിക്കുന്നവനായും ആപത്തിൽ അകപ്പെടുന്നവനായും ഭവിക്കും.

മൌഢ്യഫലം.

ഗ്രഹോ മൌഢ്യം പ്രാപ്തോ മരണമചിരാൽ സ്ത്രീസുതധനൈഃ
പ്രഹീണത്വം വ്യൎത്ഥേ കലഹമപവാദം പരിഭവം
സമൎക്ഷസ്ഥഃ ഖേടോ ന കലയതി വൈശേഷികഫലം
സുഖം വാ ദുഃഖം വാ ജനയതി യഥാപൂൎവ്വമചലം

ഗ്രഹങ്ങൾക്കു മൌഢ്യമുണ്ടായിരുന്നാൽ സ്ത്രീകൾനിമിത്തമായും പുത്രൻനിമിത്തമായും ധനംനിമിത്തമായും മരണദുഃഖമനുഭവിക്കുന്നവനായും, വൎജ്ജ്യനായും കാരണമില്ലാതെ കലഹിക്കുന്നവനായും പരിഭവത്തോടും അപവാദത്തോടും കൂടിയവനായും ഭവിക്കും.

സമക്ഷേത്രഫലം.

സമക്ഷേത്രത്തിൽ നില്ക്കുന്ന ഗ്രഹം വിശേഷമായി യാതൊരു ഫലവും ഉണ്ടാക്കുകയില്ല. സുഖമാകട്ടെ, ദുഃഖമാകട്ടെ മുൻപെ ഏതുതൊരുപ്രകാരത്തിൽ ഇരുന്നുവൊ അതുപോലെ ഇരിക്കും.

വക്രസ്ഥിതിഫലം.

വക്രം ഗതേ സ്വോച്ചഫലം വിദധ്യാൽ
സപതനീചൎക്ഷഗതോപി ഖേടഃ
വൎഗ്ഗോത്തമാംശസ്ഥിതഖേചരോപി
സ്വക്ഷേത്രഗസ്യോക്തഫലാനി തദ്വൽ.

ഗ്രഹങ്ങൾക്കു ശത്രുക്ഷേത്രസ്ഥിതിയോ നീചരാശിസ്ഥിതിയോ ഉണ്ടായിരുന്നാലും വക്രത്തിൽ നില്ക്കുകയാണെങ്കിൽ ഉച്ചത്തിൽ നിന്നാൽ ഉണ്ടാകുന്നതുപോലെയുള്ള ഫലങ്ങൾ ഉണ്ടാകുന്നതാണു്.

വർഗ്ഗോത്തമാംശസ്ഥിതിഫലം

വർഗ്ഗോത്തമാംശസ്ഥിതിയോടുകൂടിയ ഗ്രഹത്തിന് സ്വക്ഷേത്രസ്ഥിതിയോടുകൂടിയ ഗ്രഹത്തിനു എന്തെല്ലാം ഫലങ്ങൾ ഉണ്ടോ ആ ഫലങ്ങൾ എല്ലാം അനുഭവിക്കും.

---

## അദ്ധ്യായം ൭.

---

### കളത്രഭാവചിന്തനം.

ദ്യൂനതന്നാഥതദ്രഷ്ട്യതല്ലഗ്നകത്ഭൃഗുജാദയഃ
ഇഹ സാധനഭൂതാനി ഗുണദോഷനിരൂപണേ

ഏഴാംഭാവം, ഏഴാംഭാവാധിപൻ ഏഴാംഭാവത്തിലേയ്ക്കു ദൃഷ്ടിചെയ്യു ഗ്രഹം ഏഴാംഭാവത്തിങ്കൽ നില്ക്കുന്ന ഗ്രഹം ശുക്രൻ മുതലായവകളേക്കൊണ്ടാകുന്നു, ഭാര്യാചിന്തനാദികളിൽ ഗുണത്തേയും ദോഷത്തേയും ചിന്തിക്കേണ്ടതു്.

മാഹേയേ മദഗേ സദൈവ വിരഹോ
ഭാര്യാമൃതിർവ്വാഭവേ
ദ്വഷ്ടേസ്മിൻ ശനിനാ നിരീക്ഷിതയുതേ
നാന്യൈർമ്രിയേതൈവ സാ
ജീവസ്സപ്തമഗോ മൃഗേ ഭൃഗുസുതോ-
ഽംഗേ ച ജായാഹനൌ
ഹന്ത്യേവ പ്രഥമാം വധൂം വൃഷഗത-
ശ്ചന്ദ്രാത്മജസ്സപ്തമേ.

ചൊവ്വാ ഏഴാമെടത്തുനിന്നാൽ സദാ ഭാര്യാവിരഹമൊ ഭാര്യാമരണമൊ ഭവിക്കും. ഏഴാമെടത്തു നില്ക്കുന്ന ചൊവ്വായ്ക്കു ശനിദൃഷ്ടിയുണ്ടാകയും ശുഭയോഗദൃഷ്ടികൾ ഉണ്ടാകാതെ ഇരിക്കുകയും ചെയ്താൽ ഭാര്യാമരണം നിശ്ചയമായും ഭവിക്കും. മകരത്തിൽ ഏഴാമെടത്തു് വ്യാഴമൊ വൃശ്ചികത്തിൽ ഏഴാമെടത്തു് ശുക്രനൊ നിന്നാൽ ഭാര്യാമരണം ഭവിക്കും. എടവത്തിൽ ഏഴാമെടത്തു ബുധൻ നിന്നാൽ ആദ്യത്തെ ഭാര്യ മരിക്കുമെന്നും തീർച്ചതന്നെ.

മീനസ്ഥേമദനേർക്കിനേശതനയോ ഹന്യാദപത്യം നിശ്ചയാൽ
കന്യായാംമദനേ ഗുരുശ്ച്ഹിബുകേപാപശ്ച നശ്യേദപത്യഃ
രന്ധ്രേശഃസുതപോഥവാമദഗതോന്നൂണാംനിഹന്ത്യംഗനാം
ഭാര്യാസ്യാദ്വികലാസ്തുധർമ്മസുതഗോഭാസ്വാൻഭൃഗുശ്ചേത്സഹ

മീനത്തിൽ ഏഴാമെടത്തിൽ ശനി നിന്നാലും കന്നിയിൽ ഏഴാമെടത്തു വ്യാഴവും നാലാമെടത്തു പാപനും നിന്നാലും അഷ്ടമാധിപനോ അഞ്ചാംഭാവാധിപനോ ഏഴാമെടത്തുനിന്നാലും ഭാര്യാമരണം സംഭവിക്കും. ആദിത്യനും ശുക്രനുംകൂടി അഞ്ചിലോ ഏഴിലോ ഒൻപതിലോ നിന്നാൽ ഭാര്യയ്ക്കു അംഗവൈകല്യം ഭവിക്കും.

ദാരേശേ ബലസമ്പൂർണ്ണേ വിവാഹോ ധനിനാം കുലാൽ
ബലഹീനേ ദരിദ്രാണാം തസ്യാദ്രൂപവതീച സാ

ഏഴാംഭാവാധിപനു പൂർണ്ണബലമുണ്ടെങ്കിൽ വിവാഹം ധനസമൃദ്ധിയുള്ള കുലത്തിൽനിന്നായിരിക്കും. ഭാര്യ രൂപവതിയുമായിരിക്കും. ഏഴാംഭാവാധിപൻ ദുർബലനാണെങ്കിൽ വിവാഹം ദാരിദ്ര്യമുള്ള കുടുംബത്തിൽനിന്നും കിട്ടുകയും ഭാര്യ വിരൂപയായിരിക്കയും ചെയ്യും.

പാപഃ പാപേക്ഷിതോ വാ യദി ബലരഹിതഃ
പാപവർഗ്ഗസ്ഥിതോ വാ
പുത്രസ്ഥാനാധിപോ വാ മൃതിഭവനപതി–
ർമ്മാന്ദിരാശീശ്വരോവാ

നീചസ്ഥശ്ചാമരേഡ്യോ മധുപഗതസിതഃ
പാപസംയുക്തശ്ശുക്രഃ
കശ്ചിദസ്തു ദാരനാശം മദനമുപഗതാഃ
സൌമ്യയോഗേക്ഷണോനാഃ

പാപദൃഷ്ടിയുള്ള പാപനും ബലഹീനതയുള്ള പാപനും പാപവർഗ്ഗസ്ഥിതിയുള്ള പാപനും അഞ്ചാംഭാവാധിപനും അഷ്ടമാധിപനും ഗുളികരാശ്യധിപനും നീചത്തിൽ നിൽക്കുന്ന വ്യാഴനും വൃശ്ചികരാശിയിൽ പാപനോടുകൂടിയ ശുക്രനോ ഇവരിലാരെങ്കിലും ഒരു ഗ്രഹം ൭-ാംഭാവത്തിൽ ഉണ്ടായിരിക്കയും ആ ഗ്രഹത്തിന്നു ശുഭന്മാരുടെ യോഗമൊ ദൃഷ്ടിയൊ ഇല്ലാതിരിക്കുകയും ചെയ്താൽ ഭാര്യ മരിക്കുന്നതാകുന്നു.

ക്ഷീണേന്ദുനാ യുവതിഭേ സ്ഥഗതഃ സുരേഡ്യഃ
പാപാഃ സുഖേ യദി വദന്തി കളത്രഹാനിം
സ്ത്രീസംഗമാർപ്പിതധനോ മദനേ ഹി ഭാനോർ-
മന്ദാംബുജയോസ്തു വിസുതോ, വികളത്രകോ വാ

ക്ഷീണനായ ചന്ദ്രനും വ്യാഴനും കന്നിയിൽ നിൽക്കുകയും മിഥുനത്തിൽ പാപന്മാരുണ്ടാവുകയും ഇങ്ങനെ ഇരിക്കുമ്പോൾ മീനലഗ്നത്തിൽ ജനിച്ചാൽ ഭാര്യമരിക്കുന്നതാണ്. ൭-ാംഭാവത്തിൽ രാഹുവും സൂര്യനും ഉള്ളവന്നു സ്ത്രീവിഷയത്തിൽത്തന്നെ ചെലവുചെയ്തു ധനമെല്ലാം നശിക്കും. ൭-ാംഭാവത്തിൽ ശനിയും ചന്ദ്രനുമാണുള്ളതെങ്കിൽ പുത്രന്മാരുണ്ടാകയില്ലെന്നു തീർച്ചയാണ്. അഥവാ ഭാര്യതന്നെ ഉണ്ടായില്ലെന്നും വരാം.

## വിവാഹം നടക്കേണ്ട കാലം

യോഽസ്തേ തിഷ്ഠതി യശ്ച പശ്യതി തയോ
രസ്തേശിതുർവ്വാഥതേ-
നാത്രൂഢാംശപനാഥയോരുശനസ-
സ്താരാധിനാഥസ്യ വാ

യദ്വാ ലഗ്നപസംശ്രിതാംശകപതേ-
ര്യസ്മിൻ ദശാ വാപഹാ-
രോസ്മിൻ സ്യാൽ സമയേ വിവാഹഘടനാ
രാഹോശ്ച കേചിദ്ജഗുഃ

൭-ൽ നിൽക്കുന്ന ഗ്രഹം അവിടെ നോക്കുന്ന ഗ്രഹം ഇവ പറഞ്ഞ രണ്ടിൻെറയും സപ്തമാധിപന്മാർ അതുനിൽക്കുന്നരാശിയുടെ അധിപൻ നവാംശകരാശ്യധിപൻ ശുക്രൻ ചന്ദ്രൻ ലഗ്നാധിപൻെറ നവാംശകരാശ്യധിപൻ ഇവരുടെ ദശയിലും അപഹാരത്തിലും വിവാഹം സംഭവിക്കാവുന്നതാകുന്നു. രാഹുവിൻെറ ദശാപഹാരങ്ങളിലും സംഭവിക്കാമെന്നു പറയുന്നുണ്ടു്.

ചന്ദ്രേ സമന്ദേ മദഗേ പുനർഭ്വഃ
പതിർഭവേദപ്യസുതോ വിദാരഃ
നീചാരിപസ്ഥൈരശുഭൈർമദേ സ്ത്രീ
പുംസോർമൃതി സ്യാന്നിധനേ ധനേ വാ

ചന്ദ്രൻ ശനിയോടുകൂടി ഏഴിൽ നിന്നാൽ രണ്ടാമതു വേൾക്കപ്പെട്ടവളുടെ ഭർത്താവായോ പുത്രന്മാരില്ലാത്തവനായോ ഭാര്യയില്ലാത്തവനായോ ഭവിക്കും. നീചന്മാരായും ശത്രുക്ഷേത്രഗതന്മാരായും ഇരിക്കുന്ന പാപഗ്രഹങ്ങൾ ഏഴിലൊ രണ്ടിലൊ എട്ടിലൊ നില്ക്കുകയോ നോക്കുകയോ ചെയ്താൽ ഭാര്യയ്ക്കും ഭർത്താവിനും മരണം സംഭവിക്കും.

ലഗ്നാൽ കളത്രഭവനേ സമരാശിസംജ്ഞേ
ഭാവാധിപേപി ച തഥൈവ ഗതേ സുരേഡ്യേ
സൂര്യാദിദുഷ്ടരഹിതേ സുതദാരനാഥേ
വീര്യാന്വിതേ ഖലു ജനനം സസുതം കളത്രം

ലഗ്നാൽ ഏഴാംരാശി സമരാശിയായിരുന്നാലും ശുക്രനും ഏഴാംഭാവാധിപനും സമരാശിയിൽനിന്നാലും അഞ്ചാംഭാവാധിപനും ഏഴാംഭാവാധിപനും ബൌഢ്യമില്ലാത്തവരും

വീൎയ്യത്തോടുകൂടിയവരും ആയിരുന്നാലും ഭാൎയ്യ പുത്രഭാഗ്യ ത്തോടുകൂടിയവളായിഭവിക്കും.

കളത്രസംസ്ഥസ്യ കളത്രദൃഷ്ടേർ-
ദശാഗമേ വാഥ കളത്രപസ്യ
യദാ വിലഗ്നാധിപതിഃ പ്രയാതി
കളത്രഭം തത്ര കളത്രലാഭഃ

ഏഴാംഭാവത്തിൽ ഇരിക്കുന്ന ഗ്രഹത്തിന്റെയോ നോക്കുന്ന ഗ്രഹത്തിന്റെയോ ഏഴാംഭാവാധിപന്റെയോ ദശയിൽ ലഗ്നാധിപതി എപ്പോൾ ഗോചരവശാൽ കളത്രസ്ഥാനത്തു വരുന്നോ അപ്പോൾ വിവാഹംഉണ്ടാകും.

അസ്തേ രവിശനിയുക്തേ വിസുതോപി കളത്രഗോ വാപി
രാഹുരവിഭ്യാമസ്തേ സ്ത്രീസംഗാന്നഷ്ടസൎവ്വധനഃ

ഏഴാമെടത്തു ശനിയും ആദിത്യനുമൊരുമിച്ചുനിന്നാൽ ഭാൎയ്യയും പുത്രന്മാരും ഇല്ലാത്തവനായി ഭവിക്കും. രാഹുവും ആദിത്യനുംകൂടി ഏഴിൽനിന്നാൽ സ്ത്രീസംഗംനിമിത്തം സൎവ്വസ്വവും നശിപ്പിക്കുന്നവനായിത്തീരുകയുംചെയ്യും.

മൃതിപേ ദാരസ്ഥേ മൃതദാരോ ഭോഗവൎജ്ജിതസ്സ്യാദ്യഃ
സൗരാരയോഃ കളത്രേ ചന്ദ്രഗൃഹേ ഭവതി ശോഭനാ നാരീ

അഷ്ടമാധിപനായ ഗ്രഹം ഏഴാമെടത്തുനിന്നാൽ ഭാൎയ്യ മരിക്കയും ഭോഗഹീനതയുണ്ടാകയുംചെയ്യും. മകരലഗ്നജനിക്കയും ഏഴാമെടത്തു കൎക്കടകത്തിൽ ചൊവ്വായും ശനിയും നില്ക്കയുംചെയ്താൽ അവന്നു ഭാൎയ്യഗുണം ഉണ്ടായിരിക്കുന്നതാണു്. പാപഗ്രഹമാണെങ്കിലും ഭാൎയ്യാദോഷമുണ്ടാകുന്നതല്ലെന്നു സാരം.

ലഗ്നാൽ സപ്തമഭേ സൗമ്യേ നീചശത്രുഗൃഹേ സ്ഥിതേ
വേശ്യാ വാ ജാരിണീ വാപി തസ്യ ഭാൎയ്യാ ന സംശയഃ

ലഗ്നാൽ ഏഴാമെടത്തു ശുഭഗ്രഹം നീചത്തിലോ ശത്രുക്ഷേത്രത്തിലോ നിന്നാൽ അവന്റെ ഭാൎയ്യ വേശ്യയായോ

ജാരസംസൎഗ്ഗം ഉള്ളവളായോ ഭവിക്കും. ഇവിടെ നീചഭംഗം ഉണ്ടായിരുന്നാൽ ഈ ഫലം സംഭവിക്കുന്നതല്ലെന്നും അറിഞ്ഞുകൊൾക.

ജാമിത്രേ മന്ദഭൗമസ്ഥേ തദ്ദീശൗ മന്ദഭൂമിജൗ
വേശ്യാവാ ജാരിണീവാപി തസ്യ ഭാൎയ്യാ ന സംശയഃ

ഏഴാമെടത്തു ശനിയോ ചൊവ്വായോ നില്ക്കുകയൊ ഏഴാമെടം മേടം വൃശ്ചികം മകരം കുംഭം ഈ രാശികളിലൊന്നായിവരികയോ ചെയ്താൽ അവന്റെ ഭാൎയ്യ വേശ്യയായോ ജാരസംസൎഗ്ഗം ഉള്ളവളായോ ഭവിക്കും.

ശുക്രാൽജാമിത്രഗേ സോമേ സോമാജ്ജാമിത്രഗേ ബുധേ
രന്ധ്രേശേ സുതഭാവസ്ഥേ പ്രഥമം ദശമേബ്ദകേ
ഭാവിംശകേ ദ്വിതീയം ച ത്രയസ്ത്രിംശേ തൃതീയകം
വിവാഹാല്പഭതേ മൃത്യുൎന്നാത്ര കാൎയ്യാ വിചാരണാ

ശുക്രന്റെ ഏഴാമെടത്തു ചന്ദ്രനും ചന്ദ്രന്റെ ഏഴാമെടത്തു ബുധനും അഞ്ചാമെടത്തു അഷ്ടാധിപനും നില്ക്കുക. എന്നാൽ ൧൦-ാമത്തെ വത്സരത്തിൽ ആദ്യഭാൎയ്യക്കും ഇരുപത്തിരണ്ടാമത്തെ വയസ്സിൽ ദ്വിതീയഭാൎയ്യക്കും മുപ്പത്തിമൂന്നാമത്തെ വത്സരത്തിൽ മൂന്നാമത്തെ ഭാൎയ്യക്കും വിവാഹാല്പം മരണം സംഭവിക്കുമെന്നുള്ളതിനു സംശയമില്ല.

യദ്യേകരാശൗ സംയുക്താശ്ചന്ദ്രഭൗമശനൈശ്ചരാഃ
പുരുഷോപി ഭവേജ്ജാരസ്തസ്യ ഭാൎയ്യാപി പുംശ്ചലീ

ചന്ദ്രനും ചൊവ്വായും ശനിയും ഒരുമിച്ചു ഏതെങ്കിലും ഭാവത്തിൽനിന്നാൽ ആ പുരുഷനും അവന്റെ ഭാൎയ്യയും വ്യഭിചരിക്കുന്നവരായി ഭവിക്കും.

പാപമദ്ധ്യസ്ഥിതേ ശുക്രേ പാപയുക്തേക്ഷിതേഥവാ
ശുക്രാദ്രന്ധ്രാംബുഗൈഃ പാപൈൎയ്യദാ ഭാൎയ്യാമൃതിൎഭവേൽ

ശുക്രന്റെ ഇരുപുറവും പാപഗ്രഹങ്ങൾ നില്ക്കുക, ശുക്രനോടുകൂടിയും ശുക്രന്റെ ഏഴിലും പാപഗ്രഹങ്ങൾവരിക

ശുക്രന്റെ നാലിലും എട്ടിലും പാപഗ്രഹങ്ങൾ നില്ക്കുക ഇവ മൂന്നുയോഗങ്ങളിലും ശുക്രനു ശുഭദൃഷ്ടിയില്ലെങ്കിൽ ഭാര്യാമരണം സംഭവിക്കുന്നതാണ്.

പാപഃ പാപേക്ഷിതോ വാ യദി ബലരഹിതഃ
പാപവർഗ്ഗസ്ഥിതോ വാ
പുത്രസ്ഥാനാധിപോ വാ മൃതിഭവനപതി-
ർമ്മാന്ദിരാശീശ്വരോ വാ
നീചസ്ഥശ്ചാമരേഡ്യോ മധുപഗതസിതഃ
പാപസംയുക്തശുക്രഃ
കുര്യുസ്തേ ദാരനാശം മദനമുപഗതാഃ
സൌമ്യയോഗേക്ഷണോനാഃ

൧. പാപദൃഷ്ടിയുള്ള പാപൻ. ൨. ബലഹീനതയുള്ള പാപൻ. ൩. പാപവർഗ്ഗസ്ഥിതിയുള്ള പാപൻ. ൪. അഞ്ചാംഭാവാധിപൻ. ൫. അഷ്ടമാധിപൻ. ൬. ഗുളികരാശ്യധിപൻ. ൭. നീചത്തിൽ നില്ക്കുന്ന വ്യാഴം. ൮. വൃശ്ചികരാശിയിലോ പാപനോടുകൂടിയോ നിൽക്കുന്ന ശുക്രൻ ഇതിലേതെങ്കിലും ഒരു ഗ്രഹം ഏഴാംഭാവത്തിൽ ഉണ്ടായിരിക്കയും ആ ഗ്രഹത്തിനു ശുഭന്മാരുടെ യോഗമോ ദൃഷ്ടിയോ ഇല്ലാതിരിക്കയും ചെയ്താൽ ഭാര്യ മരിക്കുന്നതാണ്.

ആനുകൂല്യപ്രകരണം.

വിവാഹംചെയ്യുവാൻ സ്ത്രീപുരുഷന്മാരുടെ നക്ഷത്രം രാശി മുതലായവയെക്കൊണ്ടുള്ള പരസ്പരാനുകൂല്യത്തെ നിശ്ചയിച്ചിട്ടു വേണ്ടതാകയാൽ അതിന്റെ സ്വഭാവത്തെ പറയുന്നു. വിവാഹവിഷയത്തിൽ സ്വീകാര്യമായിട്ടുള്ള എട്ടു പ്രധാനയോഗങ്ങളെയാണു താഴെ പറയുന്നതു്.

൧. രാശി, ൨. രാശ്യധിപൻ, ൩. വശ്യം, ൪. മാഹേന്ദ്രം, ൫. ഗണം, ൬. യോനി, ൭. ദിനം, ൮. സ്ത്രീദീർഘം ഇവകളാണ് വിവാഹവിഷയത്തിൽ വളരെ പ്ര

ധാനമായിട്ടുള്ളതു്. അവ താഴെ വിവരിക്കപ്പെടുന്നു. എന്നാൽ മദ്ധ്യമരജ്ജു വേധം ഈ രണ്ടു യോഗങ്ങളും ദോഷപ്രദങ്ങളാകയാൽ പ്രത്യേകം വർജ്ജിക്കേണ്ടതാണു്.

## രാശിപ്പൊരുത്തം

സ്ത്രീപുരുഷന്മാരുടെ നക്ഷത്രം അറിഞ്ഞിട്ടു കൂറു കണ്ടുപിടിക്കണം. കണ്ടുപിടിച്ചതിനുശേഷം സ്ത്രീയുടെ കൂറു തുടങ്ങി ൨-൬-൮-ാം ഈ കൂറുകളിൽ ജനിച്ച പുരുഷൻ വർജ്ജ്യനാകുന്നു. എന്നാൽ ൪-ാംകൂറിൽ ജനിച്ച പുരുഷനേയും എട്ടാംകൂറിൽ ജനിച്ച പുരുഷനേയും മദ്ധ്യമമായി എടുക്കാമെന്നും ഒരു പക്ഷമുണ്ടു്. മററുള്ള കൂറുകൾ യോജ്യങ്ങളല്ല. വിശേഷിച്ചും സ്ത്രീയുടെ ൬-ാംകൂറു പുരുഷനും പുരുഷൻെറ എട്ടാംകൂറു സ്ത്രീയുമായി വരികയാണെങ്കിൽ ഷഷ്ഠാഷ്ടമദോഷം സംഭവിക്കും. രാശിപ്പൊരുത്തത്തിൽ വലുതായ ദോഷം ഷഷ്ഠാഷ്ടമമാകുന്നു.

## ഫലം

**സ്ത്രീ ജനിച്ച കൂറിൻെറ ആറാംകൂറിൽ പുരുഷൻ ജനിച്ചാൽ അന്യോന്യവൈരവും വിരഹദുഃഖവും മരണവും ഭവിക്കും. എന്നാൽ കൂറിൻെറ അധിപന്മാർ ഒന്നായി വന്നാലും അവർ മിത്രങ്ങളായി വന്നാലും പുരുഷൻെറ ഏഴാംകൂറ് സ്ത്രീയും സ്ത്രീയുടെ ഏഴാംകൂറ് പുരുഷനുമായി വന്നാലും ദിനപ്പൊരുത്തിൻെറയും രജ്ജുപ്പൊരുത്തത്തിൻെറയും ഗണപ്പൊരുത്തത്തിൻെറയും രാശിപ്പൊരുത്തത്തിൻെറയും ദോഷത്തെ ഹനിക്കുന്നതാണു്. ഈ രാശിപ്രമാണമനുസരിച്ചു ഷഷ്ഠാഷ്ടമദോഷം വന്നാലും ഈ ഗുണങ്ങൾ ഉണ്ടെങ്കിൽ ദോഷത്തെ ഹനിക്കുന്നതാണെന്നും അറിഞ്ഞിരിക്കണം.**

## വിശിഷ്യ

സ്ത്രീപുരുഷന്മാരിൽ ഒരാളുടെ ജനിച്ച കൂറിൻെറ അധിപനായ ഗ്രഹത്തിൻെറ മൂലക്ഷേത്രരാശിയിൽനിന്നു

൨. ൪ ൭ ൮ ൯ ൰ ഈ രാശിക്കൂറുകളിലും അധിപഗ്രഹത്തിന്റെ ഉച്ചരാശിക്കൂറിലും മററെ ആൾ ജനിച്ചാൽ രാശ്യാധിപപ്പൊരുത്തമുണ്ടെന്നും പ്രമാണങ്ങളിൽ കാണുന്നുണ്ടു്.

### രാശ്യധിപപ്പൊരുത്തം.

സ്ത്രീയുടേയും പുരുഷന്റേയും കൂറിന്റെ അധിപന്മാർ ഒന്നുതന്നെയായിരിക്കുന്നതു ഉത്തമമാകുന്നു. ആ ഗ്രഹങ്ങൾ തമ്മിൽ ബന്ധുക്കളായിരിക്കുന്നതും ശുഭപ്രദമാകുന്നു. ഇപ്രകാരമായിരുന്നാൽ രാശ്യധിപപ്പൊരുത്തമുണ്ടു്.

### വശ്യം

സ്ത്രീപുരുഷന്മാരിൽ ഒരാൾ ജനിച്ച കൂറിന്റെ വശ്യരാശിക്കൂറിൽ മററെ ആൾ ജനിച്ചാൽ വശ്യപ്പൊരുത്തമുണ്ടെന്നു അറിഞ്ഞുകൊൾക.



### വശ്യരാശികൾ

| | | | |
|---|---|---|---|
| മേടത്തിനു | വശ്യം | ചിങ്ങം | വൃശ്ചികം |
| ഇടവത്തിനു | ടി | കക്കടകം | തുലാം |
| മിഥുനത്തിനു | ടി | കന്നി | |
| കക്കടകത്തിനു | ടി | വൃശ്ചികം | ധനു |
| ചിങ്ങത്തിനു | ടി | തുലാം | |
| കന്നിക്കു | ടി | മിഥുനം | മീനം |
| തുലാത്തിനു | ടി | കന്നി | മകരം |
| വൃശ്ചികത്തിനു | ടി | കക്കടകം | |
| ധനുവിനു | ടി | മീനം | |
| മകരത്തിനു | ടി | മേടം | കുംഭം |
| കുംഭത്തിനു | ടി | മേടം | |
| മീനത്തിനു | ടി | മകരം ഇവ ആകുന്നു. | |

### മാഹേന്ദ്രം

സ്ത്രീയുടെ ജന്മനക്ഷത്രത്തിൽനിന്നും കൂറ്നക്ഷത്രത്തിൽനിന്നും ആധാനനക്ഷത്രത്തിൽനിന്നും, ൪–൭–൰ം

ഈ നാളുകളിൽ പുരുഷൻ ജനിച്ചാൽ ശുഭമാകുന്നു. പുരുഷ നക്ഷത്രം സ്ത്രീനക്ഷത്രത്തിൽനിന്നു അതിദൂരെ ആയാൽ ശുഭമാകുന്നു. പുരുഷൻ ജനിച്ചനാളിൽനിന്നു സ്ത്രീയുടെ ജന്മനക്ഷത്രം നാലാമത്തേതായാൽ മാഹേന്ദ്രയോഗമെന്നും ഏഴാമത്തേതായാൽ ഉപേന്ദ്രയോഗമെന്നും പറയുന്നു. മാഹേന്ദ്രയോഗത്തിൽ ധനധാന്യവൃദ്ധിയും ഉപേന്ദ്രയോഗത്തിൽ സന്തതിയും ഫലമാകുന്നു. ഇപ്രകാരം മാഹേന്ദ്രപ്പൊരുത്തത്തെ അറിഞ്ഞുകൊള്ളണം.

### ഗണപ്പൊരുത്തം

അശ്വതി, മകയിരം, പുണർതം, പൂയം, അത്തം, ചോതി, അനിഴം, തിരുവോണം, രേവതി ഈ ഒൻപതു നാളുകളും ദേവഗണങ്ങളാണ്.

### മനുഷ്യഗണം

ഭരണി, രോഹിണി, തിരുവാതിര, പൂരം, ഉത്രം, പൂരാടം, ഉത്രാടം. പൂരുരുട്ടാതി ഈ ഒൻപതു നാളുകളും മനുഷ്യഗണങ്ങളാണ്.

### രാക്ഷസഗണം.

കാർത്തിക, ആയില്യം, മകം, ചിത്തിര, വിശാഖം, തൃക്കേട്ട, മൂലം, അവിട്ടം, ചതയം ഈ ഒൻപതു നാളുകളും രാക്ഷസഗണമാണ്.

എന്നാൽ ഇരുവരും ഒരു ഗണമായാൽ അതിശുഭം. ദേവഗണപുരുഷനു മനുഷ്യഗണസ്ത്രീ ശുഭയാകുന്നു. മനുഷ്യഗണപുരുഷനു ദേവഗണസ്ത്രീ അശുഭയാകുന്നു. അസുരഗണസ്ത്രീയെ സർവ്വദാ വർജ്ജിക്കണം. അസുരഗണപുരുഷനു മനുഷ്യഗണസ്ത്രീ മദ്ധ്യമയാകുന്നുഎന്നും അറിഞ്ഞുകൊൾക. സ്ത്രീ രാക്ഷസയും പുരുഷൻ മനുഷ്യഗണവുമാണെങ്കിൽ വർജ്ജിക്കണം. മൃത്യുഫലമെന്നു സാരം. ഇരുവരും ഒരുഗണമായാൽ ശ്രീഫലം.

### യോനിപ്പൊരുത്തം.

അശ്വതി, ഭരണി, പൂയം, ആയില്യം, മകം, ഉത്രം, ചോതി, വിശാഖം, കേട്ട, മൂലം, പൂരാടം, ഉത്രാടം, തിരുവോണം, പൂരുരുട്ടാതി ഈ ൧൪-ം പുരുഷനക്ഷത്രം. ശേഷം ൧൩ നാളുകളും സ്ത്രീനക്ഷത്രം. പുരുഷൻ പുരുഷനക്ഷത്രത്തിലും സ്ത്രീ സ്ത്രീനക്ഷത്രത്തിലും ജനിച്ചാൽ ഉത്തമം. യോനിപ്പൊരുത്തം ഉണ്ട്. വലിയ സാമർത്ഥ്യമുണ്ടാകും. ഇരുവരും സ്ത്രീനക്ഷത്രമാകിൽ മദ്ധ്യമം. ഇരുവരും പുരുഷനക്ഷത്രമാകിൽ അധമം. പുരുഷൻ സ്ത്രീനക്ഷത്രവും സ്ത്രീ പുരുഷനക്ഷത്രവുമാകിൽ അധമാധമം. ഇപ്രകാരം യോനിപ്പൊരുത്തത്തെ അറിയേണ്ടതാണ്.

### ദിനപ്പൊരുത്തം.

സ്ത്രീ ജനിച്ചനാളിൽനിന്നും മൂന്നും ഏഴും നാളുകളിൽ ജനിച്ച പുരുഷൻ അതികഷ്ടനാകുന്നു. അഞ്ചാംനാളിൽ ജനിച്ചവൻ അതികഷ്ടനാണ്. വിശേഷിച്ചും സ്ത്രീ ജനിച്ച നക്ഷത്രപാദത്തിങ്കൽനിന്ന് എൺപത്തെട്ടാംനക്ഷത്രപാദത്തിലും നൂറെറട്ടാംനക്ഷത്രപാദത്തിലും ജനിച്ച പുരുഷൻ അതികഷ്ടനാകുന്നു.

ഉദാഹരണം:— സ്ത്രീ ഒരുനാളിന്റെ ഒന്നാംകാലിൽ ജനിച്ചാൽ ഇരുപത്തിരണ്ടാംനാളിന്റെ നാലാംകാൽ എൺപത്തെട്ടാംകാലായിരിക്കും. രണ്ടാംകാലായാൽ ഇരുപത്തിമൂന്നാംനാളിന്റെ ഒന്നാംകാലും മൂന്നാംകാലായാൽ രണ്ടാംകാലും നാലാംകാലായാൽ മൂന്നാംകാലും എൺപത്തെട്ടാംകാലായിരിക്കും. സ്ത്രീ ജനിച്ച കാലിന്റെ അടുത്ത മുൻപിലത്തെ കാൽ നൂററിഎട്ടാമത്തെ കാലുമായിരിക്കും എന്നും അറിഞ്ഞുകൊൾക.

### സ്ത്രീദീർഘം.

സ്ത്രീയുടെ ജന്മനക്ഷത്രംമുതൽ പുരുഷന്റെ ജന്മനക്ഷത്രംവരെ എണ്ണിയാലുള്ള സംഖ്യ പതിനഞ്ചിലധികമുണ്ടെ

ങ്കിൽ സ്ത്രീദീർഘമെന്ന പൊരുത്തമുണ്ടെന്നും അതു ശുഭമാകുന്നു എന്നും അറിഞ്ഞുകൊള്ളണം.

വേധപ്പൊരുത്തം.

| | |
|---|---|
| അശ്വതി — കേട്ട | മകം — രേവതി |
| ഭരണി — അനിഴം | പൂയം — പൂരാടം |
| തിരുവോണം — തിരുവാതിര | പുണർതം — ഉത്രാടം |
| വിശാഖം — കാർത്തിക | ഉത്രട്ടാതി — പൂരം |
| ചോതി — രോഹിണി | അത്തം ചതയം |
| മൂലം — ആയില്യം | |

അവിട്ടം, മകയിരം, ചിത്തിര എന്നീ മൂന്നു നക്ഷത്രങ്ങൾ തമ്മിലും വേധമുണ്ട്. അതിനാൽ വേധമുള്ള നക്ഷത്രങ്ങളിൽ ജനിച്ച സ്ത്രീപുരുഷന്മാർ തമ്മിൽ നടത്തുന്ന വിവാഹം അശുഭപ്രദമാകുന്നു.

രജ്ജുപ്പൊരുത്തം (ചരട്ടുപൊരുത്തം)

അശ്വതിമുതൽ മുമ്മൂന്നു നാളുകളെ ക്രമത്താലെയും മൂന്നു വിരലുകളിൽ കല്പിക്കുക. അശ്വതി ഒന്നാംവിരലിൽ, ഭരണി രണ്ടാംവിരലിൽ, കാർത്തിക മൂന്നാംവിരലിൽ, പിന്നെ രോഹിണി മൂന്നാംവിരലിൽ, മകയിരം രണ്ടാംവിരലിൽ, തിരുവാതിര ഒന്നാംവിരലിൽ ഇങ്ങനെ കണ്ടുകൊൾക. ഇവകളാൽ ഭരണി മകയിരം പൂയം പൂരം ചിത്ര അനിഴം പൂരാടം അവിട്ടം ഉത്രട്ടാതി ഇവകളിൽ ഇരുവരുടേയും നാളുകൾ വന്നാൽ മരണാദി ദുരാദിഫലം. ഇതാണ് മദ്ധ്യമരജ്ജുദോഷമെന്നറിയണം.

വരവുചിലവു അറിയുന്നതിന്

സ്ത്രീയുടെ ജന്മനക്ഷത്രംമുതൽ പുരുഷന്റെ ജന്മനക്ഷത്രംവരെ എണ്ണിയാൽ കിട്ടുന്ന സംഖ്യയെ ൭-ൽ പെരുക്കി ൰-ൽ ഹരിച്ചുകളയുക. ബാക്കി കാണുന്ന സംഖ്യ വ്യയമാകുന്നു. നേരേമറിച്ചു പുരുഷന്റെ ജന്മനക്ഷത്രം

മുതൽ സ്ത്രീ ജന്മനക്ഷത്രംവരെ എണ്ണി ൮-ൽ പെരുക്കി ൭-ൽ ഹരിച്ചാൽ ബാക്കി കാണുന്നഫലം ആയവ്യമാകുന്നു. ആയം വ്യയത്തെക്കാൾ അധികം ഉണ്ടായിരിക്കുന്നതു് ശുഭപ്രദമാകുന്നു എന്നും അറിയണം.

### പാപസാമ്യം നോക്കുവാൻ

സ്ത്രീപുരുഷജാതകങ്ങളെ ഘടിപ്പിക്കുമ്പോൾ രണ്ടു ജാതകങ്ങളിലുമുള്ള പാപഗ്രഹങ്ങൾക്കു സംഖ്യകൊണ്ടും ബലംകൊണ്ടും സാമ്യം ഉണ്ടായിരിക്കണം. പാപത്വവും ക്രൂരത്വവും അധികം ഉള്ളതു കുജനാണു്. ആദിത്യനേയും ശനിയേയും രാഹുകേതുക്കളേയും കുജനേക്കാൾ ആണു് പാപസാമ്യത്തിൽ ഗണിച്ചുവരുന്നതു്. എന്നാൽ രാഹുകേതുക്കൾ ന്നൊകയാലും 'ഭൌമസാമ്യാ ഫലം കേതോഃ' എന്നുള്ളതുകൊണ്ടും കേതുവിനെക്കൂടി നോക്കണമെന്നാണു് ഉപദേശം. ഗുളികനെ ഈ വിഷയത്തിൽ ചിന്തിക്കേണ്ടതില്ലെന്നാണു് അഭിജ്ഞന്മാരുടെ അഭിപ്രായം. സ്ത്രീപുരുഷന്മാരുടെ രണ്ടു ജാതകങ്ങളിലും ലഗ്നം ചന്ദ്രൻ ശുക്രൻ ഈ രാശികളിൽനിന്നു പന്ത്രണ്ടു് രണ്ടു് നാലു് ഏഴു് ലഗ്നം അഷ്ടമം ഈ ഭാവങ്ങളിൽ ആദിത്യൻ കുജൻ ശനി രാഹു കേതു ഈ പാപഗ്രഹങ്ങൾ ഏതെങ്കിലും സ്ഥാനങ്ങളിൽ നില്ക്കുന്നുണ്ടെങ്കിൽ മറ്റേതിലും അതുപോലെ പാപസ്ഥിതി ഉണ്ടായിരിക്കണം. ഇങ്ങനെ രണ്ടു ജാതകങ്ങളിലും പാപസാമ്യത്തെ കല്പിച്ചുകൊൾക. ന്നു ധനേ വ്യയേ ച പാതാളേ ജാമിത്രേ ചാഷ്ടമേ കുജഃ പുംസാം ഭർത്തൃവിനാശായ സ്ത്രീണാം ഭർത്തൃവിനാശകൃൽ എന്നു പറഞ്ഞിരിക്കയാൽ ൨ ൧൨ ൪ ൭ ൮ എന്നീ ഭാവങ്ങൾക്കു ക്രമേണ ദോഷാധിക്യം കല്പിച്ചിരിക്കുന്നു. സ്ത്രീജാതകത്തിൽ അഷ്ടമത്തിലോ ഏഴിലോ പാപൻ നില്ക്കുന്നതിനു് പുരുഷജാതകത്തിൽ ഏഴാമെടത്തു പാപി നിന്നാൽ സാമ്യമുണ്ടു്. ശുക്രന്റെ പാപമദ്ധ്യസ്ഥിതിമുതലായതും പുരുഷജാതകാൽ

പ്രത്യേകം ചിന്തിച്ചുകൊള്ളേണ്ടതാണ്. ദമ്പതിമാരുടെ ജാതകങ്ങളിൽ പാപത്വം കുറവുള്ളതു സ്ത്രീയ്ക്കാണ്. എങ്കിൽ അവൾക്കും, പുരുഷനാണെങ്കിൽ അവനും മൃതി സംഭവിക്കുന്നതാണ്. ഗുരൂപദേശമനുസരിച്ചും ബലാബലംനോക്കിയും വേണ്ടവിധം നിൎണ്ണയിച്ചുകൊൾക.

നവമേ ശുഭസംയുക്തേ സപാപേഽസ്തേഽഷ്ടമേപി വാ
പതിപുത്രയുതാ നാരീ മോദതേനാത്ര സംശയഃ

സ്ത്രീജാതകത്തിൽ ഏഴിലോ എട്ടിലോ പാപഗ്രഹങ്ങളുണ്ടായിരുന്നാലും ഒൻപതാമെടത്തു ബലവാനായ ശുഭഗ്രഹമുണ്ടായിരുന്നാൽ വൈധവ്യം ഉടനേ സംഭവിക്കുന്നതല്ലെന്നും ആ സ്ത്രീയ്ക്കു ഭൎത്തൃസുഖവും പുത്രസുഖവും ഉണ്ടാകുമെന്നും പറയുന്നു.

ക്രൂരസൌമ്യവിഭാഗേന സ്വസ്ഥാനാദിവശാത്തഥാ
ഗ്രഹാണാം സ്ഥാനഭേദേന രാശിദൃഷ്ടിവശാൽ ഫലം

ശുഭന്മാൎക്കും പാപന്മാൎക്കും സ്ഥാനബലം ബന്ധുഗ്രഹങ്ങളുടേയും ദൃഷ്ടികൊണ്ടുള്ള ബലം കായബലം രാശികളുടെയും ഗ്രഹങ്ങളുടെയും ദൃഷ്ടികൊണ്ടുള്ള ബലം ഇവകൾ ബലാബലങ്ങളെ നല്ലപോലെ ചിന്തിച്ചുവേണം ഫലങ്ങൾ നിൎണ്ണയിക്കേണ്ടതു്.

ഗോചരഫലം.

ദ്വാദശാഷ്ടമജന്മസ്ഥാ ശന്യൎക്കാംഗാരകോ ഗുരുഃ
കുൎവ്വന്തി പ്രാണസന്ദേഹം സ്ഥാനനാശം ധനക്ഷയം

൧൨, ൮, ജന്മം ഈ സ്ഥാനങ്ങളിൽ ഗോചരവശാൽ വരുന്ന ശനി, ആദിത്യൻ, ചൊവ്വാ, ഗുരു ഇവർ പ്രാണസംശയത്തേയും സ്ഥാനനാശത്തേയും ധനക്ഷയത്തേയും ഉണ്ടാക്കും.

ചന്ദ്രാഷ്ടമേ ച ധരണീതനയഃ കളത്രേ
രാഹുശ്ശുഭേകവിരിപൌ ച ഗുരുസ്തൃതീയേ

അക്കേസ്സുഭതക്ഷിയദരയ ച ബുധശ്ചതുൎത്ഥേ
മാനാത്ഥനാശമരണാനി വദേദ്ദശഷാൽ

ചന്ദ്രൻ എട്ടിലും ചൊവ്വാ ഏഴിലും രാഹു ഒമ്പതിലും ശുക്രൻ ആറിലും വ്യാഴം മൂന്നിലും ആദിത്യൻ അഞ്ചിലും ശനി ജന്മത്തിലും ബുധൻ നാലിലും ഗോചരവശാൽ വരുന്ന കാലത്തിൽ വിശേഷിച്ചും മാനഹാനിയും അത്ഥനഷ്ടവും മരണദുഃഖവും ഉണ്ടാകും.

ഗ്രഹേശചാരാസ്തേ ശുഭഗോചരസ്ഥാ
നിചാരിമൌഢ്യം സമുപാശ്രിതാശ്ചേൽ
തേ നിഷ്ഫലാഃ കിന്ത്വശുഭാങ്കസംസ്ഥാഃ
കഷ്ടം ഫലം സംവിദധത്യനല്പം

ഗോചരവശാൽ ശുഭസ്ഥാനങ്ങളിൽ നില്ക്കുന്ന ഗ്രഹങ്ങൾ നീചം, ശത്രുക്ഷേത്രസ്ഥിതി, മൌഢ്യം ഇവയോടുകൂടിയാൽ ഫലങ്ങളെത്തരികയില്ല. നീചം, ശത്രുക്ഷേത്രസ്ഥിതി ഇവ മൌഢ്യം.

വിവരണം:—ഗ്രഹങ്ങളുടെ ഗുണദോഷങ്ങളനുസരിച്ചു ദശയുടേയും അപഹാരത്തിന്റെയും ഫലങ്ങൾക്കു ഭേദംവരാനിടയുണ്ട്. അതിനാൽ ബലാബലം നല്ലവണ്ണം നോക്കീട്ടുവേണം ഫലങ്ങൾ പറഞ്ഞുതുടങ്ങാൻ അത്യുച്ചം, ഉച്ചം, മൂലത്രികോണം, സ്വക്ഷേത്രം, ബന്ധുക്ഷേത്രം, സമക്ഷേത്രം, ശത്രുക്ഷേത്രം, നീചം, മൌഢ്യം, കേന്ദ്രം, ത്രികോണം ഇവകളെ നല്ലവണ്ണം പരിശോധിക്കണം. പുറമെ, ശീർഷോദയരാശിയിൽ നില്ക്കുന്ന ഗ്രഹത്തിന്റെ ദശയുടെ ആരംഭകാലത്തും, ഉഭയോദയത്തിൽ നില്ക്കുന്ന ഗ്രഹത്തിന്റെ ദശയുടെ മദ്ധ്യകാലത്തും പൃഷ്ഠോദയരാശിയിൽ നില്ക്കുന്ന ഗ്രഹത്തിന്റെ ദശയുടെ അവസാനകാലത്തുമാണ് അവരവരുടെ ദശാഫലങ്ങളുടെ പ്രാബല്യത്തെ കാണിപ്പിക്കുന്നതെന്നുംകൂടി അറിഞ്ഞിരിക്കണം.

വിവരണം:—ആദിത്യൻ ഉച്ചരാശിയിലോ, ലഗ്നം ൪, ൭, ൧൦, ൫, ൯, ൧൧ ഈ ഭാവങ്ങളിലോ നിന്നാൽ ധനധാന്യലാഭം, രാജപ്രീതി, എല്ലാ കാൎയ്യങ്ങളിലും ഫലപ്രാപ്തി, മംഗളകൎമ്മങ്ങൾ ഇവ സിദ്ധിക്കും. ൨, ൭ ഈ ഭാവങ്ങളിൽ നിന്നാൽ അപമൃത്യുക്കൾ സിദ്ധിക്കാനും ന്യായമുണ്ടു്.

### ചന്ദ്രൻ

ഉച്ചം, സ്വക്ഷേത്രം ൯, ൧൦, ൧൧ ഈ ഭാവങ്ങളിൽ ഭാഗ്യകൎമ്മാധിപന്മാരോടുകൂടിവന്നാൽ നാല്ക്കാലിലാഭവും ഗൃഹം, ഭൂമി, വാഹനം, പ്രവൃത്തി ഇവകളുടെ ലാഭവും പാപയോഗമോ നീചമോ ൮, ൧൨ ഇവയിലും ആറിലും സ്ഥിതിയോ ഉണ്ടായാൽ നേരേമറിച്ചു ധനനാശം, സ്ഥാനഭ്രംശം, ദേഹത്തിൽ രോഗം, മനോദുഃഖം, രാജഭൃത്യകോപം, മാതൃദുഃഖം ഇവകളും സംഭവിക്കുന്നതാണു്.

### ചൊവ്വാ

ഉച്ചം, സ്വക്ഷേത്രം, കേന്ദ്രം, ത്രികോണം ലാഭം ൨, ൩ ഈ ഭാവങ്ങളിൽ ലഗ്നാധിപതിയോടും ചേൎന്നിരിക്കുന്നതായാൽ ഭൂമിലാഭം രാജപ്രീതി ഗൃഹലാഭം ഇഷ്ടബന്ധുലാഭം ഇഷ്ടാഭിപ്രായസാദ്ധ്യം ഇവകളും ൬, ൮, ൧൨ ഈ ഭാവങ്ങളിൽ പാപയോഗദൃഷ്ടിയോടുകൂടനിന്നാൽ വ്രണം, ത്വഗ്രോഗം, നയനരോഗം, മൂത്രകൃച്ഛ്രം, കൃഷി, നാല്ക്കാലി ഇവകൾക്കു നാശവും ഫലമാകുന്നു.

### ബുധൻ

നീചമോ പാപയോഗമോ ൬, ൮, ൧൨ ഇതിൽ സ്ഥിതിയോ പാപദൃഷ്ടിയോ ഉണ്ടായാൽ ധനധാന്യാദിനാശം ബന്ധുജനങ്ങളുമായി വിരോധം, ഉദരവ്യാധി, രാജസചിവകോപം, മനോദുഃഖം വിദ്യയ്ക്കു തോൽവി ഇതുകൾ സംഭവിക്കുന്നതാണു്. പുറമെ കേന്ദ്രത്രികോണരാശികളിൽ സ്ഥിതി ലഗ്നാധിപനോടോ യോഗകൎത്താവായ ഗ്രഹത്തോടോ

യോഗം ൧൧-ൽ സ്ഥിതി ഇവകൾ ഉണ്ടാകയാണെങ്കിൽ, രാജപ്രീതിയും, സ്ഥാനബഹുമാനാദികളും, പരിഷ്കാരവിജയങ്ങളും, പ്രവൃത്തിലാഭങ്ങളും, ഇഷ്ടാഭിപ്രായസാദ്ധ്യങ്ങളും സംഭവിക്കുന്നതാണ്.

വ്യാഴൻ

ഉച്ചം, സ്വക്ഷേത്രം, ലാഭം, കേന്ദ്രം, ത്രികോണം ഈ രാശികളിൽ നിന്നാൽ സമ്പത്തും, രാജബഹുമാനവും, ഉന്നതസ്ഥാനാധിപത്യവും, വിശേഷഭവനങ്ങളുടെ നിർമ്മാണവും, കളത്രപുത്രഗുണങ്ങളും വിദ്യാവിജയാദികളും സിദ്ധിക്കുന്നതാണ്. വ്യാഴം നീചസ്ഥിതനോ നീചാംശകനോ ൬, ൮, ൧൨ ഈ ഭാവങ്ങളിൽ സ്ഥിതിയോ ഉണ്ടായിരുന്നാൽ നിചജനങ്ങളുമായി ചേർച്ച. വലുതായ ക്ലേശം. പുത്രമിത്രാദിവിരോധം, രക്ഷിതാക്കന്മാർക്ക് അപമൃത്യു, സകലസംഗതികൾക്കും പരാജയം, ശരീരസുഖക്കേട് ഇവ സംഭവിക്കുന്നതാണ്.

ശുക്രൻ

കേന്ദ്രത്രികോണങ്ങളിലോ ൧൧-ലോ ബലവാനായി നില്ക്കുന്നുവെങ്കിൽ ഉൽകൃഷ്ടമായ യോഗം അനുഭവിക്കുന്നതാണ്. ധനം, ഗൃഹം, ഭൂമി, വാഹനം, സന്താനം ഇവകളുടെ വർദ്ധനയും, ലോകബഹുമാനവും, കളത്രഗുണവും, സംഗീതത്തിൽ പ്രിയനാവുകയും ചെയ്യുന്നതാണ്. ശുക്രൻ ൬, ൮, ൧൨ ഈ ഭാവങ്ങളിൽ പാപയോഗദൃഷ്ടികളോടുകൂടി നിന്നാൽ വ്രണരോഗം മൂത്രരോഗം ദുർവ്യവഹാരാദികളാൽ കഷ്ടനഷ്ടം അകാരണമായ സംഗതികൾ നേരിട്ടു മനോവ്യാകുലത ഇവകൾ സംഭവിക്കുന്നതാകുന്നു.

ശനി

മൂലത്രികോണത്തിലൊ സ്വക്ഷേത്രത്തിലൊ ഉച്ചത്തിലൊ കേന്ദ്രം ത്രികോണം ലാഭം ഈ രാശികളിലൊ നില്ക്കുന്നതായാൽ അപഹാരകാലത്തു ഉത്സാഹകർമ്മങ്ങളും ധന

വൎദ്ധനകളും രാജപ്രീതിയും ദൌത്യകൎമ്മസിദ്ധിയും ഒരു കൂട്ടത്തിലെ പ്രധാനത്വം കിട്ടുകയും ഗ്രാമപ്രദേശത്തിന്റെ ലാഭവും സിദ്ധിക്കുന്നതാണ്. ശനി ലഗ്നാൽ ൬-൮-൧൨ ഈ ഭാവങ്ങളിലൊ നീചത്തിലൊ പാപദൃഷ്ടിയോടുകൂടിയൊ നിന്നാൽ രാജകോപവും ഗുന്മം വാതം ഈവക രോഗങ്ങളാൽ കഷ്ടതയും ദേശഭ്രമണംകൊണ്ടു മനോദുഃഖവും അപമൃത്യുകളും നാല്ക്കാലിനഷ്ടവും സ്വജനശത്രുത്വവും കാലിൽ വ്യാധിയും താണവൎഗ്ഗങ്ങളുമായുള്ള സഹവാസാദികൾക്കും ഇടയുണ്ടാകുന്നതാണ്.

രാഹു

കൎക്കടകം, വൃശ്ചികം, കന്നി, ധനു ഈ രാശികളിലും ശുഭഗ്രഹദൃഷ്ടികളോടുകൂടി ലഗ്നാൽ ഉപചയരാശികളിൽ സ്ഥിതിയും ഉച്ച, സ്വക്ഷേത്ര, ബന്ധുരാശി, യോഗകാരകഗ്രഹത്തോടുള്ളയോഗം ഇവയുണ്ടായാൽ ഭൂമിലാഭം അന്യദേശത്തുപോയി വിദ്യാവിജയാദികൾ സിദ്ധിച്ചു സ്ഥാനബഹുമാനം രാജധനലാഭം, കളത്രസിദ്ധി ഇവകളും രാഹു ൬ ൮ ൧൨ ഈ രാശികളിൽ പാപഗ്രഹദൃഷ്ടികളോടുകൂടി നിന്നാൽ ചോരഭയം വ്രണരോഗം രാജകോപകാരണമായിട്ടുള്ള വിരോധം പ്രവൃത്തിഭംഗം വഴക്കു, കടംബാധിച്ചുള്ള കഷ്ടത, വിദേശഗമനം ദായക്കോപം വ്യവഹാരസംബന്ധി വരവിൽകവിഞ്ഞു ചിലവു് ഇവകളും ഉണ്ടാകുന്നതാകുന്നു.

കേതു

കേന്ദ്രസ്ഥാനമായ ൧-൪-൭-൧൦ ഈ രാശികളിലൊ ത്രികോണസ്ഥാനമായ ൫-൯ ഈ രാശികളിലൊ ഒൻപതാംഭാവാധിപനോടൊ ലഗ്നാധിപനോടെ കൂടി ഒൻപതു് പത്തു് ഈ ഭാവങ്ങളിൽ നില്ക്കുകയൊ ചെയ്താൽ ധനധാന്യാഭിവൃദ്ധിയും നാല്ക്കാലിലാഭവും ഭാൎയ്യാപുത്രർ ഇവരിൽനിന്നു സുഖവും രാജസന്തോഷവും ഭൂമിലാഭവും സിദ്ധിക്കുന്നതാണ്. കേതു നീചത്തിലൊ മൌഢ്യത്തോ

മനുഷ്യർക്ക് ആദ്യം എട്ടുവയസ്സുവരെ ബാലാരിഷ്ടതയും ഇരുപതുവയസ്സുവരെ യോഗാരിഷ്ടവും മുപ്പത്തിരണ്ടു വയസ്സുവരെ അല്പായുസ്സും ൭൦ വയസ്സുവരെ മദ്ധ്യമായുസ്സും നൂറു വയസ്സുവരെ പൂർണ്ണായുസ്സും ആകുന്നു.

മിത്രേ സൂര്യസ്യ ജന്മേശേ ലഗ്നേശേ വാ ചിരായുഷഃ
മദ്ധ്യായുഷ ഉദാസീനേ ശത്രാവല്പായുഷോ നരഃ

ലഗ്നാധിപനോ ജന്മാധിപനോ സൂര്യന്റെ ബന്ധുവാണെങ്കിൽ ദീർഘായുസ്സും സമനാണെങ്കിൽ മദ്ധ്യമായുസ്സും ശത്രുവാണെങ്കിൽ അല്പായുസ്സും അനുഭവിക്കും.

ഏവം ഹി ശനിനാ ചിന്താ കാര്യ്യാ തജ്ജ്ഞൈർവിചക്ഷണൈഃ
കർമ്മാധിപേന ച തഥാ ചിന്തനം കാര്യ്യമായുഷഃ

അഷ്ടമാധിപനെക്കൊണ്ടു ആയുർവിചാരണ ചെയ്യുന്നതുപോലെ ശനിയെക്കൊണ്ടും പത്താംഭാവാധിപനെക്കൊണ്ടും വിചാരിക്കാവുന്നതാണ്. ഈ രണ്ടു ഗ്രഹങ്ങൾക്കും കൂടി ആയുസ്കാരകത്വമുണ്ടെന്നു സാരം.

ആയുഃസ്ഥാനാധിപഃ പാപൈഃ സഹൈവ യദി സംസ്ഥിതഃ
കരോത്യല്പായുഷം ജാതം ലഗ്നേശോപ്യത്ര സംസ്ഥിതഃ

അഷ്ടമാധിപൻ പാപനാകയും പാപനോടു ചേരുകയും ലഗ്നാധിപൻ അഷ്ടമത്തിൽ വരികയും ചെയ്താൽ അപ്പോൾ ജനിച്ചവൻ അല്പായുസ്സായിരിക്കും.

ത്രിഷഡായഗതാഃ പാപാ ലഗ്നേശഃ കേന്ദ്രഗോ യദി
രന്ധ്രസ്ഥാനേഥവാ പാപാഃ കർമ്മേശസ്തൂച്ചരാശിഗഃ
യോഗദ്വയേപി ദീർഘായുരുക്തൈ ബഹുസമ്മതം

൩–൬–൧൧ ഈ സ്ഥാനങ്ങളിലായി എല്ലാ പാപന്മാരും ലഗ്നാധിപൻ കേന്ദ്രത്തിലും നിൽക്കുക. പത്താംഭാവാധിപൻ ഉച്ചത്തിലും പാപന്മാർ അഷ്ടമത്തിലും നിൽക്കുക. ഈ രണ്ടു യോഗങ്ങളിലും ദീർഘായുസ്സാണെന്നു എല്ലാ ആചാര്യന്മാരും സമ്മതിക്കുന്നു.

ത്രികോണേ പാപനിർമ്മുക്തേ കേന്ദ്രേ സൌമ്യവിവർജ്ജിതേ
രന്ധ്രേ പാപവിഹീനേ ച ജാതസ്ത്വമരസന്നിഭഃ

ത്രികോണങ്ങളിൽ പാപന്മാരും കേന്ദ്രങ്ങളിൽ ശുഭന്മാരും അഷ്ടമത്തിൽ പാപയോഗവും ഒന്നും ഇല്ലാതിരുന്നാൽ ജാതൻ ദേവതുല്യനാകും.

രന്ധ്രേ കേന്ദ്രേഷു പാപൈഃ പാപൈരുദയനിധനഗൈ-
ർവാഥ ലഗ്നാസ്തയോർവാ
ലഗ്നേബ്ജേ വോഗ്രമധ്യേ വ്യയമൃതിരിപുഗേ
ദുർബലേ ശീതഭാനൌ
ക്ഷീണേന്ദൌ സാശുഭേ വാ തനുമദനശുഭാധി-
ഭാജി രന്ധ്രാസ്തഗോഗ്രൈർ
മൃത്യുസ്സ്യാദാശു കേന്ദ്രേ തപസി ശുഭഖഗാ-
സ്സ്യുതവീക്ഷണം വാ.

എട്ടാംഭാവത്തിലും കേന്ദ്രങ്ങളിലും പാപന്മാർ നിന്നാലും ലഗ്നത്തിലും എട്ടാംഭാവത്തിലും പാപന്മാർ നിന്നാലും ലഗ്നത്തിലും ഏഴിലും പാപന്മാർ നിന്നാലും ലഗ്നത്തിന്റേയും ചന്ദ്രന്റേയും ഇരുപുറവും പാപഗ്രഹങ്ങൾ നിന്നാലും ദുർബലനായ ചന്ദ്രൻ ൧൨-൮-൬ ഈ ഭാവങ്ങളിൽ നിന്നാലും ക്ഷീണചന്ദ്രൻ പാപഗ്രഹങ്ങളോടുകൂടെ ലഗ്നം, ഏഴ്, ഒൻപത്, അഞ്ച് ഈ ഭാവങ്ങളിൽ നിന്നാലും, എട്ട്, ഏഴ ഈ ഭാവങ്ങളിൽ പാപന്മാർ നിന്നാലും, കേന്ദ്രങ്ങളിലും ഒൻപതിലും ശുഭഗ്രഹങ്ങളുടെ ദൃഷ്ടിയോ യോഗമോ ഇല്ലാതിരുന്നാലും സദ്യോമരണം സംഭവിക്കും.

ലഗ്നാധീശശ്ശുഭാഃ ക്രമാദ്ബഹുസമാല്പായുഷ്ഷു കേന്ദ്രാദിഗാ
രന്ധ്രേശോഗ്രപഖാസ്തഗാ ഇതി ഗതാ വ്യസ്തം വദന്ത്യേഃ ഫലം
ജന്മേശാഷ്ടമനാഥയോരുഭയപക്ഷ്മിത്രയോർ മൈത്രിതോ
ഭസ്ഥല്ലഗ്നപയോശ്ചിരായുരഹിതേല്പായുസ്സമേ മധ്യമഃ

ലഗ്നാധിപനും ശുഭന്മാരും കേന്ദ്രത്തിൽ നിന്നാൽ ദീർഘായുസ്സും പണപരങ്ങളിൽ നിന്നാൽ മദ്ധ്യമായുസ്സും

ആപോക്ലിമത്തിൽ നിന്നാൽ അല്പായുസ്സും ഫലം. അഷ്ടമാധിപതിയും പാപഗ്രഹങ്ങളും കേന്ദ്രത്തിൽനിന്നാൽ അല്പായുസ്സും പണപരത്തിൽ നിന്നാൽ മദ്ധ്യമായുസ്സും ആപോക്ലിമത്തിൽ നിന്നാൽ ദീർഘായുസ്സും ഫലം. ചന്ദ്രലഗ്നാധിപനും അതിന്റെ അഷ്ടമാധിപനും തമ്മിലും ഉദയലഗ്നാധിപനും അതിന്റെ അഷ്ടമാധിപനും തമ്മിലും ആദിത്യനും ലഗ്നാധിപനും തമ്മിലും ബന്ധുക്കളായിരുന്നാൽ ദീർഘായുസ്സും സമന്മാരായിരുന്നാൽ മദ്ധ്യമായുസ്സും ശത്രുക്കളായിരുന്നാൽ അല്പായുസ്സും ഫലമാകുന്നു.

കേന്ദ്രത്രികോണനിധനേഷു ന യസ്യ പാപം
ലഗ്നാധിപഃ സുരഗുരുശ്ച ചതുഷ്ടയസ്ഥൗ
ഭുക്ത്വാ സുഖാനി വിവിധാനി സപുണ്യകർമ്മം
ജീവേച്ച വത്സരശതം സ വിമുക്തരോഗഃ

ഏതൊരുത്തന്റെ ലഗ്നകേന്ദ്രങ്ങളിലും ത്രികോണങ്ങളിലും അഷ്ടമത്തിലും പാപന്മാർ ഇല്ലയോ ലഗ്നാധിപനും വ്യാഴനും കേന്ദ്രത്തിൽ നില്ക്കുന്നുവോ നല്ല പുണ്യകർമ്മങ്ങളോടുകൂടിയ അവൻ പലപ്രകാരത്തിലുള്ള സുഖങ്ങളെ അനുഭവിച്ചും രോഗങ്ങൾ യാതൊന്നുംകൂടാതെയും നൂറു സംവത്സരത്തോളവും ജീവിച്ചിരിക്കും.

അരിഷ്ടഭംഗം

ലക്ഷം ദോഷാൻ ഹന്തി ദേവേന്ദ്രപൂജ്യഃ
കേന്ദ്രം പ്രാപ്തോ ദൈത്യമന്ത്രീ സഹസ്രം
വിദ്യോപേതഃ സോമപുത്രസ്തു ശതം
ചാന്ദ്രം വിഷ്ണും വിഷ്ണുബീജം ഗ്രഹാണാം.

വ്യാഴത്തിനാണു അരിഷ്ടഫലങ്ങളെ നശിപ്പിക്കുവാൻ അധികം ശക്തിയുള്ളതു്. വ്യാഴം കേന്ദ്രത്തിൽ നിന്നാൽ മറ്റു ദോഷങ്ങളും ശമിക്കുന്നതാണു്. ശുക്രൻ നിന്നാൽ അതിൽ പകുതിയും ബലവാനായ ബുധൻ നിന്നാൽ

അതിൽ പ്രകൃതിയും നശിക്കും. ഗ്രഹങ്ങൾക്കുള്ള ബലത്തിന്റെ ബീജം ചന്ദ്രന്റെ ബലമാകുന്നു. ചന്ദ്രനു ബലമുണ്ടെങ്കിലേ മററു ഗ്രഹങ്ങൾക്കും ബലമുണ്ടാവുകയുള്ളൂവെന്നതത്രേ.

ജീവഭാർഗ്ഗവബുധാന്യതമകഃ കേന്ദ്രഗസ്തു ബലവാൻ
പാപദൃഗ്യോഗരഹിതശ്ശേഷതസ്സദ്യോരിഷ്ടസ്യ ഭംഗകൃൽ

ഗുരു, ശുക്രൻ, ബുധൻ ഇവരിലൊരാൾ ബലവാനായി കേന്ദ്രങ്ങളിൽ പാപയോഗദൃഷ്ട്യാദിയില്ലാതെ നിന്നാൽ അരിഷ്ടങ്ങളെ വേഗം നശിപ്പിക്കും.

ലഗ്നേശോ ബലയുക്തശ്ച ത്രികോണേ വാ ചതുഷ്ടയേ
അരിഷ്ടയോഗജാതോപി ജാതോ ജീവതി നിശ്ചയഃ

ബലവാനായ ലഗ്നാധിപൻ കേന്ദ്രത്രികോണങ്ങളിൽ നിന്നാൽ അരിഷ്ടയോഗത്തിൽ ജനിച്ചാലും ബാലനെ രക്ഷിക്കും.

രാഹുസ്ത്രിഷഷ്ഠലാഭേ ലഗ്നാൽ സൗമ്യൈർന്നിരീക്ഷിതസ്സദ്യഃ
നാശയതി സർവ്വദുരിതം മാരുത ഇവ തൂലസംഘാതം.

രാഹു ലഗ്നത്തിൽ നിന്നു ൩, ൬, ൧൧–ഈ ഭാവങ്ങളിൽ ശുഭദൃഷ്ടിയോടുകൂടി നിന്നാൽ എല്ലാ അരിഷ്ടങ്ങളേയും കാററു പഞ്ഞിയെന്നപോലെ നശിപ്പിച്ചു രക്ഷിക്കും.

അജവൃഷകർക്കിണി ലഗ്നേ രക്ഷതി രാഹുർന്നിരന്തരം ബാലം
പൃഥിവീപതിഃ പ്രപന്നം കൃതാപരാധം യഥാപുരുഷം.

മേടം, ഇടവം, കർക്കടകം ഇവ ലഗ്നമായി അവിടെ രാഹു നിന്നാൽ ബാലനെ അപരാധിയാണെങ്കിലും ശരണം പ്രാപിച്ചവനെ രാജാവു എന്നപോലെ രക്ഷിക്കും.

നിശാകരസ്സൗമ്യവർഗ്ഗയുക്ത–
ശ്ശുഭേക്ഷിതഃ പൂരിതദീപ്തിജാലഃ
ജാതസ്യ നിശ്ശേഷമരിഷ്ടമാശു
നിഹന്തി യദ്വൽ ഗരളം ഗരുത്മാൻ.

സമ്പൂർണ്ണഗാത്രനായി ശുഭദൃഷ്ടനായി ശുഭവർഗ്ഗങ്ങളിൽ നില്ക്കുന്ന ചന്ദ്രൻ ജാതകന്റെ അരിഷ്ടത്തെ ഗരുഡൻ വിഷത്തെ എന്നപോലെ രക്ഷിക്കും.

ബലഹീനേ വിലഗ്നേശേ ജീവേ കേന്ദ്രത്രികോണഗേ
ഷഷ്ഠാഷ്ടമവ്യയേ പാപേ മദ്ധ്യമായുരുദാഹൃതം.

ലഗ്നാധിപൻ ദുർബലനാകയും കേന്ദ്രത്രികോണങ്ങളിൽ വ്യാഴവും ൬, ൮, ൧൨ ഈ ഭാവങ്ങളിൽ പാപന്മാരും നിന്നാൽ മദ്ധ്യമായുസ്സിനെ കൊടുക്കുന്നതാകുന്നു.

കുറിപ്പ്.

വിവരണം—ലഗ്നാധിപൻ, അഷ്ടമാധിപൻ, പത്താംഭാവാധിപൻ, ശനി ഇവർ കേന്ദ്രങ്ങളിലോ, ത്രികോണങ്ങളിലോ പതിനൊന്നിലോ നിന്നാൽ ദീർഘായുസ്സിനെ പറയാം.

അഷ്ടമാധിപനു കേന്ദ്രവും, ലഗ്നാധിപനു ബലഹാനിയും ഉണ്ടായാൽ അല്പായുസ്സിനെ പറയേണ്ടതാണു്. അഷ്ടമാധിപനും അഷ്ടമത്തിനും പന്ത്രണ്ടാംഭാവത്തിനും പാപഗ്രഹയോഗമുണ്ടായാൽ ജനിച്ചഉടൻതന്നെ മൃതിഭവിക്കും. കേന്ദ്രത്രികോണങ്ങളിൽ പാപന്മാരും ആറിലും എട്ടിലും ശുഭന്മാരും അഷ്ടമാധിപനു ലഗ്നത്തിൽ നീചസ്ഥിതിയും ഉണ്ടായാൽ ജനിച്ചവൻ വേഗേന മൃതനായി ഭവിക്കും. ലഗ്നാധിപനേക്കാൾ ബലവാനായ അഷ്ടമാധിപൻ കേന്ദ്രസ്ഥാനങ്ങളിൽ നിൽക്കുകയും എട്ടിലും പന്ത്രണ്ടിലും പാപികൾ നിൽക്കുകയും ചെയ്താൽ അവന്റെ ആയുസ്സ് അല്പമാകുന്നു. ലഗ്നം ധനുരാശിയാവുകയും അതിൽ വ്യാഴം നിൽക്കുകയും ശനിയുടെ ദൃഷ്ടിയോ രാഹുവിന്റെ യോഗമോ ലഗ്നത്തിനുണ്ടാവുകയും എട്ടിൽ ഏതെങ്കിലും ഒരു ഗ്രഹം ഉണ്ടാവുകയും ചെയ്താൽ ൨൨-ാമത്തെ വയസ്സിൽ മരിക്കുന്നതാകുന്നു. ദുർബലനും നീചാംശകത്തിൽ നില്ക്കുന്നവനുമായ ചന്ദ്രൻ ലഗ്നാൽ എട്ടാംഭാവത്തിൽ നിന്നാൽത

ന്നെ മൂതിപ്രദനാണ്. ഈ ചന്ദ്രന കുജൻേറയും ശനിയുടേയും ദൃഷ്ടിയുംകൂടി ഉണ്ടെങ്കിൽ ൨൭ വയസ്സിൽ മരണത്തെ പറയാം. സൂര്യൻ, ചന്ദ്രൻ, രാഹു ഈ മൂന്നുഗ്രഹങ്ങളുംകൂടി ലഗ്നത്തിൽ നിന്നാൽ ൨൨-ാമത്തെ വയസ്സിൽ മരിക്കാൻ ന്യായമുണ്ട്.

രണ്ടിലും പന്ത്രണ്ടിലും പാപന്മാർ ഉണ്ടായിരിക്കയും രാഹുവിനോടുകൂടി വ്യാഴം ഏഴിലോ എട്ടിലോ നില്ക്കയും ചെയ്താൽ ൩൦-ാമത്തെ വയസ്സിൽ മരണത്തെ ചിന്തിക്കാം. ലഗ്നാധിപൻ പാപനോടുകൂടി ലഗ്നത്തിലും സൂര്യനും ചന്ദ്രനും അഞ്ചിലും അഷ്ടമാധിപൻ കേന്ദ്രത്തിലും നിന്നാൽ ൩൦-ാമത്തെ വയസ്സിൽ മരണത്തെ പറയാം. ക്ഷീണനായ ചന്ദ്രൻ കക്കടകരാശിയിലും അഷ്ടമാധിപൻ കേന്ദ്രത്തിലും എട്ടിൽ പാപനും നില്ക്കയും ലഗ്നാധിപൻ ബലഹീനനായിരിക്കയും ചെയ്താൽ ൩൦-ാമത്തെ വയസ്സിൽ മരണത്തെ പറയാം. വ്യാഴവും ശുക്രനും കേന്ദ്രത്തിലും പാപനോടുകൂടി ലഗ്നാധിപൻ ആപോക്ലിമത്തിലും നില്ക്കുമ്പോൾ സന്ധ്യാസമയത്തു ജനിച്ചാൽ ൩൬-സംവത്സരം ജീവിച്ചിരിക്കും. ചൊവ്വായും ചന്ദ്രനും ലഗ്നത്തിൽ നില്ക്കയും കേന്ദ്രത്തിലും അഷ്ടമത്തിലും ശുഭന്മാരില്ലാതിരിക്കുകയും ചെയ്യുമ്പോൾ ഗുളികോദയസമയം ജനിച്ചവൻ മുപ്പത്താറാമത്തെ വയസ്സിൽ മരിക്കുന്നതാണ്. അഷ്ടമാധിപൻ കേന്ദ്രത്തിലും ചൊവ്വാ ലഗ്നത്തിലും സൂര്യൻ മൂന്നിലും ശനി ആറിലും നിന്നാൽ ൪൪ വയസ്സുവരെ ജീവിച്ചിരിക്കും. ലഗ്നാധിപൻ നില്ക്കുന്ന രാശിയിൽനിന്നു ൬, ൨, ൫ ഇതുകളിൽ പാപന്മാർനില്ക്കുകയും എട്ടാംഭാവത്തിൽ ശുഭന്മാരില്ലാതിരിക്കുകയുംചെയ്താൽ ൬൦ വയസ്സുവരെ ജീവിച്ചിരിക്കും. ആദിത്യൻ, ചൊവ്വാ, ശനി ഇൗമൂന്നു ഗ്രഹങ്ങളുംലഗ്നത്തിലും വ്യാഴം കേന്ദ്രത്തിലും, അഞ്ചിലോ പന്ത്രണ്ടിലോ ചന്ദ്രനും നില്ക്കുന്നുവെങ്കിൽ ൭൦ വയസ്സുവരെ ജീവിച്ചിരിക്കും. വ്യാഴനും ചന്ദ്രനും നാലിലും ബലവാനായ ലഗ്നാധിപൻ പതിനൊന്നി

ലും പത്തിൽ ശുഭനും ഉണ്ടായിരുന്നാൽ ൮൦-ാമത്തെ വയസ്സിൽ മരണത്തെ പറയാം. കേന്ദ്രത്തിലും ത്രികോണത്തിലും അഷ്ടമത്തിലും പാപന്മാർ ഇല്ലാതിരിക്കുകയും വ്യാഴവും ശുക്രനും കേന്ദ്രത്തിൽ ഉണ്ടാവുകയും ചെയ്താൽ ൧൦൦-വത്സരം ജീവിച്ചിരിക്കുന്നതാണ്.

### മരണനിർണ്ണയപ്രകരണം.

കഷ്ടഖണ്ഡേ കഷ്ടരാശിത്രികോണേ മന്ദജീവയോഃ
ചാരേ കഷ്ടദശാന്ത്യേഷാം കഷ്ടകാലേ മൃതിപ്രദാ.

കഷ്ടഖണ്ഡങ്ങളിലും അനിഷ്ടപ്രദങ്ങളായ രാശികളിലും അവയുടെ ത്രികോണങ്ങളിലും വ്യാഴനും ശനിയും ചാരവശാൽ ചെല്ലുന്ന കാലത്തും കഷ്ടദശകളിലും മരണമുണ്ടാകുന്നതാണ്.

ജന്മകാലേ സസൗരസ്യ രാശേസ്ത്വായസുതാരിഷു
ഗുരൌ സ്ഥിതേ മൃതിസ്തേഷു തേനാദൃഷ്ടർക്ഷമിഷ്യതേ.

ജനനസമയത്തു ശനി നില്ക്കുന്ന രാശിയുടെ ൩, ൫, ൬ ൧൧ ഈ രാശികളിൽ വ്യാഴത്തിന്റെ ദൃഷ്ടിയില്ലാതിരിക്കുന്ന രാശികൾ ഏതോ അതുകളിൽ വ്യാഴം ചെല്ലുമ്പോഴും മരണം സംഭവിക്കാവുന്നതാണ്.

ലഗ്നാദ്രന്ധ്രപതിഭാംശഗതേ സുരേഡ്യേ
രന്ധ്രത്രിഭാഗപതിസംസ്ഥിതഭാംശഗേ വാ
ഉദ്യദ്ദ്രഗാണപതിരാശിഗതേ ച തദ്വൽ
തേഷാം ത്രികോണമഥവോപഗതേ വിനാശഃ

ലഗ്നാൽ അഷ്ടമാധിപൻ, ചന്ദ്രാൽ അഷ്ടമാധിപൻ ഈ രണ്ടു ഗ്രഹങ്ങൾ നില്ക്കുന്ന രാശിയിലോ നവാംശകരാശിയിലോ അവയുടെ ത്രികോണത്തിലോ വ്യാഴം ചെല്ലുമ്പോഴും അഷ്ടമദ്രേക്കാണാധിപൻ നില്ക്കുന്ന രാശി നവാംശകരാശി ഇതുകളിൽ ചെല്ലുമ്പോഴും ലഗ്നദ്രേക്കാണാധിപൻ നില്ക്കുന്ന രാശിയിൽ വ്യാഴം ചെല്ലുമ്പോഴും ഇതുകളു

ടെയെല്ലാം ത്രികോണങ്ങളിൽ ചെല്ലുമ്പോഴും മരണം സംഭവിക്കുന്നതാണ്.

രിപുരന്ധ്രത്രികോണസ്ഥേ ഗുരൌ മന്ദാന്ത്യതിം വദേൽ
മന്ദമാന്ദിഗുളികാണാം വാ സ്ഫുടയോഗം ഗതേഥവാ.

ശനിയുടെ ൬, ൮ ഇവകളിലോ അവയുടെ ത്രികോണത്തിലോ വ്യാഴം ചെല്ലുമ്പോൾ മരണകാലമാണ്. വ്യാഴം, ശനി, ഗുളികൻ ഈ മൂന്നു ഗ്രഹങ്ങളുടേയും സ്ഫുടങ്ങൾ തമ്മിൽ കൂട്ടിക്കൊണ്ടുന്ന രാശിയിൽ വ്യാഴം ചെല്ലുമ്പോഴും മരണം സംഭവിക്കുന്നതാണ്.

നിധനേശസ്ഥിതേ രാശൌ ദ്വാദശാംശേഥവാ രവിഃ
യദാ ചരേത്തദാ മൃത്യുസ്തത് ത്രികോണം ഗതേഥവാ.

അഷ്ടമാധിപൻ നില്ക്കുന്ന രാശിയിലൊ അതിന്റെ ദ്വാദശാംശകരാശിയിലൊ അവയുടെ ത്രികോണങ്ങളിലോ സൂൎയ്യൻ സഞ്ചരിക്കുമ്പോഴും മരണഘട്ടമാകുന്നു.

മാന്ദീന്ദുലഗ്ന സംയോഗരാശൌ മരണമാദിശേൽ
അത്രോദിതേഷു സൎവത്ര ത്രികോണമപി ചിന്തയേൽ.

ഗുളികൻ, ചന്ദ്രൻ, ലഗ്നം ഇവകളുടെ സ്ഫുടയോഗരാശി ഉദിക്കുമ്പോഴും മരണം സംഭവിക്കാവുന്ന സമയമാകുന്നു. ഏതേതു ഗ്രഹങ്ങൾക്ക ഏതേതു രാശികളൊ നക്ഷത്രങ്ങളൊ ആണൊ കഷ്ടങ്ങളായി പറഞ്ഞതു് അവകളുടെയെല്ലാം ത്രികോണങ്ങളിൽ അതാതുഗ്രഹം ചെല്ലുമ്പോഴും മരണം വിചാരിക്കേണ്ടതാണ്.

### മാരകചിന്ത.

അഷ്ടമം ഹ്യായുഷഃ സ്ഥാനമഷ്ടമാദഷ്ടമം ച യത്
തയോരപി വ്യയസ്ഥാനം മാരകസ്ഥാനമുച്യതേ

ലഗ്നാൽ എട്ടാമെടവും ആ എട്ടാമെടംമുതൽ കണക്കുകൂട്ടിയാൽ എട്ടാമതായി വരുന്ന മൂന്നാമെടവും ആയുഃസ്ഥാനങ്ങളാകുന്നു. അതായതു് ആയുസ്സിന്റെ ബലാബലത്തെ

പ്പററിയും മററും ചിന്തിക്കേണ്ടതു് വ്യ, ന-എന്നീ ഭാവങ്ങളെ ആശ്രയിച്ചാകുന്ന എന്നു ചുരുക്കം. ഈ ഓരോ ആയുഃസ്ഥാനംമുതല്ക്കു എണ്ണിയാൽ പന്ത്രണ്ടാമതായി വരുന്ന രാശികരം മാരകസ്ഥാനങ്ങളാകുന്നു. അതായതു് ൧, ൨- എന്നീ ഭാവങ്ങരം മാരകസ്ഥാനങ്ങളാണെന്നു ചുരുക്കം.

കുറിപ്പു്.

ആയുസ്സിന്റെ വ്യയത്തിങ്കൽ മരണം വരുന്നതുപോലെ ആയുസ്ഥാനത്തിന്റെ വ്യയസ്ഥാനം മാരകസ്ഥാനമായിരിക്കുന്നതു യുക്തംതന്നെ. ആദ്യമായി നിർദ്ദേശിച്ച ആയുഃസ്ഥാനം അഷ്ടമമാകയാൽ അതിന്റെ പന്ത്രണ്ടാമെടമായ സപ്തമമാകുന്നു ആദ്യവ്യയസ്ഥാനം. സപ്തമം, ദ്വിതീയം എന്നീ രണ്ടു മാരകസ്ഥാനങ്ങളിൽവച്ചു് സപ്തമത്തെക്കാരം ദ്വിതീയത്തിനു ബലം കൂടുന്നതാണു്. മാരകസ്ഥാനത്തിന്റെ അധിപൻ, മാരകസ്ഥാനത്തിൽ സ്ഥിതിചെയ്യുന്ന പാപികരം മാരകസ്ഥാനാധിപതിയോടു സംബന്ധിച്ചുനില്ക്കുന്ന പാപികരം ഇവരാകുന്നു മരണത്തിനു കാരണമായിത്തീരുന്നതു് വിശേഷിച്ചും പാപലക്ഷണത്തോടുകൂടിയ ശനിക്കു മാരകസ്ഥാനസ്ഥിതി മുതലായതുകൊണ്ടു മാരകന്മാരായ ഗ്രഹങ്ങളുമായി സഹാവസ്ഥാനാദിസംബന്ധമുണ്ടായിരുന്നാൽ ശനിദശയ്ക്കു മുൻപും പിൻപും മററു മാരകന്മാരുടെ ദശകളുണ്ടായിരുന്നാലും അതെല്ലാംവിട്ടു ശനിദശയിൽത്തന്നെ മരണം സംഭവിക്കുമെന്നും അറിഞ്ഞുകൊരംക.

ആയുഃ പൂർവ്വം പരീക്ഷേത പശ്ചാൽ ലക്ഷണമാദിശേൽ
അനായുഷാന്തു മർത്ത്യാനാം ലക്ഷണൈഃ കിം പ്രയോജനം

ജാതകംകൊണ്ടോ പ്രശ്നംകൊണ്ടോ ഭാഗ്യാദിലക്ഷണങ്ങരം പറയുന്നതിനു മുൻപെതന്നെ ആയുസ്സിന്റെ സ്ഥിതി ചിന്തിച്ചറിയേണ്ടതാണു്. അല്പായുസ്സായാൽ രാജയോഗാദികളെക്കൊണ്ടുള്ള ലക്ഷണങ്ങരം പറഞ്ഞാൽ ഫലമുണ്ടാകുന്നതല്ല.

ഇത്യാദിഭിസ്സു വചനൈഃ പൂർവ്വമായുർന്നിരൂപണം
കർത്തവ്യമിതി ലഗ്നാഷ്ടമേശപ്രഭൃതിഭിർഗ്രഹൈഃ

മേൽ കാണിച്ചവയും അതുപോലെയുള്ള മററു വചനങ്ങളെക്കൊണ്ടും ആയുസ്സിനെത്തന്നെയാണു മുൻപു വിചാരിക്കേണ്ടതു്. ഇതു വിചാരിക്കേണ്ടതു് ലഗ്നം ലഗ്നാധിപൻ അഷ്ടമം അഷ്ടമാധിപൻ ചന്ദ്രൻ മുതലായവരെക്കൊണ്ടാണു്.

ലഗ്നാധിപശ്ച മൃതിപശ്ച മിഥഃ സമേതൌ
യദ്വാ സ്വതുംഗനിജഗേഹസുഹൃദ്ഗൃഹസ്ഥൌ
ലഗ്നേശശുക്രധിഷണാശ്ച ധനത്രികോണ-
കേന്ദ്രസ്ഥിതാ വിദധതേ ദീർഘമായുഃ

ലഗ്നാധിപനും അഷ്ടമാധിപനും ഒരുമിച്ചു നില്ക്കയോ അല്ലെങ്കിൽ അവരവരുടെ ഉച്ചരാശി സ്വക്ഷേത്രം ബന്ധുക്ഷേത്രം ഈ സ്ഥാനങ്ങളിൽ നല്ക്കയോ ചെയ്താലും ലഗ്നാധിപനും വ്യാഴനും ശുക്രനും കേന്ദ്രത്തിലൊ ത്രികോണത്തിലൊ രണ്ടാംഭാവത്തിലൊ നല്ക്കയോ ചെയ്താലും ദീർഘായുസ്സിനെ പറയണം.

സൌമ്യാസ്ത്രികോണധനകേന്ദ്രഭവാഷ്ടമസ്ഥാ
ദീർഘായുഷേ സഹജഷഡ്ഭവഗാശ്ച പാപാഃ
അന്യത്രഗാ മരണരോഗകരാശ്ച തേ സ്യുർ-
മാന്ദിർമൃതൌ മൃതികരോപി ഗൃഹേഷു സർവ്വേ

ലഗ്നം രണ്ടു നാലു് അഞ്ചു് ഏഴു് എട്ടു് ഒൻപതു പത്തു് പതിനൊന്നു് ഈ ഭാവങ്ങളിൽ ശുഭഗ്രഹങ്ങൾ നില്ക്കുന്നതും മൂന്നു് ആറു പതിനൊന്നു് ഈ ഭാവങ്ങളിൽ പാപഗ്രഹങ്ങൾ വരുന്നതും ദീർഘായുഷ്കരങ്ങളായ യോഗങ്ങളാണു്. ഈ വിധിക്ക വിപരീതന്മാരായി വരുന്ന ഗ്രഹങ്ങൾ രോഗം മരണം മുതലായ അനിഷ്ടങ്ങളെ ചെയ്യും. അതായതു മൂന്നു് ആറു് പന്ത്രണ്ടു് ഈ ഭാവങ്ങളിൽ ശുഭ

ഗ്രഹങ്ങളും മററു ഭാവങ്ങളിൽ പാപഗ്രഹങ്ങളും വന്നാൽ മരണം രോഗം മുതലായ ദുരിതങ്ങൾ ഫലമാകുന്നു. എന്നാൽ ശുഭഗ്രഹകേന്ദ്രം മുതലായതു ഉണ്ടായിരുന്നാലും അഷ്ടമത്തിൽ ഗുളികൻ നിന്നാൽ മരണംതന്നെ അനുഭവിക്കുന്നതാണ്.

കുറിപ്പ്.

ഗുളികൻ മററുള്ള പാപഗ്രഹങ്ങളെക്കാൾ അധികം ദോഷഫലത്തെ ചെയ്യുന്നവനാണ്. വിശേഷിച്ച് ശനിയുടെ യോഗദൃഷ്ടികളോ, ദ്രേക്കാണം ഹോര നവാംശകം മുതലായ വർഗ്ഗസംബന്ധങ്ങളൊ ഉണ്ടായാൽ ഗുളികനുള്ള ദോഷങ്ങളേക്കാൾ അത്യധികം ദോഷങ്ങളെച്ചെയ്യുമെന്നും അറിഞ്ഞിരിക്കേണ്ടതാകുന്നു.

പാപാനാം ചേദ്ദശായാമപഹൃതിരസതാം
ചിന്തനീയോത്ര മൃത്യു-
സ്ത്യോമാസർക്ഷേശചരാണാമപിനിജജനിഭാ-
ദ്ദോഷദഃ പാകകാലഃ
ഛിദ്ര്യാദീനാം ദശാനാം യുഗപദവസിതീ-
ർയ്യത്രകാലഃ സ കഷ്ടഃ
സർവ്വാസാം വാ ദശാനാമവസതിരശുഭാ
ദോഷദാനാം വിശേഷാൽ

പാപഗ്രഹങ്ങളുടെ ദശയിൽ പാപഗ്രഹങ്ങളുടെ അപഹാരം വരുന്ന കാലം മരണകാലമാകുന്നു. ജന്മനക്ഷത്രത്തിൻെറ ൩, ൫, ൭ ഈ നാളുകളുടെ അധിപന്മാരുടെ ദശാകാലവും അനിഷ്ടംതന്നെയാകുന്നു. അംശകദശ ഉല്പന്നദശ നീചദശ കാലചക്രദശ നക്ഷത്രഉല്പന്നദശ ഇങ്ങനെ ദശകൾ അനേകങ്ങളാണ്. ഇവയിൽ രണ്ടിലധികം അനിഷ്ടദശകളുടെ സന്ധി ഒരുമിച്ചുവന്നാൽ ആ കാലവും മരണം സംഭവിക്കാം. എന്നുതന്നെയുമല്ല ഏതു ദശകളുടേയും സന്ധി അനിഷ്ടകാലംതന്നെയാണ്. വിശേഷിച്ച് മുൻ

പറഞ്ഞ അനിഷ്ടദന്മാരായ ഗ്രഹങ്ങളുടെ ദശയുടെ സന്ധികാലം ഏററവും ദോഷപ്രദമാകുന്നു.

ദശാ നീചസ്ഥമൂഢാനാം നിയമേന മൃതിപ്രദാ
കാലചക്രദശായാസ്തു വിശേഷഃ കഥ്യതേ

നീചത്തിൽ നില്ക്കുന്ന ഗ്രഹത്തിൻേറയും മൌഢ്യമുള്ള ഗ്രഹത്തിൻേറയും ദശയിൽ നിശ്ചയമായും മരണം സംഭവിക്കുമെന്നു പറയണം. ഇവരുടെ അപഹാരാദികളും മരണപ്രദങ്ങളാണു്. കാലചക്രദശയ്ക്കു പ്രത്യേകമായി ചില ഗുണദോഷങ്ങളുണ്ടു്. അതിനെയാണു് ഇനി പറയാൻ പോകുന്നതു്.

മീനാദ് വൃശ്ചികമം ഗൃജേത്ത്യദി തഥാ ഷഷ്ഠാദതോ കക്കടം
സിംഹാദപാമിഥുനം തതോപി ഹരിഭം ചാപാച്ചമേഷം തഥാ
കഷ്ടഃ സ്യാദിഹ തൽപ്രവേശസമയഃ കഷ്ടാ ദശാ ചോത്തരാ
ചാരോ രാശ്യനതി ക്രമേണ ശുഭദോ രാശ്യന്തരസ്ഥോഽശുഭഃ

മീനംരാശിയിൽനിന്നു വൃശ്ചികംരാശിയിലേയ്ക്കും കന്നിരാശിയിൽനിന്നു കക്കടകംരാശിയിലേയ്ക്കും ചിങ്ങത്തിൽനിന്നും മിഥുനത്തിലേക്കും മിഥുനത്തിൽനിന്നു ചിങ്ങത്തിലേക്കും ധനുവിൽനിന്നു മേടത്തിലേക്കും ഇങ്ങനെ രാശിയുടെ ക്രമംവിട്ടു സഞ്ചരിക്കുന്നതു കഷ്ടമാണു്. കാലചക്രദശയിൽ രാശിയുടെ ആധിപത്യംകൊണ്ടാണു് ദശാനാഥന്മാരെ നിശ്ചയിക്കുന്നതു്. എന്നാൽ മീനംരാശിനാഥനായ വ്യാഴത്തിന്റെ ദശകഴിഞ്ഞു് വൃശ്ചികംരാശിയുടെ നാഥനായ ചൊവ്വായുടെ ദശ ആരംഭിക്കുന്ന കാലവും മേലുള്ള ചൊവ്വായുടെ ദശാകാലവും കഷ്ടംതന്നെയാണു്. ഇതുപോലെ മററുള്ള സ്ഥാനങ്ങളിലും ചിന്തിച്ചുകൊൾക. മേടംരാശിനാഥനായ ചൊവ്വായുടെ ദശകഴിഞ്ഞു ഇടവം രാശിനാഥനായ ശുക്രന്റെ ആരംഭവും ദശയും ശുഭപ്രദമാണു്. ഇങ്ങനെ രാശിക്രമംഅനുസരിച്ചുള്ള ദശകൾ ശുഭമാണെന്നും വിപരീതങ്ങളായ ദശകൾ അശുഭമാണെന്നും ഗ്രഹിക്കേണ്ടതാണു്.

ഴുനചതുരശ്രസംസ്ഥേ പാപദ്വയമദ്ധ്യഗേ ശശിനിജാതഃ
വിലയം പ്രയാതി നിയതം ദേവൈരപി രക്ഷിതോ ബാലഃ

ഏഴാമെടത്തോ അഷ്ടമത്തിലോ നാലാമെടത്തോ ചന്ദ്രൻ പാപദ്വയമദ്ധ്യസ്ഥനായി നിന്നാൽ ബാലൻ ദേവന്മാരാൽ രക്ഷിക്കപ്പെട്ടിരുന്നാലും നിശ്ചയമായും ഉടനെ മരണത്തെ പ്രാപിക്കുന്നതാണ്.

ക്ഷീണേ ശശിനി വിലഗ്നേ
പാപൈഃ കേന്ദ്രേഷു മൃത്യുസംസ്ഥൈർവ്വാ
ഭവതി വിപത്തിരവശ്യം
യവനാധിപതേർമ്മതം ചൈതൽ

ചന്ദ്രൻ ക്ഷീണനായി ലഗ്നത്തിൽ നില്ക്കുകയും കേന്ദ്രങ്ങളിലും അഷ്ടമത്തിലും പാപഗ്രഹങ്ങൾ നില്ക്കുകയും ചെയ്താൽ നിശ്ചയമായും ഉടനെ മരിക്കുമെന്ന യവനാചാര്യർ പറയുന്നു.

പാപദ്വയമദ്ധ്യഗതേ ഹോരാസപ്താഷ്ടമസ്ഥിതേ ചന്ദ്രേ
സൌമ്യൈരബലൈർദൃഷ്ടേ ജാതോ ഹ്യത ധ്രുവം മ്രിയതേ

ചന്ദ്രൻ ലഗ്നത്തിലോ ഏഴാമെടത്തോ അഷ്ടമത്തിലോ പാപദ്വയമദ്ധ്യസ്ഥനായി നില്ക്കയും ബലഹീനന്മാരായ ശുഭഗ്രഹങ്ങളുടെ ദൃഷ്ടി ഉണ്ടായിരിക്കയും ചെയ്താലും നിശ്ചയമായും മരണത്തെ പ്രാപിക്കും.

ക്ഷീണേ ശശിനി വിലഗ്നേ
കണ്ടകനിധനാശ്രിതൈസ്തഥാ പാപൈഃ
സൌമ്യാദൃഷ്ടേ മൃത്യു-
സ്സദ്യസ്സ്യാദസ്യ നിർദ്ദേശാൽ

ലഗ്നത്തിൽ ക്ഷീണചന്ദ്രൻ നില്ക്കയും എല്ലാ പാപന്മാരും കേന്ദ്രത്തിലും അഷ്ടമത്തിലുമായി വരികയും ചന്ദ്രനു ശുഭദൃഷ്ടിയില്ലാതിരിക്കയുംചെയ്താൽ സദ്യോമരണംതന്നെ ഭവിക്കുന്നതാണ്.

ഹോരാനിധനാസ്തഗതൈഃ
പാപൈഃ ക്ഷീണേന വ്യയസ്ഥിതേ ചന്ദ്രേ
ജാതസ്യ ഭവതി മരണം
സദ്യഃ കേന്ദ്രേഷു ചേന്ന ശുഭഃ

ലഗ്നത്തിലും അഷ്ടമത്തിലും ഏഴാമെടത്തും പാപഗ്രഹങ്ങളും ചന്ദ്രൻ ക്ഷീണനായി പന്ത്രണ്ടാമെടത്തും നില്ക്കുമ്പോൾ കേന്ദ്രങ്ങളിൽ ബലവാന്മാരായ ശുഭഗ്രഹങ്ങളില്ലയെങ്കിൽ സദ്യോമരണം സംഭവിക്കും.

രുധിരശനൈശ്ചരദൃഷ്ടോ ദിവസകരോ ദിവസജന്മനി തുയസ്യ
പാപയുതോ വാ ഹന്യാൽ പിതരം നിസ്സംശയം ജാതഃ

പകൽ ജനനമാകിൽ ആദിത്യൻ ചൊവ്വായോടും ശനിയോടുമൊരുമിച്ചുനില്ക്കുകയോ ആ പാപന്മാരുടെ ദൃഷ്ടിയിൽ നില്ക്കുകയോ ചെയ്താൽ പിതാവിനു മരണം സംഭവിക്കുമെന്നുള്ളതു് നിസ്സംശയമാണു്.

പാപഗ്രഹമധ്യഗതോ ദിവസകരോ ദിവസജന്മനിരതസ്യ
പാപയുതോ വാ ഹന്യാൽ പിതരം നിസ്സംശയം ജാതഃ

പകൽജനനമെങ്കിൽ ആദിത്യൻ ചൊവ്വായുടേയും ശനിയുടേയും മധ്യത്തിൽ നില്ക്കുകയോ ആ പാപന്മാരോടൊരുമിച്ചുനിൽക്കുകയൊ ചെയ്താൽ നിശ്ചയമായും പിതാവു മരിക്കും.

മാതൃസ്ഥാനഗതേ ചന്ദ്രേ പാപഗ്രഹനിരീക്ഷിതേ
മാതൃനാഥേഽരിനീചസ്ഥേ മാതുർമരണമാദിശേൽ.

ചന്ദ്രൻ നാലാംഭാവത്തിൽ വരികയും അവിടെ പാപഗ്രഹങ്ങളുടെ ദൃഷ്ടിയുണ്ടായിരിക്കുകയും നാലാംഭാവാധിപൻ ശത്രുക്ഷേത്രത്തിങ്കലും നീചത്തിങ്കലും നില്ക്കുകയും ചെയ്താൽ മാതാവിന്റെ മരണത്തെ പറയാം.

ധരാസുതയുതേ പാപേ പാതാളേശേഽരിനീചഗേ
ചന്ദ്രേ പാപസമായുക്തേ മാതുർമരണമാദിശേൽ.

നാലാംഭാവാധിപൻ ചൊവ്വായോടുകൂടി പന്ത്രണ്ടിലും ആറിലും നിധനത്തിങ്കലും നിന്നാലും ചന്ദ്രനു പാപസംബന്ധമുണ്ടായാലും മാതാവിന്റെ മരണത്തെ പറയണം.

അംബുനാഥേഷ്ടമേ ഷഷ്ഠേ വ്യയേ വാ ബലവർജ്ജിതേ
ഭൌമേ സൂര്യേഽഥവാ തോയേ മാതുർമരണമാദിശേൽ

നാലാംഭാവാധിപൻ ബലഹീനനായിട്ട് എട്ടിലും ആറിലും പന്ത്രണ്ടിലും നില്ക്കുമ്പോഴും നാലിൽ ചൊവ്വായോ സൂര്യനോ നില്ക്കുമ്പോഴും മാതാവിന്റെ മരണത്തെ പറയണം.

ക്ഷീണചന്ദ്രേഷ്ടമേ ഷഷ്ഠേ വ്യയേ വാ പാപസംയുതേ
പാതാളേ പാപസംയുക്തേ മാതുർമരണമാദിശേൽ.

ക്ഷീണചന്ദ്രൻ പാപഗ്രഹങ്ങളോടുകൂടി എട്ട് ആറ് പന്ത്രണ്ട് ഈ ഭാവങ്ങളിൽ നില്ക്കുമ്പോഴും നാലാംഭാവത്തിന് പാപസംബന്ധമുണ്ടായിരിക്കുമ്പോഴും മാതാവിന്റെ മരണത്തെ പറയണം.

രാഹുസ്സപ്തമഭവനേ ശശിസൂര്യനിരീക്ഷിതോ ന ശുഭദൃഷ്ടഃ
ദശഭിർദ്വാഭ്യാം സഹിതൈരബ്ദൈർ ജാതം വിനാശയതി.

ഏഴാമെടത്തു രാഹു നില്ക്കയും ആ രാഹുവിനെ ആദിത്യനും ചന്ദ്രനുംകൂടി നോക്കുകയും മററു ശുഭഗ്രഹങ്ങൾക്കു ദൃഷ്ടിയില്ലാതിരിക്കുകയും ചെയ്താൽ പന്ത്രണ്ടു സംവത്സരം കൊണ്ടു ബാലൻ മരണത്തെ പ്രാപിക്കും.

ഗുരുശ്ശുക്രശ്ച കേന്ദ്രസ്ഥൌ ജീവേദ്വർഷശതം നരഃ
ഗ്രഹാനിഷ്ടം ഹിനസ്ത്യാശു ചന്ദ്രാനിഷ്ടം തഥൈവ ച.

ലഗ്നത്തിലോ നാലാമെടത്തോ ഏഴാമെടത്തോ പത്താമെടത്തോ വ്യാഴവും ശുക്രനും നിന്നാൽ പരമായുസ്സായ നൂറു സംവത്സരം മുഴുവൻ ജീവിക്കും എന്നുമാത്രമല്ല മററു ഗ്രഹങ്ങളിൽ നിന്നും ചന്ദ്രനിൽനിന്നും ഉണ്ടാകുന്ന അരിഷ്ടത്തെയും ഹനിക്കുന്നതാണു്.

ലഗ്നേശപാരന്ത്യ ചന്ദ്രഃ ഷട്ത്രിദശായഹിബുകേഷു ശുഭദൃഷ്ടഃ
ക്ഷപയതി സമസ്തരിഷ്ടാന്യനയതോ നൃപതിരോധ ഇവ

ചന്ദ്രൻ ലഗ്നാധിപൻ നില്ക്കുന്ന രാശിയുടെ ആറാമെടത്തോ മൂന്നാമെടത്തോ പത്താമെടത്തോ പതിനൊന്നാമെടത്തോ നാലാമെടത്തോ ശുഭഗ്രഹത്തിന്റെ ദൃഷ്ടിയോടുകൂടി നിന്നാൽ എല്ലാ അരിഷ്ടങ്ങളേയും രാജനിരോധനംപോലെ വേഗേന നശിപ്പിക്കും.

കുറിപ്പ്

ഏഴാമെടത്തോ അഷ്ടമത്തിലൊ നാലാമെടത്തോ ചന്ദ്രൻ പാപഗ്രഹമദ്ധ്യസ്ഥനായി നിന്നാൽ ജനിക്കുന്ന ആൾ ഉടൻ മരിക്കും. ആദിത്യന്റെ എട്ടാമെടത്തു ചൊവ്വായും ശനിയും ഒരുമിച്ചു നില്ക്കയും ശുഭഗ്രഹങ്ങളുടെ ദൃഷ്ടിയില്ലാതിരിക്കുകയും ചെയ്താൽ ഉടനേതന്നെ പിതാവു മരിക്കും. അതുപോലെ രാത്രി ജനിക്കുകയും ശനി ചൊവ്വായോടുകൂടി ചരരാശിയിൽ നില്ക്കയും ചെയ്താൽ പിതാവു വിദേശത്തു പോയിരിക്കുന്നു എന്നോ അവിടെവച്ചു മൃതിയുണ്ടാകുമെന്നും പറയണം.

നയനവിഷയം

ജനനസമയം ചൊവ്വായൊ ശനിയൊ പന്ത്രണ്ടാമെടത്തുനിന്നാൽ കണ്ണുകാണ്മാൻ പാടില്ലാത്തവനായി ഭവിക്കും. ആദിത്യനും, ചന്ദ്രനുമൊരുമിച്ച് പന്ത്രണ്ടാമെടത്തു നിന്നാൽ കണ്ണില്ലാത്തവനായി ഭവിക്കും. അതുപോലെ ആറാമിടത്തും അഷ്ടമത്തിലും പാപന്മാർ നിന്നാലും കണ്ണില്ലാത്തവനായിത്തീരും. പന്ത്രണ്ടാമെടത്തു ശനിയൊ ആദിത്യനൊ ദുർബലനായിട്ടു നിന്നാൽ വലത്തെ കണ്ണിനും ചന്ദ്രൻ ചൊവ്വാ ഇവർ നിന്നാൽ ഇടത്തെക്കണ്ണിനും ദോഷത്തെ ഉണ്ടാക്കും. ലഗ്നത്തിൽ രാഹുവും ഏഴാമെടത്തു ആദിത്യനും നിന്നാൽ പൊട്ടക്കണ്ണനായിത്തീരും. ചന്ദ്രൻ ആറിലും

ആദിത്യൻ എട്ടിലും ശനി ഒൻപതിലും ചൊവ്വാ രണ്ടിലും നിന്നാൽ കണ്ണില്ലാത്തവനായി ഭവിക്കും.

### കണ്ണുവിഷയം.

ചന്ദ്രൻ പാപഗ്രഹത്തോടുകൂടി പതിനൊന്നാമെടത്തോ മൂന്നാമെടത്തോ ലഗ്നത്തിലോ നിന്നാൽ ചെവിക്കു ഹാനി സംഭവിക്കും. ഒൻപതാമെടത്തും അഞ്ചാമെടത്തും ഗ്രഹങ്ങൾനില്ക്കയും ബലവാന്മാരായ പാപഗ്രഹങ്ങൾ നോക്കുകയുംചെയ്താൽ ജനിക്കുമ്പോൾത്തന്നെ രണ്ടു ചെവികൾക്കും ഹാനി സംഭവിക്കും. രണ്ടാമെടം വലത്തെക്കണ്ണും പന്ത്രണ്ടാമെടം ഇടത്തെക്കണ്ണും മൂന്നാമെടം വലത്തുചെവി, പതിനൊന്നാമെടം ഇടത്തുചെവി ഇതുകൾകൂടി അറിഞ്ഞു ഫലം പറയേണ്ടതാകുന്നു.



## അദ്ധ്യായം ൧൦.

### പുത്രഭാവം

മനുഷ്യൎക്കു സന്താനങ്ങൾ ഉണ്ടാകാതെ ഇരിക്കുന്നതിനുള്ള കാരണത്തേയും ദത്തുപുത്രന്മാർ ആദിയായവരുടെ ലക്ഷണത്തേയും പുത്രന്മാർമൂലം ഉണ്ടാകുന്ന ദുഃഖത്തിന്റേയും അല്പസന്താനത്വത്തിന്റേയും മറ്റും ഹേതുക്കളെ പറയുന്നു.

ഗുരുലഗ്നേശദാരേശപുത്രസ്ഥാനാധിപേഷു ച
സൎവ്വേഷു ബലഹീനേഷു വക്തവ്യാ ത്വനപത്യതാ

വ്യാഴവും ലഗ്നാധിപനും ഏഴാംഭാവാധിപനും അഞ്ചു് ഒൻപതു് ഈ ഭാവങ്ങളുടെ അധിപന്മാരും ബലഹീനന്മാരായിരിക്കുമ്പോൾ അനപത്യത്തെ ചിന്തിക്കണം.

പാപദ്വയമദ്ധ്യഗതേ ജീവേ പുത്രാധിപേ ച ബലഹീനേ
സൌമ്യയുതിദൃഷ്ടിഹീനേ സന്തതനാശോ വിനിർദ്ദേശ്യഃ

വ്യാഴം പാപഗ്രഹങ്ങളുടെ മദ്ധ്യത്തിൽ നില്ക്കുമ്പോഴും അഞ്ച് ഒൻപത് ഈ ഭാവങ്ങളുടെ അധിപന്മാർ ബലഹീനന്മാരായും സൌമ്യഗ്രഹങ്ങളുടെ ദൃഷ്ടിയോടുകൂടാതെയും ഇരിക്കുമ്പോഴും സന്താനനാശത്തെ പറയണം.

നീചാരിമധ്യോപഗതേ സുതേശേ-
രിഃഫാരിരന്ധ്രാധിപസംയുതേ വാ
പുത്രസ്യ നാശഃ കഥിതസ്തു തജ്ഞൈഃ
ശുഭൈരദൃഷ്ടേ സുതഭേ സുതേശേ.

പുത്രസ്ഥാനാധിപൻ നീചത്തിലോ ശത്രുസ്ഥാനത്തിലോ മൌഢ്യത്തോടുകൂടിയോ ൬, ൮, ൧൨ ഈ ഭാവങ്ങളുടെ അധിപന്മാരോടുകൂടിയോ അഞ്ചാംഭാവത്തിങ്കൽ ശുഭന്മാരുടെ ദൃഷ്ടിയോടുകൂടാതെയോ നില്ക്കുമ്പോഴും സന്താനനാശത്തെ പറയണം.

പുത്രാധിപേ ബുധക്ഷേത്രേ മന്ദക്ഷേത്രേ തഥാപി വാ
മാന്ദിമന്ദയുതേ ദൃഷ്ടേ ദത്തപുത്രാദികം വദേത്.

പുത്രസ്ഥാനാധിപൻ ബുധക്ഷേത്രമാകുന്ന മിഥുനം, കന്നി ഈ രാശികളിലോ ശനിക്ഷേത്രമാകുന്ന മകരം കുംഭം ഈ രാശികളിലോ ഗുളികനോടും ശനിയോടുംകൂടിയോ ഗുളികന്റേയും ശനിയുടേയും ദൃഷ്ടിയോടുകൂടിയോ നിൽക്കുമ്പോൾ ദത്തുപുത്രാദികളെ പറയണം.

മൃഗമത്സ്യഗതേ ജീവേ പുത്രസ്ഥേ പുത്രശോകഭാഗ്ഭവതി
കർക്കിസ്ഥേ ബഹുകന്യാജനനം മുനയോ വദന്തി മനുജാനാം.

വ്യാഴം, മകരം, മീനം ഈ രാശികളിലോ അഞ്ചാംഭാവത്തിങ്കലോ നില്ക്കുമ്പോൾ പുത്രദുഃഖം ഉണ്ടാകും. വ്യാഴം കർക്കടകത്തിൽ നില്ക്കുമ്പോൾ വളരെ സ്ത്രീസന്താനങ്ങൾ ഉണ്ടാകുമെന്നു മുനികൾ പറയുന്നു.

പരമോച്ചഗതേ സുതാധിനാഥേ
പുരുഷാംശേ ശുഭഖേചരേണ ദൃഷ്ടേ
സുതഭേ തച്ശുഭൈരദൃഷ്ടിയുക്തേ
ബഹുപുത്രാൻ പ്രവദന്തി ബുദ്ധിമന്തഃ

പുത്രസ്ഥാനാധിപൻ അത്യുച്ചത്തിൽ നില്ക്കയോ മേടം മിഥുനം മുതലായ പുരുഷരാശികളിൽ ശുഭഗ്രഹങ്ങളുടെ ദൃഷ്ടിയോടുകൂടി നല്ക്കുകയോ പുത്രസ്ഥാനത്തു് അശുഭഗ്രഹങ്ങളോടോ അശുഭഗ്രഹങ്ങളുടെ ദൃഷ്ടിയോടുകൂടാതെ നില്ക്കുകയോ ചെയ്താൽ ബുദ്ധിമാന്മാർ സന്താനബാഹുല്യതയെ പറയുന്നു.

മന്ദേ കർക്കിണി പുത്രഗേ ബഹുസുതഃ
സൌമ്യേ തഥാല്പാത്മജഃ
ശീതാംശൌ ബഹുകന്യകാല്പതനയോ
ജീവേ തു കന്യാപ്രജഃ
ശുക്രേഽർക്കസുജിച ദ്വിതീയദയിതാ-
ലബ്ധാത്മജഃ സ്യാൽ നരോ
വ്യസ്തം ചന്ദ്രഗൃഹേ ഫലം സമസ്തം
മിശ്രൈർബ്ബലാധിക്യാദ്വദേൽ.

(അഞ്ചാംഭാവമായ കർക്കടകത്തിൽ ശനി നിന്നാൽ വളരെ പുത്രരുണ്ടാകും. ബുധൻ നിന്നാൽ അല്പപുത്രനായിരിക്കും. ചന്ദ്രൻ നിന്നാൽ സ്ത്രീപ്രജ അധികമായും പുരുഷപ്രജ കുറഞ്ഞുമിരിക്കും വ്യാഴംനിന്നാൽ സ്ത്രീപ്രജമാത്രമേ ഉണ്ടാകയുള്ളു. ശുക്രനോ, സൂര്യനോ, കുജനോആണ് അഞ്ചാംഭാവമായ കർക്കടകത്തിൽ നില്ക്കുന്നതെങ്കിൽ രണ്ടാമതു് വിവാഹം ചെയ്താലേ പുത്രനുണ്ടാകയുള്ളു. ചന്ദ്രക്ഷേത്രമായ കർക്കടകമാണു് പുത്രസ്ഥാനമായ അഞ്ചാംഭാവമെങ്കിൽ ശുഭന്മാരുടേയും അശുഭന്മാരുടേയും ഫലം ഇങ്ങനെ വിപരീതമാകുന്നു. ബലം അധികമുള്ള ഗ്രഹത്തെക്കൊണ്ടുവേണം ഫലങ്ങൾ പറയുന്നതിനു ശ്രമിക്കേണ്ടതു്.

### അല്പപുത്രലക്ഷണം.

കന്യാളിഗോഹരിഷിന്ദുലഗ്നഃയോരല്പപുത്രതാ
പുത്രസ്ഥാനേƒഥവാ തേഷു ബലഹീനേ വിശേഷതഃ

ഇടവം ചിങ്ങം കന്നി വൃശ്ചികം ഇതിലൊരു രാശി ലഗ്നമോ ജന്മമോ അഞ്ചാംഭാവമോ ആയിവന്നാൽ കുറച്ചു പുത്രന്മാർമാത്രമെ ഉണ്ടാകയുള്ളു. അതുകൾ ബലഹീനങ്ങളും കൂടിയായാൽ തീർച്ചയാണ്

### തീരെ സന്തതി ഉണ്ടാകാത്ത ലക്ഷണം.

ദ്യൂനേ ജ്ഞാച്ഛൗ സുരേഡ്യോ മനസി സലിലഭേ
ചന്ദ്രരന്ധ്രേ ച പാപാഃ
പാപാ വാർദ്ധിന്ദുജീവൗ വപുഷി നിധനഗോ
ഭൂമിജഃ സൗമ്യഹീനഃ
പാപാ ലഗ്നേ തദീശോ യദി ബലരഹിതഃ
പഞ്ചമേസ്ഥാംഭസിന്ദുഃ
പാപാഃ സൗഖ്യേ സിതേƒസ്തേ നഭസി വിധുരിമേ
വംശവിച്ഛേദയോഗാഃ

ബുധനും ശുക്രനും ഏഴിലും ജലരാശിയായ അഞ്ചിൽ വ്യാഴവും ചന്ദ്രനും എട്ടിൽ പാപന്മാരും ഉണ്ടാവുക. രണ്ടു നാലിൽ പാപന്മാരും ചന്ദ്രനും വ്യാഴവും ലഗ്നത്തിലും ശുഭയോഗമില്ലാത്ത കുജൻ എട്ടിലും നില്ക്കുക. ലഗ്നത്തിൽ പാപന്മാരും ലഗ്നാധിപൻ ബലഹീനനായിട്ടു അഞ്ചിലും നാലിൽ ചന്ദ്രനും ഉണ്ടായിരിക്കുക. നാലിൽ പാപന്മാരും ഏഴിൽ ശുക്രനും പത്തിൽ ചന്ദ്രനും ഉണ്ടായിരിക്കുക. ഈ നാലു യോഗങ്ങളും വംശവിച്ഛേദകരങ്ങളാകുന്നു.

പുത്രേശോ രിപുനീചയോസ്തമയഗോ
രിഃഫാഷ്ടമാരിസ്ഥിത-
സ്തദ്വൽപുത്രഗൃഹസ്ഥിതോപിയദിവാ
ദുഃസ്ഥാനതസ്തദ്വശാൽ

പുത്രാഭാവനിധാനമേവകഥയേ-
ത്തത്ഖേചരാക്രാന്തഭഃ
പ്രോക്തൈർദൈവതഭ്രഷ്ടൈരപി മുഖൈ-
സ്സന്താനഛേദം വദേൽ.

പുത്രസ്ഥാനാധിപതി ശത്രുക്ഷേത്രത്തിലോ നീചരാശിയിലോ നില്ക്കുകയോ അസ്തമനത്തെ പ്രാപിക്കയോ ആറിലോ എട്ടിലോ പന്ത്രണ്ടിലോ സ്ഥിതിചെയ്യുകയോ ചെയ്താലും അപ്രകാരംതന്നെ പുത്രസ്ഥാനത്തിൽ നില്ക്കുന്ന ഗ്രഹവും ശത്രുക്ഷേത്രത്തിലോ നീചരാശിയിലോ നില്ക്കുകയോ മൌഢ്യം പ്രാപിക്കുകയോചെയ്താലും ആ ഗ്രഹം ദുഃസ്ഥാനാധിപതിയായിരുന്നാലും പുത്രന്മാർ ഇല്ലെന്നുതന്നെ പറയണം.

സന്താനതടസ്സകാരണം.

ആദിത്യൻ പുത്രസ്ഥാനത്തിലോ പുത്രഭാവാധിപനോടുകൂടിയോ നിന്നാൽ ശിവദ്രോഹം ഗരുഡദ്രോഹം ഇവകൊണ്ടും; പിതൃശാപംകൊണ്ടും ചന്ദ്രൻ മേൽപ്രകാരം നിന്നാൽ മാതൃകോപം, സുമംഗലി, ദേവീകോപം ഇവകൊണ്ടും; ചൊവ്വാ നിന്നാൽ, സുബ്രഹ്മണ്യൻ, ശത്രുക്കൾ, ഭ്രാതൃകോപം ഇവകൊണ്ടും; ബുധൻ നിന്നാൽ ശത്രുഹത്തി, മാർജ്ജാരവധം, വിഷ്ണുകോപം ഇവകൊണ്ടും വ്യാഴം നിന്നാൽ ദേവകോപം, ബ്രാഹ്മണശാപം, ഗുരുദ്രോഹം, ഫലവൃക്ഷദ്രോഹം ഇവകൾകൊണ്ടും; ശുക്രൻ നിന്നാൽ സ്ത്രീശാപം, പശുക്കളുടെ ശാപം, യക്ഷിഗന്ധർവൻ മുതലായവരുടെ പീഡ ഇവകൊണ്ടും ശനി നിന്നാൽ അരയാൽ ഛേദിക്കുക, ധർമ്മദേവകോപം, പ്രേതശാപം, പിശാചുക്കളുടെ പീഡ ഇവകൊണ്ടും സന്താനമില്ലാത്തതാണെന്നു പറയണം. രാഹു അഞ്ചിലോ അഞ്ചാംഭാവാധിപനോടുചേന്നോ നിന്നാൽ സർപ്പശാപംകൊണ്ടും, കേതു മേൽപ്രകാരം നിന്നാൽ ബ്രാഹ്മണശാപംകൊണ്ടും, ഗുളികൻ നിന്നാൽ

പ്രേതശാപംകൊണ്ടും, ശുക്രനും ചന്ദ്രനും ഗുളികനോടു കൂടെ മേൽപ്രകാരം നിന്നാൽ സ്ത്രീഹത്ത, ഗോഹത്ത ഇവകൊണ്ടും, വ്യാഴവും, കേതുവും ഗുളികനോടുകൂടെ പുത്രഭാവത്തിൽ ഇരുന്നാൽ ബ്രഹ്മനാഥശാപംകൊണ്ടും സന്താനമില്ലാത്തതാണെന്നു പറയണം. ഈ വക ദോഷങ്ങൾ കണ്ടാൽ സന്താനലാഭത്തിനുവേണ്ടി അതാതു ഗ്രഹങ്ങൾക്കു പറഞ്ഞിട്ടുള്ള ജപം, ദാനം, മററു ശുഭക്രിയകൾ മുതലായവ ചെയ്തു ആ ദോഷങ്ങൾക്കു ശാന്തിവരുത്തിക്കൊള്ളണം. സേതുസ്നാനം, ശിവപൂജ, വിഷ്ണുപൂജ, ദാനം, ശ്രാദ്ധം, നാഗപ്രതിഷ്ഠ, സൂക്തജപം, സഹസ്രനാമജപം മുതലായതുകൾ ചെയ്യേണ്ടതാണെന്നു താല്പര്യം.

പുത്രസ്ഥാനഗതേ രാഹൗ കുജേനാപി നിരീക്ഷിതേ
കുജക്ഷേത്രഗതേ വാപി സർപ്പശാപാൽ സുതക്ഷയഃ

അഞ്ചാംഭാവത്തിൽ നില്ക്കുന്ന രാഹു ചൊവ്വായുടെ ദൃഷ്ടിയിലോ ചൊവ്വായുടെ രാശിയിലോ വന്നാൽ സർപ്പശാപം നിമിത്തം പുത്രനാശംസംഭവിക്കുമെന്നു പറയണം.

കാരകേ രാഹുസംയുക്തേ പുത്രേശേ ബലവർജ്ജിതേ
വിലഗ്നേശേ ഭൗമയുതേ സർപ്പശാപാൽ സുതക്ഷയഃ

വ്യാഴം രാഹുവിനോടുകൂടി നില്ക്കുകയും അഞ്ചാംഭാവാധിപനു ബലമില്ലാതെയും ലഗ്നാധിപൻ ചൊവ്വായോടുകൂടിയുംവന്നാൽ സർപ്പശാപംകൊണ്ടു് പുത്രനാശം സംഭവിക്കുമെന്നു പറയണം.

പുത്രേശേ രാഹുസംയുക്തേ പുത്രസ്ഥേ ഭാനുനന്ദനേ
ചന്ദ്രദൃഷ്ടേ യുതേ വാപി സർപ്പശാപാൽ സുതക്ഷയഃ

അഞ്ചാംഭാവാധിപനും രാഹുവുംകൂടി ഒരു രാശിയിൽ വരികയും ശനി അഞ്ചാംഭാവത്തിൽ നില്ക്കുകയും ചന്ദ്രന്റെ യോഗമോ ദൃഷ്ടിയോകൂടി വരികയുംചെയ്താൽ സർപ്പശാപം നിമിത്തം സന്താനനാശം അനുഭവിക്കാൻ ഇടവരും.

## ദോഷപരിഹാരം.

സ്വൎണ്ണംകൊണ്ടു സൎപ്പവിഗ്രഹമുണ്ടാക്കി പ്രതിഷ്ഠിപ്പിച്ചു പൂജിച്ചുകൊള്ളണം. വസ്ത്രങ്ങൾ, ഭൂമി, എള്ളു്, സ്വൎണ്ണം മുതലായ ഇഷ്ടവസ്തുക്കളെ അവരവരുടെ ധനശേഷിയനുസരിച്ചു ദാനംചെയ്യണം. ഇങ്ങനെചെയ്താൽ നാഗപ്രീതി ഉണ്ടായി സന്താനത്തേയും (വംശവൃദ്ധിയേയും) പ്രദാനം ചെയ്യും.

പുത്രസ്ഥാനം ഗതേ ഭാനൌ നീചേ മന്ദാംശകസ്ഥിതേ
പാൎശ്വയോഃ ക്രൂരസംബന്ധേ പിതൃശാപാൽ സുതക്ഷയഃ

ആദിത്യൻ അഞ്ചാംഭാവത്തിൽ നീചാംശകത്തിലോ ശനിക്ഷേത്രാംശകത്തിലോ വരികയും ഇരുപുറവും പാപഗ്രഹങ്ങളുടെ യോഗമോ ദൃഷ്ടിയോ വരികയുംചെയ്താൽ പിതൃശാപംനിമിത്തം പുത്രനാശത്തെ പറയണം.

പിതൃസ്ഥാനാധിപേ പുത്രേ പുത്രേശേ വാ തഥാ സ്ഥിതേ
ലഗ്നേ പുത്രേ പാപയുതേ പിതൃശാപാൽ സുതക്ഷയഃ

ഒൻപതാംഭാവാധിപൻ അഞ്ചാംഭാവത്തിലും അഞ്ചാംഭാവാധിപൻ ഒൻപതാംഭാവത്തിലും ലഗ്നത്തിലും അഞ്ചാംഭാവത്തിലും പാപഗ്രഹവുംവന്നാൽ പിതൃശാപംകൊണ്ടു സന്താനനാശത്തെ പറയണം.

ലഗ്നേശേ ദുൎബലേ പുത്രേ പുത്രേശേ ഭാനുസംയുതേ
പുത്രേ ലഗ്നേ പാപയുതേ പിതൃശാപാൽ സുതക്ഷയഃ

ലഗ്നാധിപനും അഞ്ചാംഭാവാധിപനും അഞ്ചാംഭാവവും ബലഹീനമായി വരികയും അഞ്ചാംഭാവത്തിനും ലഗ്നത്തിനും പാപയോഗം വരികയുംചെയ്താലും പിതൃശാപംകൊണ്ടുതന്നെ പുത്രനാശത്തെ പറയണം.

ലഗ്നാദഷ്ടഗമേ ഭാനൌ പുത്രസ്ഥേ ഭാനുനന്ദനേ
പുത്രേശേ രാഹുസംയുക്തേ ലഗ്നേ പാപേ സുതക്ഷയഃ

ലഗ്നത്തിന്റെ അഷ്ടമരാശിയിൽ ആദിത്യനും അഞ്ചാംഭാവത്തിൽ ശനിയും വരികയും അഞ്ചാംഭാവാധിപന്നു രാഹുയോഗവും ലഗ്നത്തിൽ പാപയോഗവും വരികയുംചെയ്താൽ പിതൃശാപംകൊണ്ടു പുത്രനാശത്തെ പറയണം.

രോഗേശേ പുത്രഭാവസ്ഥേ പിതൃസ്ഥാനാധിപേ തഥാ
കാരകേ രാഹുസംയുക്തേ പിതൃശാപാൽ സുതക്ഷയഃ

ആറാംഭാവാധിപനോ ഒൻപതാംഭാവാധിപനോ പുത്രസ്ഥാനത്തു വരികയും വ്യാഴത്തിന്നു രാഹുയോഗംവരികയും ചെയ്താലും പിതൃശാപംകൊണ്ടു സന്താനനാശത്തെ പറയണം.

ദോഷപരിഹാരം.

പിതൃശാപംകൊണ്ടുള്ള പുത്രനാശശാന്തിക്കായി ഗംഗാസ്നാനവും, ശ്രാദ്ധകർമ്മവും ആചരിക്കയും, ബ്രാഹ്മണഭോജനവും പശുദാനവുംചെയ്യണം. എന്നാൽ ദോഷംനീങ്ങി സന്താനലാഭം കിട്ടും.

പുത്രസ്ഥാനാധിപേ ചന്ദ്രേ നീചേ വാ പാപമദ്ധ്യഗേ
ഹിബുകേ പഞ്ചമേ പാപേ മാതൃശാപാൽ സുതക്ഷയഃ

ചന്ദ്രൻ അഞ്ചാംഭാവാധിപത്യത്തോടുകൂടി നീചരാശിയിലോ ഇരുപുറവും പാപന്മാരോടുകൂടിയോ വരികയും നാലാംഭാവത്തിലും അഞ്ചാംഭാവത്തിലും പാപയോഗം വരികയുംചെയ്താൽ മാതാവിന്റെ ശാപംനിമിത്തം സന്താനനാശം സംഭവിക്കുമെന്നു പറയണം.

പുത്രസ്ഥാനാധിപേ ദുഃസ്ഥേ ലഗ്നേശേ നീചരാശിഗേ
ചന്ദ്രേ പാപസമായുക്തേ മാതൃശാപാൽ സുതക്ഷയഃ

അഞ്ചാംഭാവാധിപൻ അനിഷ്ടഭാവത്തിലും ലഗ്നാധിപൻ നീചരാശിയിലും ചന്ദ്രനു പാപയോഗവും ഉണ്ടായാൽ മാതൃശാപംകൊണ്ടു പുത്രനാശത്തെ പറയാം.

മാതൃസ്ഥാനാധിപേ ഭൌമേ ശനിരാഹുസമന്വിതേ
ഭാനുചന്ദ്രയുതേ പുത്രേ ലഗ്നേ സന്തതിനാശനം

ചൊവ്വാ നാലാംഭാവാധിപനായി ശനിയോടും രാഹുവിനോടും ചേൻന്നിൽക്കുകയും അഞ്ചിൽ ആദിത്യനും ലഗ്നത്തിൽ ചന്ദ്രനുംവരികയുംചെയ്താൽ മാതൃശാപത്താൽ പുത്രനാശത്തെ പറയണം.

പാപമദ്ധ്യഗതേ ലഗ്നേ ക്ഷീണെ ചന്ദ്രേ ച സപ്തമേ
മാതൃപുത്രേ രാഹുമന്ദൌ മാതൃശാപാൽ സുതക്ഷയഃ

ലഗ്നത്തിൻെറ ഇരുപുറവും പാപന്മാരും ഏഴാംഭാവത്തിൽ ക്ഷീണചന്ദ്രനും നാലാംഭാവത്തിൽരാഹുവും അഞ്ചാംഭാവത്തിൽ ശനിയുംവന്നാൽ മാതൃശാപംകൊണ്ടു പുത്രനാശത്തെ പറയണം.

നാശസ്ഥാനം ഗതേ ജീവേ കുജേ രാഹുസമന്വിതേ
പുത്രസ്ഥാനേ മന്ദചന്ദ്രൌ മാതൃശാപാൽ സുതക്ഷയഃ

വ്യാഴം ചൊവ്വായോടും രാഹുവിനോടുംകൂടി അഷ്ടമത്തിൽ വരികയും ശനിയും ചന്ദ്രനും അഞ്ചാംഭാവത്തിൽ വരികയും ചെയ്താൽ മാതൃശാപംകൊണ്ടുതന്നെ സന്താനനാശം പറയണം.

### ദോഷനിവൃത്തി

കാരണം മാതൃശാപമാണെന്നുകണ്ടാൽ സേതുസ്നാനം ചെയ്കയും ലക്ഷം ഉരു ഗായത്രി ജപിക്കയും വെള്ളിപ്പാത്രത്തിൽ പാലൊഴിച്ചു ബ്രാഹ്മണൎക്കു ഭക്ഷണം കൊടുക്കയും ഇരുപത്തെണ്ണായിരം പ്രാവശ്യം അരയാൽവൃക്ഷത്തിനെ പ്രദക്ഷിണം ചെയ്കയും ചെയ്തുകഴിഞ്ഞാൽ ശാപത്തിൽനിന്നു മോചിക്കപ്പെട്ടു നല്ല പുത്രന്മാരെ ലഭിക്കും.

ലഗ്നേശേ ഭ്രാതൃരിഃഫസ്ഥേ ഭ്രാതൃസ്ഥാനാധിപേ സുതേ
ലഗ്നേ ഭ്രാതൃസുതേ പാപേ ഭ്രാതൃശാപാൽ സുതക്ഷയഃ

അഷ്ടമാധിപൻ മൂന്നാംഭാവാധിപനോടുകൂടി അഞ്ചാംഭാവത്തിൽ വരികയും അഷ്ടമത്തിൽ ചൊവ്വാ ശനിയോടുകൂടി നില്ക്കുകയും ചെയ്താൽ സഹോദരകോപംകൊണ്ടു പുത്രനാശംസംഭവിക്കാം.

പുത്രസ്ഥാനേ ബുധക്ഷേത്രേ ശനിരാഹുസമന്വിതേ
രിഃഫേ ബുധാരൌ ശാപാൽ ഭ്രാതൃഹാതോഃ സുതക്ഷയഃ

ബുധന്റെ രാശികൾ പുത്രസ്ഥാനമായി വരികയും അവിടെ ശനിയോ രാഹുവോ നില്ക്കുകയും ബുധനും ചൊവ്വായും പന്ത്രണ്ടാംഭാവത്തിലും വരികയും ചെയ്താൽ ഭ്രാതൃശാപംകൊണ്ടു പുത്രനാശത്തെ പറയണം.

പാപമദ്ധ്യഗതേ ലഗ്നേ സുതഗേ പാപമദ്ധ്യഗേ
നാഥൌ ച കാരകൌ ദുഃസ്ഥൌ ഭ്രാതൃശാപാൽ സുതക്ഷയഃ

ലഗ്നത്തിനും അഞ്ചാംഭാവത്തിനും പാപമദ്ധ്യസ്ഥിതിവരികയും ഈ രണ്ടു ഭാവങ്ങളുടേയും അധിപന്മാക്കും ഭ്രാതൃകാരകനും അനിഷ്ടസ്ഥിതി വരികയുംചെയ്താൽ ഭ്രാതൃശാപംകൊണ്ടു സന്താനനാശം അനുഭവിക്കും.

പരിഹാരം.

ഭ്രാതൃശാപത്തിന്റെ മോചനത്തിനായി വിഷ്ണുകഥകൾ കേൾക്കുകയും ചാന്ദ്രായണവ്രതം അനുഷ്ഠിക്കയും അരയാൽ വച്ചു പിടിപ്പിക്കുകയും പശുദാനംചെയ്കയും ഭൂമിദാനംചെയ്കയും ചെയ്തുകൊണ്ടാൽ ശാപമോചനംവന്നു പുത്രസമ്പത്തുണ്ടാകും.

ജീവേ നീചഗതേ രാഹൌ ലഗ്നേ വാ പുത്രരാശിഗേ
പുത്രസ്ഥാനാധിപേ ദുഃസ്ഥേ ബ്രഹ്മശാപാൽ സുതക്ഷയഃ

വ്യാഴം നീചരാശിയിൽ നില്ക്കുകയും രാഹു ലഗ്നത്തിലൊ അഞ്ചാംഭാവത്തിലൊ വരികയും അഞ്ചാംഭാവാധിപൻ അനിഷ്ടഭാവത്തിൽപോകുകയും ചെയ്താൽ ബ്രാഹ്മണശാപത്താൽ പുത്രനാശത്തെ പറയണം.

ദാരേശേ പുത്രഭാവസ്ഥേ ദാരേശാന്ത്യംശപേ ശനൌ
പുത്രേശേ നാശരാശിസ്ഥേ പത്നീശാപാൽ സുതക്ഷയഃ

ഏഴാംഭാവാധിപൻ അഷ്ടമത്തിലും പന്ത്രണ്ടാംഭാവാധിപൻ അഞ്ചാംഭാവത്തിലും വരികയും വ്യാഴത്തിനു പാ-

പയോഗമുണ്ടാവുകയുംചെയ്താൽ ഭാര്യാശാപംകൊണ്ടു പുത്രനാശം അനുഭവിക്കുമെന്നു പറയണം.

പുത്രസ്ഥാനഗതേ ശുക്രേ കാമപേ രന്ധ്രമാശ്രിതേ
കാരകേ പാപസംയുക്തേ പത്നീശാപാൽ സുതക്ഷയഃ

ശുക്രൻ അഞ്ചാംഭാവത്തിൽ വരികയും ഏഴാംഭാവാധിപൻ അഷ്ടമത്തിൽ പോവുകയും അഞ്ചാംഭാവത്തിൽ പാപയോഗമുണ്ടാവുകയും ചെയ്താൽ ഭാര്യാശാപംകൊണ്ടു പുത്രനാശത്തെ പറയണം.

പുത്രസ്ഥാനേ ഭൃഗുക്ഷേത്രേ രാഹുചന്ദ്രസമന്വിതേ
വ്യയലഗ്നധനേ പാപേ സ്ത്രീശാപാൽ സുതനാശനം

അഞ്ചാംഭാവം ശുക്രന്റെ രാശിയായിരിക്കുക, രാഹുവോ ചന്ദ്രനോ അവിടെ നില്ക്കുക. ലഗ്നത്തിലും രണ്ടിലും പന്ത്രണ്ടിലും പാപന്മാർ വരിക — ഇങ്ങനെവന്നാലും സ്ത്രീശാപത്താൽ പുത്രനാശം പറയണം.

സപ്തമേ മന്ദശുക്രൌ ച രന്ധ്രേശേ പുത്രഗേ രവൌ
ലഗ്നേ രാഹുസമായോഗേ പത്നീശാപാത് സുതക്ഷയഃ

ഏഴിൽ ശനിയും ശുക്രനും വരികയും ആദിത്യൻ അഷ്ടമാധിപനായി അഞ്ചാംഭാവത്തിൽ നില്ക്കുകയും ലഗ്നത്തിൽ രാഹു വരികയുംചെയ്താൽ ഭാര്യാശാപംകൊണ്ടു സന്താനനാശത്തെ പറയണം.

നാശസ്ഥൌ വിത്തദാരേശൌ പുത്രേ ലഗ്നേ കുജേ ശനൌ
കാരകേ പാപസംയുക്തേ പത്നീശാപാൽ സുതക്ഷയഃ

ഏഴാംഭാവാധിപനും രണ്ടാംഭാവാധിപനും അഷ്ടമത്തിൽ പോവുകയും അഞ്ചാംഭാവത്തിൽ ചൊവ്വായും ലഗ്നത്തിൽ ശനിയും വരികയും ലഗ്നത്തിനു പാപയോഗമുണ്ടാവുകയുംചെയ്താൽ ഭാര്യാശാപംകൊണ്ട് സന്താനനാശത്തെ പറയണം.

പുത്രസ്ഥാനാധിപേ മന്ദേ നാശസ്ഥേ ലഗ്നഗേ കുജേ
കാരകേ നാശരാശിസ്ഥേ പ്രേതശാപാൽ സുതക്ഷയഃ

ശനി അഞ്ചാംഭാവാധിപനായി അഷ്ടമത്തിൽ പോവുകയും ചൊവ്വാ ലഗ്നത്തിൽ വരികയും വ്യാഴം അഷ്ടമരാശിയിൽ നില്ക്കുയുംചെയ്താലും പ്രേതങ്ങളുടെ ശാപത്താൽ സന്താനനാശം പറയണം.

ലഗ്നേ രാഹുസമായോഗേ പുത്രസ്ഥേ ഭാനുനന്ദനേ
കാരകേ നാശരാശിസ്ഥേ പ്രേതശാപാൽ സുതക്ഷയഃ

ലഗ്നത്തിൽ രാഹുവും അഞ്ചാംഭാവത്തിൽ ശനിയും അഷ്ടമത്തിൽ വ്യാഴവും വന്നാൽ പ്രേതശാപംകൊണ്ടു പുത്രനാശം സംഭവിക്കുമെന്നു പറയണം.

ലഗ്നേ രാഹൌ ച ശുക്രേജ്യൌ ചന്ദ്രേ മന്ദയുതേ തഥാ
ലഗ്നേശോ മന്ദരാശിസ്ഥഃ പ്രേതശാപാൽ സുതക്ഷയഃ

ലഗ്നത്തിൽ രാഹുവും ശുക്രനും വ്യാഴവും വരികയും ചന്ദ്രൻ ശനിയോടുകൂടുകയും ലഗ്നാധിപൻ ശനിക്ഷേത്രത്തിൽ നില്ക്കയുംചെയ്താൽ പ്രേതശാപംകൊണ്ടു സന്താനനാശത്തെ പറയണം.

ലഗ്നേ മന്ദേ സുതേ രാഹൌ രന്ധ്രേ ഭാനുസമന്വിതേ
വ്യയേ ഭൌമസമായോഗേ പ്രേതശാപാൽ സുതക്ഷയഃ

ലഗ്നത്തിൽ ശനിയും അഞ്ചിൽ രാഹുവും അഷ്ടമത്തിൽ ആദിത്യനും പന്ത്രണ്ടിൽ ചൊവ്വായുംവന്നാൽ പ്രേതശാപം കൊണ്ടു സന്താനനാശത്തെ പറയണം.

കാമസ്ഥാനാധിപേ ദുഃസ്ഥേ പുത്രേ ചന്ദ്രസമന്വിതേ
മന്ദമാന്ദിയുതേ ലഗ്നേ പ്രേതശാപാൽ സുതക്ഷയഃ

ഏഴാംഭാവാധിപൻ അനിഷ്ടഭാവത്തിൽ നില്ക്കുകയും ചന്ദ്രൻ അഞ്ചാംഭാവത്തിൽ വരികയും ശനിയും ഗുളികനും ലഗ്നത്തിൽ നില്ക്കുകയു ചെയ്താൽ പ്രേതശാപംകൊണ്ടു സന്താനനാശത്തെ പറയണം.

## പരിഹാരം.

പ്രേതശാപദോഷത്തിന്റെ ശമനത്തിനായി വെള്ള വസ്ത്രാദാനം നടത്തണം. രുദ്രാഭിഷേകത്തേയും സ്വർണ്ണം കൊണ്ടു ബ്രഹ്മാവിന്റെ വിഗ്രഹം ഉണ്ടാക്കി വിധിപ്രകാരമുള്ള ദാനത്തേയും അനുഷ്ഠിക്കേണ്ടതാണ്.

## കുറിപ്പ്.

അഞ്ചാംഭാവാധിപനും ലഗ്നാധിപനും ഒരുരാശിയിൽ ഒരംശകത്തിൽ നില്ക്കുന്നതും അന്യോന്യം നോക്കുന്നതും അന്യോന്യം പുത്രരാശിയിൽ വരുന്നതും വളരെ ഉത്തമമാകുന്നു. ഗ്രഹങ്ങളെക്കൊണ്ടും യോഗങ്ങളെക്കൊണ്ടും നല്ലപോലെ ചിന്തിച്ചു ഫലം പറയേണ്ടതാണ്. ഗ്രഹയോഗാദികൾ ശുഭമാണെങ്കിൽ ശുഭഫലത്തേയും മിശ്രമാണെങ്കിൽ മിശ്രഫലത്തേയും അശുഭമാണെങ്കിൽ അശുഭഫലത്തേയും പറഞ്ഞുകൊള്ളണം.

## രോഗഭാവചിന്തനകൾ.

രോഗസ്ഥാനഗതേ പാപേ തദീശേ പാപസംയുതേ
രാഹുണാ സംയുതേ മന്ദേ സർവ്വദാ രോഗസംയുതഃ

ആറാംഭാവത്തിനും ആറാംഭാവാധിപനും പാപയോഗവും ശനിക്കു രാഹുയോഗവും ഉണ്ടായാൽ എപ്പോഴും രോഗിയായിത്തന്നെ കഴിച്ചുകൂട്ടാനിടവരും.

ഷഷ്ഠാഷ്ടമഗതോ രാഹുസ്തസ്മാദഷ്ടഗതേ ശനൌ
വത്സരേഗ്നിഭയം തസ്യ ത്രിവർഷേ പക്ഷിദോഷഭാക്.

ആറിലോ എട്ടിലോ രാഹുവും രാഹുവിന്റെ എട്ടിൽ ശനിയും നിന്നാൽ ഒരുവയസ്സിനുള്ളിൽ അഗ്നിഭയവും മൂന്നാമത്തെവയസ്സിൽ പക്ഷിപീഡയും പറയണം.

അഷ്ടമേ ലഗ്നഗേ സൂര്യേ ലഗ്നേശസഹിതേഥവാ
ശുഭൈരനീക്ഷിതേ ലഗ്നേ പിത്തരോഗം വദേൽ ബുധ

ആദിത്യൻ അഷ്ടമത്തിങ്കലോ ലഗ്നത്തിങ്കലോ നിൽക്കുമ്പോഴും ലഗ്നാധിപനോടുകൂടി നിൽക്കുമ്പോഴും ലഗ്നം ശുഭഗ്രഹങ്ങളുടെ ദൃഷ്ടിയോടുകൂടാതെ ഇരിക്കയും ചെയ്യുമ്പോഴും പിത്തരോഗമുണ്ടാകുമെന്നു പറയണം.

ജലരാശിഗതേ ക്ഷീണേ പാപഗ്രഹയുതേ വിധൌ
ഷഷ്ഠേ വാപ്യഷ്ടമേ ലഗ്നേ ക്ഷയരോഗീ ഭവേന്നരഃ

ക്ഷീണചന്ദ്രൻ പാപഗ്രഹങ്ങളോടുകൂടി ഇടവം, കർക്കടകം, തുലാം ഇതുകളാകുന്ന ജലരാശികളിലോ ആറിലോ എട്ടിലോ ലഗ്നത്തിലോ നില്ക്കുമ്പോൾ ക്ഷയരോഗമുണ്ടാകും.

ജീവേ പാപസമായുക്തേ ഷഷ്ഠേ വാപ്യഷ്ടമേപി വാ
ശുഭൈരനീക്ഷിതേ ലഗ്നേ ക്ഷയരോഗം വദേൽ ബുധഃ

വ്യാഴം പാപഗ്രഹങ്ങളോടുകൂടി ആറിലോ എട്ടിലോ നിൽക്കയും ലഗ്നത്തിൽ ശുഭദൃഷ്ടിയില്ലാതിരിക്കുകയും ചെയ്യുമ്പോൾ ക്ഷയരോഗത്തെ പറയണം.

ചന്ദ്രേ പാപസമായുക്തേ ഷഷ്ഠേ വാപ്യഷ്ടമേ സ്ഥിതേ
രന്ധ്രേശേ രാഹുസംദൃഷ്ടേ ഗുഹ്യരോഗാർദ്ദിതോ നരഃ

ചന്ദ്രൻ പാപഗ്രഹത്തോടുകൂടി ൬ ൮ ഈ ഭാവങ്ങളിൽ നിൽക്കുമ്പോൾ അഷ്ടമാധിപനു രാഹുവിന്റെ ദൃഷ്ടി ഉണ്ടായിരിക്കയും ചെയ്താൽ ഗുഹ്യരോഗംകൊണ്ടുള്ള ഉപദ്രവം ഉണ്ടാകും.

മന്ദേന സഹിതേ ചന്ദ്രേ കുജേന സഹിതേഥവാ
മൃഗകർക്ക്യജമീനാംശേ കുഷ്ഠരോഗാർദ്ദിതോ നരഃ

ചന്ദ്രൻ ശനിയോടോ ചൊവ്വായോടോകൂടി മകരം, കർക്കടകം, മേടം, മീനം ഈ രാശികളിൽ ഒന്നിൽ നിന്നാൽ കുഷ്ഠരോഗം ഉണ്ടാകുന്നതാണു്.

അർക്കേണ മന്ദശ്ശശിനാ മഹീസുതഃ
കുജേന ജീവോ ഗുരുണാ നിശാകരഃ
സോമേന ശുക്രോ സുരമന്ത്രിണാ ബുധോ
ബുധേന ചന്ദ്രഃ ഖലു വിദ്ധാതേ സദാ

സൂൎയ്യനാൽ ശനിയും, ശനിയാൽ കുജനും, കുജനാൽ ഗുരുവും, ഗുരുവിനാൽ ചന്ദ്രനും, ചന്ദ്രനാൽ ശുക്രനും, ശുക്രനാൽ ബുധനും, ബുധനാൽ ചന്ദ്രനും വേധിക്കപ്പെടുന്നു (ശനിയ്ക്കു സൂൎയ്യന്റെയും, കുജനു ശനിയുടേയും വേധമുണ്ടാകുമെന്നൎത്ഥം.)

സൂൎയ്യൻ

സദാ ശിരോരുഗ്ജ്വരവൃദ്ധിദീപന-
ക്ഷയാതിസാരാദികരോഗസംകുലൈഃ
നൃപാലദേവാവനിദേവകിന്നരൈഃ
കരോതി ചിത്തവ്യസനം ദിവാകരഃ

സൂൎയ്യൻ തലവേദന, പനി, ദഹനക്കുറവു്, അതിസാരം മുതലായ രോഗങ്ങളേയും; രാജാവു്, ദേവന്മാർ, ബ്രാഹ്മണർ, കിന്നരന്മാർ ഇവരിൽനിന്നുള്ള ഉപദ്രവത്തേയും ഉണ്ടാക്കും.

ചന്ദ്രൻ.

പാണ്ഡുശോഷജലദോഷകാമിലാ-
പീനസാദിരമണീകൃതാമയൈഃ
കാളികാസുരസവാസിനീഗണൈ-
രാകുലഞ്ച കുരുതേ നിശാകരഃ

ചന്ദ്രൻ പാണ്ഡു, ക്ഷയം, കാമില, പിത്തം, രക്തപിത്തം, പീനസം ഈ രോഗങ്ങളേയും സ്ത്രീകരംനിമിത്തമുള്ള ദുഃഖങ്ങളെയും; ദുൎഗ്ഗ, ഭദ്രകാളി, യക്ഷൻ, യക്ഷി ഇവരിൽനിന്നുള്ള ഉപദ്രവത്തേയും ചെയ്യുന്നു.

ചൊവ്വാ.

പീനബീജകഫശസ്ത്രപാവക-
ഗ്രന്ഥിരുഗ്വ്രണദരിദ്രതാമയൈഃ
വരശൈവഗണഭൈരവാദിഭിർ-
ഭീതിമാശ്രു കുരുതേ ധരാസുതഃ

ചൊവ്വാ കഫകോപം ആയുധങ്ങളിൽനിന്ന മുറിവ് അഗ്നിഭയം ദേഹത്തിൽ മുഴകരം വ്രണം ദാരിദ്ര്യപീഡ ഇവയേയും ഉഗ്രങ്ങളായ ശൈവഭൂതങ്ങൾ ഭൈരവന്മാർ തുടങ്ങിയ ക്രൂരഗ്രഹങ്ങളിൽനിന്നുള്ള ഉപദ്രവം ഇവയേയും ചെയ്യുന്നു.

ബുധൻ

ഗുഹ്യാമരാദ്ധശ്യസമീരകുഷ്ഠ-
മന്ദാഗ്നിശൂലഗ്രഹണീരുഗാദ്യൈഃ
ബുധാദിവിഷ്ണുപ്രിയദാസഭൂതൈ-
രതിവദുഃഖം ശശിജഃ കരോതി.

ബുധൻ അർശസ്സ്, ആന്ത്രവായു, വൃദ്ധിവായു, വയററിൽവായു, കുഷ്ഠം, അഗ്നിമാന്ദ്യം, വയററിൽ വേദന, ഗ്രഹണി മുതലായ രോഗങ്ങളേയും; വിഷ്ണു മുതലായ ദേവന്മാരിൽനിന്നും വൈഷ്ണവജനങ്ങളിൽനിന്നും വൈഷ്ണവഭൂതങ്ങൾ, വിഷ്ണുകിങ്കരന്മാർ ഇവരിൽനിന്നുമുള്ള ബാധയേയും ചെയ്യുന്നു.

വ്യാഴം (ശുക്രൻ)

ആചാര്യദേവഗുരുഭൂസുരശാപദോഷ-
ശോകഞ്ച ഗുന്മരുജമിന്ദ്രഗുരുഃ കരോതി
കാന്താവികാരജനിമോഹരുഗാസുരാദ്യൈ-
ശ്ചേഷ്ടാംഗനാജനകൃതൈര്യമാസുരേഡ്യഃ

വ്യാഴം ഗുരുക്കന്മാർ, ദേവന്മാർ, ആചാര്യന്മാർ, ബ്രാഹ്മണർ ഇവരുടെ ശാപത്തേയും ഗുന്മരോഗത്തേയും; ശുക്രൻ ഭാര്യനിമിത്തമുള്ള ആപത്തുകളാൽ വ്യസനത്തേയും ഇഷ്ടകളായ സ്ത്രീകളാൽ ചെയ്യപ്പെടുന്ന അഹിതപ്രവൃത്തികൊണ്ടുള്ള മനോവ്യസനത്തേയും ചെയ്യും.

ശനി

ദാരിദ്ര്യദോഷനിജകർമ്മപിശാചചോരൈഃ
ക്ലേശം കരോതി രവിജസ്സഹ സന്ധിരോഗൈഃ

കണ്ഡൂമസൂരിരപകൃത്രിമകർമ്മരോഗാൻ
സ്വാചാരഹീനലഘുജാതിഗണൈശ്ച കേതുഃ

ശനി ദാരിദ്ര്യപീഡയേയും സ്വകർമ്മം ഹേതുവായുള്ള ആപത്തുകളേയും പിശാചോപദ്രവത്തേയും കള്ളന്മാരിൽനിന്നുള്ള ഭയത്തേയും ശരീരസന്ധികളിൽ ഉണ്ടാകാവുന്ന വാതാദിരോഗത്തേയും ചെയ്യുന്നു.

കേതു.

ചൊറി, ചിരങ്ങ്, മസൂരി, ശത്രുദോഷം, ആചാരഭ്രഷ്ടന്മാരിൽനിന്നും നീചന്മാരിൽനിന്നും ഉള്ള ഉപദ്രവം ഇവയെ ചെയ്യുന്നു.

കരോത്യപസ്മാരമസൂരികുഷ്ഠ-
ക്ഷുദ്രം ക്രിമിപ്രേതപിശാചഭൂതൈഃ
ഉൽബന്ധനാനാരുചിരജ്ജുരോഗൈർ-
വിധുന്തുദശ്ചാതിഭയം നരാണാം.

രാഹു, അപസ്മാരഭയം, മസൂരി, ബന്ധനം, ക്ഷുദ്രാഭിചാരം, ക്രിമിരോഗം, ഭൂതപ്രേതപിശാചാദിപീഡ, തൂങ്ങിമരിക്കാനുള്ള ആഗ്രഹം, കുഷ്ഠം ഇവയെ ചെയ്യുന്നു.

പിത്തോഷ്ണജ്വരതാപദേഹപതനാ-
പസ്മാരഹൃൽക്രോഡജാ-
വ്യാധീൻവക്തിരവിർദ്ദൃഗാർത്ത്യരിഭയം
ത്വഗ്ദോഷമസ്ഥിസ്രുതം
വൃക്ഷാഗ്ന്യസ്ത്രവിഷാത്തദാരതനയ-
വ്യാപച്ച ദുഷ്ടതഭയം
ചോരക്ഷ്മാപതിധർമ്മദൈവഫണഭൃദ്ഭൂ-
തേശഭൂതാദ്ഭയം.

ആദിത്യൻ അനിഷ്ടഫലദാതാവായാൽ പിത്തരോഗം ഉഷ്ണജ്വരം നീററൽ വീഴ്ച അപസ്മാരം ഹൃദയരോഗം ഉദരവ്യാധി നേത്രരോഗം ശത്രുഭയം ത്വഗ്ദോഷം അസ്ഥിസ്രാവം വൃക്ഷാദികളിൽനിന്നും അഗ്നിനിമിത്തവും അസ്ത്രങ്ങൾ കൊണ്ടുമുള്ള ഉപദ്രവം വിഷഭയം ഭാര്യാദുഃഖം പുത്രദുഃഖം

നാല്ക്കാലികളിൽനിന്നുള്ള ഭയം കള്ളന്മാരിൽനിന്നും രാജാവിൽനിന്നും ഉപദ്രവം ധർമ്മദൈവങ്ങളുടേയും സർപ്പങ്ങളുടേയും ശിവഭൂതങ്ങളുടേയും അനിഷ്ടം ഇവയെല്ലാം ഉണ്ടാകുന്നതാണു്.

നിദ്രാലസ്യകഫാതിസാരപിടകാ-
ശ്ശീതജ്വരം ചന്ദ്രമാഃ
ശൃംഗ്യബ്ജാഹതിമഗ്നിമാന്ദ്യകൃശതാ-
യോഷിദ്വ്യഥാകാമിലാഃ
ചേതശ്ശ്രാന്തിമസൃഗ്വികാരമുദകാദ് ഭീ-
തിഞ്ച ബാലഗ്രഹാദ്
ദുർഗ്ഗാകിന്നരധർമ്മദൈവഫണഭൃ-
ദ്യക്ഷാച്ച പീഡാം വദേൽ

ചന്ദ്രൻ അനിഷ്ടഫലദാതാവായാൽ അസമയങ്ങളിൽ ഉറക്കവും ഉത്സാഹക്കുറവും കഫദോഷത്താൽ അതിസാരം ഒരുതരം കുരുക്കൾ ശീതജ്വരം ഇവയും കൊമ്പുള്ള ജന്തുക്കളിൽനിന്നും ജലജീവികളിൽനിന്നും ഉപദ്രവവും ദഹനക്കേടും മെലച്ചിലും ഭാര്യനിമിത്തം അപത്തും കാമില എന്ന രോഗവും, മനസ്സിനു തളർച്ചയും രക്തദൂഷ്യംനിമിത്തം ഉണ്ടാകാവുന്ന ചില രോഗങ്ങളും വെള്ളത്തിൽവച്ചു ഭയവും ബാലഗ്രഹങ്ങളുടേയും ദുർഗ്ഗാഭഗവതി, കിന്നരൻ, ധർമ്മദൈവം, സർപ്പദൈവം, യക്ഷൻ ഇവരുടെ ഉപദ്രവവും ഉണ്ടാകും.

ഉഷ്ണാസൃക്കോപപിത്തജ്വരമനലവിഷാ-
ന്ത്രാർത്തികുഷ്ഠാക്ഷിരോഗാൻ
ഗുന്മാപസ്മാരമജ്ജാവ്യാഹതിപരുഷതാ-
ശ്ചാമാകാദേഹഭംഗാൻ
ഭൂപാരിസ്തേനപീഡാം സഹജസുതസുഹൃ-
ദ്വൈരയുദ്ധം വിധത്തേ
രക്ഷോഗന്ധർവ്വഘോരഗ്രഹഭയമവനീ
സൂനുരുൾപാംഗരോഗം.

പ്രശ്നവശാൽ ചൊവ്വാ അനിഷ്ടഫലദാതാവായാൽ വെള്ളദാഹം, രക്തദുഷ്ടം, പിത്തകോപാധിക്യത്താലുള്ള ജ്വരം, അഗ്നിഭയം, വിഷഭയം, ആയുധഭയം, കുഷ്ഠരോഗം, നയനരോഗം, ഗുന്മവ്യാധി, അപസ്മാരം, മജ്ജയെന്ന ധാതുവിന്റെ നാശം, ശരീരത്തിന്റെ സ്വരൂപം ഇല്ലാതാകുക, ചൊറി, ശരീരം ഉടവുചതവുകളാൽ ദുർബ്ബലപ്പെടുക, രാജകോപം, ശത്രുപീഡ, കള്ളന്മാരിൽനിന്നുള്ള ഉപദ്രവം, സഹോദരന്മാർ, പുത്രന്മാർ, ബന്ധുക്കൾ ഇവരുമായുള്ള വിരോധം, കലഹം, രക്ഷസ്സ് ഗന്ധർവ്വൻ മുതലായ ഘോരബാധകളുടെ ഉപദ്രവം ഇവയും വിശേഷിച്ച് ശിരോരോഗവും ഉണ്ടാകും.

ഭ്രാന്തിം ദുർവ്വചനം ദൃഗാമയഗള-
ഘ്രാണോത്ഥരോഗാൻ ജ്വരം
പിത്തശ്ലേഷ്മസമീരജം വിഷമപി
ത്വഗ്ദോഷപാണ്ഡ്വാമയാൻ
ദുഃസ്വപ്നഞ്ച വിചർച്ചികാഗ്നിപതനം
പാരുഷ്യബന്ധശ്രമാൻ
ഗന്ധർവ്വക്ഷിതിഹർമ്മ്യവാസമനുജൈർദ്ദ്വേഷം
വക്തിപീഡാംഖഗൈ ഃ

ബുധൻ അനിഷ്ടഫലദാതാവായാൽ ചിത്തഭ്രമം ചീത്തവാക്ക പറയുക, നയനം കഴുത്ത് മൂക്ക് ഇവകളിൽ രോഗം, ജ്വരം, വിഷഭയം, ത്വഗ്ദോഷം, പാണ്ഡുരോഗം, ദുസ്സ്വപ്നംകാണുക, ചൊറിബാധിക്ക, തീ വീഴുക, പരുഷവാക്ക പറയുക, ബന്ധനത്തിലിരിക്കുക, അത്യദ്ധ്വാനം ഇവയും ഗന്ധർവ്വലോകത്തുള്ള മാളികകളിൽ നിവസിക്കുന്ന കിന്നരന്മാരുടെ ഉപദ്രവം, പക്ഷിപീഡ ഇവയുംഉണ്ടാകും.

ഗുന്മാന്ത്രജ്വരശോകമോഹകഫജ-
ശ്രോത്രാർത്തിമോഹാമയാൻ
ദേവസ്ഥാനനിധിപ്രപീഡനമഹീ-
ദേവേശശാപോത്ഭവം

രോഗം കിന്നരയക്ഷദേവഫണഭൃ-
ദ്വിദ്യാധരാദ്യുത്ഭവം
ജീവസ്സൂചയതി സ്വയം ബുധഗുരു
കൃഷ്ണാപചാരോൽഭവം.

വ്യാഴം അനിഷ്ടഫലദാതാവായാൽ ഗുന്മം, ആന്ത്രം, ജ്വരം, ബോധക്കേടു് ഇവയും കഫകോപംഹേതുവായി ചെവിയ്ക്കു രോഗവും പ്രമേഹവ്യാധിയും ദേവസ്ഥാനത്തിൽ നിന്നു വിധിധനാപഹരണംനിമിത്തവും ബ്രാഹ്മണശാപം കൊണ്ടും, കിന്നരൻ, യക്ഷൻ, സർപ്പം, വിദ്യാധരന്മാർ ഇവരുടെ കോപംകൊണ്ടും രോഗവും ബുധനും വ്യാഴവും അനിഷ്ടദാതാക്കന്മാരായാൽ സാമാന്യേന വിഷ്ണുകോപംതന്നെ കാരണമെന്നും പറഞ്ഞുകൊള്ളണം.

പാണ്ഡുശ്ലേഷ്മമരുൽപ്രകോപനയന-
വ്യാപത്തിതന്ദ്രീശ്രമാൻ
ഗുഹ്യാസ്യാമയമൂത്രകൃച്ഛ്റമദന-
വ്യാപത്തിശുക്ലസ്രുതീഃ
വാസസ്ത്രീകൃഷിദേഹകാന്തിവിഹതിം
ശോഫാമയം യോഗിനീ-
യക്ഷീമാതൃഗണാദ്ഭയാ പ്രിയസുഹൃദ്
ഭംഗം സിതഃ സൂചയേൽ.

ശുക്രൻ അനിഷ്ടഫലദാതാവായി നിന്നാൽ പിത്തരോഗവും കഫവാതകോപംനിമിത്തം ഉണ്ടാകാവുന്ന ചില രോഗങ്ങളും നയനരോഗം, ഉത്സാഹക്കുറവു്, അതിയായിട്ടുള്ള അദ്ധ്വാനംനിമിത്തം തളർച്ച ഗുഹ്യരോഗം, മുഖരോഗം, മൂത്രകൃച്ഛ്റം, മദനവികാരംനിമിത്തമുള്ള ആപത്തുകൾ, ശുക്ലസ്രാവം, വസ്ത്രനാശം, ഭാര്യാനാശം, കൃഷിനഷ്ടം, ശരീരകാന്തിയില്ലാതെവരിക, നീർദ്ദോഷത്താൽ വീക്കം ഉണ്ടാകുക, യോഗിനി, യക്ഷി, മാതൃക്കൾ ഇവരുടെ കോപവും ബന്ധുജനങ്ങൾക്കു നാശവും ഉണ്ടാകും.

വാതശ്ലേഷ്മവികാരപാദവിഹതിതാപത്തിതന്ദ്രീശ്രമാൻ
ഭ്രാന്തിം കുക്ഷിരുഗന്തരുഷ്ണഭൃതകധ്വംസഞ്ച പശ്വാഹതിം
ഭാര്യാപുത്രവിപത്തിമംഗവിഹതിം ഹൃത്താപമർക്കാത്മജോ
വൃക്ഷാശ്മക്ഷതിമാഹ കശ്മലഗണൈഃ പീഡാം പിശാചാദിഭിഃ

ശനി അനിഷ്ടഫലദാതാവായി നിന്നാൽ വാതകഫകോപംകൊണ്ടുണ്ടാകുന്ന രോഗങ്ങളും പാദരോഗവും പലവിധമാപത്തുകളും ഉത്സാഹക്കുറവും തളർച്ചയും ചിത്തഭ്രമവും വയററിൽ സുഖക്കേടും ഭൃത്യന്മാർ, നാല്ക്കാലികൾ, പുത്രന്മാർ, ഭാര്യ ഇവർക്ക് ആപത്തും അംഗവൈകല്യവും വൃക്ഷാദികളിൽനിന്നോ കല്ലുകളെക്കൊണ്ടോ ശരീരക്ഷതിയും പൈശാചികങ്ങളായ ബാധകളുടെ ഉപദ്രവവും ഉണ്ടാകും.



സ്വർഭാനുസ്തനതാപകുഷ്ഠവിഷമവ്യാധീൻ വിഷം കൃത്രിമം
പാദാർത്തിഞ്ച പശുപ്രപന്നഗഭയം ഭാര്യാതനൂജാപദം
ബ്രഹ്മക്ഷത്രവിരോധശത്രുജഭയം കേതുസ്സംസൂചയേൽ
പ്രേതോത്ഥം ച ഗദം വിഷഞ്ച ഗുളികഃ സ്പൃഷ്ടാന്നമാശൗചകം.

രാഹു അനിഷ്ടഫലദാതാവായി നിന്നാൽ ദേഹത്തിന് ചൂട്, കുഷ്ഠം പരസ്പരവിരുദ്ധങ്ങളായ പലമാതിരി വ്യാധികൾ ഔഷധാദികളെക്കൊണ്ടോ, മാന്ത്രികംകൊണ്ടോ ഉണ്ടാക്കപ്പെട്ട വിഷം പാദരോഗം, പൈശാചികോപദ്രവം, സർപ്പഭീതി, ഭാര്യയ്ക്കും പുത്രന്മാർക്കും ദുഃഖം ബ്രാഹ്മണരോടും ക്ഷത്രിയരോടും വൈരം, ശത്രുകർമ്മം നിമിത്തമുള്ള ദുരിതം ഇവകളെല്ലാം ഉണ്ടാകും. കേതു അനിഷ്ടഫലദാതാവായി നിന്നാൽ മേൽപറഞ്ഞ ഫലങ്ങൾക്കു പുറമെ പ്രേതബാധകൾ നിമിത്തം ഉണ്ടാകാവുന്ന രോഗങ്ങളും ഗുളികൻ അനിഷ്ടഫലദാതാവായി നിന്നാൽ സർപ്പദൈവകോപവും, ആശൗചവും, വിഷഭയവും ഉണ്ടാകുന്നതാണ്.

### മാന്ദി

ഗുളികൻ അനിഷ്ടസ്ഥാനത്തുനിന്നാൽ ഛർദ്ദി, വയററിളക്കം, ഞരമ്പു ഭിന്നച്ചുണ്ടാകുന്ന രോഗങ്ങൾ, വിഷരോഗം ഇവകളെ പറഞ്ഞുകൊള്ളണം.

### സൂര്യൻ.

ആദിത്യൻ അനിഷ്ടഫലദാതാവായാൽ, ഉഷ്ണരോഗങ്ങൾ, അപസ്മാരം, നേത്രരോഗം, ഉദരവ്യാധി, അസ്ഥിസ്രാവം, ചിറപ്പനി, പിത്തരോഗം, ശിവകോപങ്ങളുടെ അനിഷ്ടം ഇവകൾ ഉണ്ടാകുന്നതാണ്.

### ചന്ദ്രൻ.

ചന്ദ്രൻ അനിഷ്ടഫലദാതാവായാൽ ഉറക്കം, അതസാരം, ശീതജ്വരം, തളച്ച്, ക്ഷയം, കാസം, ഗ്രഹണി, കഫം, ഹൃദയരോഗം ഇവകൾ ഉണ്ടാകുന്നതാണ്.

### ചൊവ്വാ.

ചൊവ്വാ അനിഷ്ടഫലദാതാവായാൽ, രക്തദൂഷ്യം, പിത്തരോഗം, കുഷ്ഠരോഗം, നയനരോഗം, ഗുന്മം, അപസ്മാരം, വ്രണം, ജ്വരം ഇവകൾ ഉണ്ടാകുന്നതാണ്.

### ബുധൻ.

ബുധൻ അനിഷ്ടഫലദാതാവായാൽ, ചിത്തഭ്രമം, സന്നിപാതജ്വരം, ത്വഗ്ദോഷം, പാണ്ഡുരോഗം, ഉദരരോഗം, ആന്ത്രം, അശ്സ്സ്, കഴുത്ത്, മൂക്ക് ഇവകളിൽ രോഗം ഇവകൾ ഉണ്ടാകുന്നതാണ്.

### വ്യാഴൻ.

വ്യാഴൻ അനിഷ്ടഫലദാതാവായാൽ ഗുന്മം, ആന്ത്രം, ബോധക്കേട്, കഫകോപം, പ്രമേഹം, വാതം, ശ്രോത്രരോഗം ഇവകൾ ഉണ്ടാകുന്നതാണ്.

### ശുക്രൻ.

ശുക്രൻ അനിഷ്ടഫലദാതാവായാൽ വിക്കം, പിത്തരോഗം, ശരീരരോഗം, നയനരോഗം, അലസത, അശ്സ്സ്, അത്യഗ്നി, മൂത്രരോഗം, ശുക്ലസ്രാവം, ശ്ലേഷ്മം ഇവകൾ ഉണ്ടാകുന്നതാണു്.

### ശനി.

ശനി അനിഷ്ടഫലദാതാവായാൽ വാതരോഗം (പാദരോഗം) മന്ദത, തളച്ച് ചിത്തഭ്രമം, വയററിൽ സുഖക്കേട്, ശിരോരോഗം ഇവകൾ ഉണ്ടാകുന്നതാണു്.

### രാഹു.

രാഹു അനിഷ്ടഫലദാതാവായാൽ വിഷം, കുഷ്ഠം, കൃമികോപം, കൈകാലുകളിൽ വാതം, വ്രണം, ഞരമ്പുഭിന്നിതം ഇവകൾ ഉണ്ടാകുന്നതാണു്.

### കേതു.

കേതു അനിഷ്ടഫലദാതാവായാൽ ത്വഗ്രോഗം, വിഷരോഗം, മന്ദത, ശിരോരോഗം, ചിത്തഭ്രമം, മസൂരിരോഗം ഇവകൾ ഉണ്ടാകുന്നതാണു്.

### പ്രശ്നാൽ രോഗം പറയുന്നതിനു്.

### രവിക്കു്.

നേത്രാതുരകഫം പിത്തജ്വരശോകാദിമോഹവും
സ്രാവോദരജം ദന്തരോഗം ഗുന്മമസൂരികാ
ഉഷ്ണവൃദ്ധികളാലുള്ള രോഗങ്ങൾ സകലങ്ങളും
ആധാരചക്രേയുള്ളോരു രോഗഭേദങ്ങളും തഥാ
അസ്ഥ്യന്തരാളദേശത്തിൽ ജനിക്കും രോഗഭേദവും
ആത്മപീഡകളാലുണ്ടാം രോഗഭേദങ്ങളൊക്കെയും
സൂര്യനെക്കൊണ്ടു ചിന്തിച്ചു പറയേണമിതെപ്പൊഴും.

ചന്ദ്രന്.

അക്ഷിരോഗമതീസാരം ക്ഷയം ശീതജ്വരാദിയും
ജിഹ്വാരോഗമപസ്മാരം ത്വഗ്വ്രണാദ്യാദിരോഗവും
ഗ്രഹണ്യാദ്യഗ്നിമാന്ദ്യാദി കഫം നിദ്രാദിഭംഗവും
വിഷൂചികാദിരോഗങ്ങൾ രക്തദോഷങ്ങളും പുനഃ
ജലരോഗങ്ങളും കാസശ്വാസബിംബിഷ്ടരോഗവും
ഹൃദയത്തിങ്കലുണ്ടാകും രോഗവും ചന്ദ്രതോ വദേൽ.

ചൊവ്വായ്ക്ക്.

വ്രണം ദാഹം ജ്വരം കുഷ്ഠം രക്തസ്രാവാന്ത്രവേദനാ
മൂൎദ്ധ്നിരോഗം ഗുഹ്യരുജം പിടകാദികളും തഥാ
കമ്പം രുധിരകോപഞ്ച അപസ്മാരാദിരോഗവും
ക്ഷതാദിദുഷ്ടരോഗങ്ങൾ ശറുമിത്യാദിയൊക്കെയും
മജ്ജയിങ്കൽ ജനിക്കുന്ന രോഗവും മണിപൂരകേ
ഉണ്ടാം രോഗവിശേഷങ്ങൾ ഭൌമനെക്കൊണ്ടു ചൊല്ലുക.

ബുധന്ന്.

വാതപിത്തജ്വരം പാണ്ഡു ദോറസാദം മഹോദരം
ക്ഷയം ഉദരരോഗഞ്ച ശ്വാസച്ഛിന്നഭ്രമാദിയും
പിത്തശ്ലേഷ്മവികാരാദി രോഗഭേദങ്ങളും തഥാ
ഹൃദയത്തിങ്കലും ത്വക്കതന്നിലുണ്ടാം രുജങ്ങളും
കാമലാദികളും ചന്ദ്രസൂനോരപി വിചിന്തയേൽ.

വ്യാഴത്തിന്ന്.

വാതം പ്രമേഹം ജ്വരവും ആമയഞ്ച ഭഗന്ദരം
ഊൎദ്ധ്വരോഗം അന്ത്രരോഗം യോഗഞ്ചാപി ഭഗന്ദരം
ശ്രോത്രരോഗങ്ങളും പിന്നെ പ്രമേഹാദികളും പുനഃ
ശാപാൽ പരസ്വഹരണത്താലുണ്ടാം രോഗവിശേഷവും
മേദസ്സന്നിലും കണ്ടേ ജനിക്കും രോഗഭേദവും
ഇത്യാദിരോഗഭേദങ്ങൾ വ്യാഴനെക്കൊണ്ടു ചൊല്ലുക.

ശുക്രന്നു്.

അസ്ഥിസ്രാവഞ്ച വദനനേത്രരോഗാദിയും തഥാ
മൂലരോഗം ഗുഹ്യരുജം മൂത്രകൃച്ഛ്റാദിയും പുനഃ
ശുക്ലസ്രാവങ്ങളും പിന്നെ സുഖാദിവിരഹങ്ങളും
ശ്ലേഷ്മരോഗാദിയും വായുഭംഗാദ്യർബ്ബുദരോഗവും
കാലദേശത്തിങ്കലുണ്ടാം രോഗവും ഭൃഗുപുത്രനു്.

ശനിക്കു്.

ജരാർത്തിവപുർബ്ബന്ധം വാതാദ്യരുചിയും പുനഃ
ശിശ്നരോഗം കുക്ഷിരോഗം വാതരോഗങ്ങളും തഥാ
അജ്ഞാതരോഗവർഗ്ഗങ്ങൾ ഭവിക്കുന്നോരവസ്ഥയും
ത്രികസ്ഥലത്തിലും സ്നായുതന്നിലുണ്ടാം ഗദങ്ങളും
അർക്കിയെക്കൊണ്ടു ചിന്തിച്ചു പറയേണം യഥോചിതം.

രാഹുകേതുക്കൾക്കു്.

രാഹുകേതു വിഷം കുഷ്ഠം കൃമികോപം മസൂരികാ
പിടാക്ഷിദന്തരോഗഞ്ച ചോരച്ഛത്രവ്രണം ഭവേൽ
നാഡിവായുക്കളും പിന്നെ ജംബുകളുമെന്നിവ
ചിന്തിച്ചു ഭിന്നിച്ചുണ്ടാകും രോഗവർഗ്ഗങ്ങളും പുനഃ

ഗുളികന്നു്.

ഗുളികസ്യ ഛർദ്ദി ശോഷം മർമ്മസ്ഥലഗദങ്ങളും
വ്രണാദിദുഷ്ടരോഗങ്ങൾ മാന്ദിയെക്കൊണ്ടു ചൊല്ലുക.



# അദ്ധ്യായം ൭

---

## ഗജകേസരിയോഗം

ചന്ദ്രന്റെ കേന്ദ്രഭാവങ്ങളിൽ അതായതു് ൧, ൪, ൭, ൧൦ ഈ രാശികളിൽ വ്യാഴം നിന്നാൽ ഗജകേസരിയോഗമെന്നു പറയപ്പെടും. അതുപോലെ ചന്ദ്രനെ ബുധൻ, ശുക്രൻ, വ്യാഴം ഇവർ നോക്കിയാലും ഗജകേസരിയോഗമാകുന്നു. വിശേഷിച്ചു ചന്ദ്രനു് നീചമോ മൌഢ്യമോ ഉണ്ടായിരിക്കരുതു്. ഈ യോഗത്തിൽ ജനിച്ചുവന്നു താഴെ പറയുന്ന ഫലങ്ങൾ അനുഭവിക്കുമെന്നാണു ശാസ്ത്രം.



### പ്രമാണം

ഗജകേസരിസംജാതസ്തേജസ്വീ ധനവാൻ ഭവേൽ
മേധാവീ ഗുണസമ്പന്നോ രാജപ്രീതികരോ ഭവേൽ.

ഗജകേസരിയോഗത്തിൽ ജനിച്ചവൻ വളരെ തേജസ്സുള്ളവനായും ധനവാനായും ബുദ്ധിമാനായും വളരെ ഗുണങ്ങളുള്ളവനായും രാജപ്രീതിക്കു പാത്രവാനായും തീരും.

## അമലായോഗം

ചന്ദ്രലഗ്നത്തിൽ ശുഭഗ്രഹങ്ങൾ നില്ക്കുന്നുവെങ്കിലും കേന്ദ്രങ്ങളിൽ ശുഭഗ്രഹങ്ങൾ നിന്നാലും അമലായോഗമെന്നു പറയപ്പെടുന്നു. വിശേഷാൽ ലഗ്നാലോ ചന്ദ്രാലോ പത്താംഭാവത്തിൽ ശുഭഗ്രഹം നിൽക്കുന്നുവെങ്കിലും അമലായോഗമുണ്ടെന്നു ശാസ്ത്രങ്ങൾ ഘോഷിക്കുന്നുണ്ടു്. അമലായോഗത്തിൽ ജനിച്ചാൽ രാജാക്കന്മാരാൽ പൂജ്യനായും വളരെ സുഖാനുഭവത്തോടുകൂടിയവനായും ദാനശീലനായും ബന്ധുക്കൾക്കു പ്രിയമുള്ളവനായും പരോപകാരതല്പരനായും ഗുണവാനായും ഭവിക്കുന്നതാണു്.

പൎവ്വതയോഗം.

ലഗ്നത്തിൻെറ കേന്ദ്രരാശികളിൽ ശുഭഗ്രഹങ്ങൾ നിൽക്കയും ആറാംഭാവത്തിലും അഷ്ടമത്തിലും പാപഗ്രഹങ്ങൾനിൽക്കാതേയും ഇരുന്നാലും ലഗ്നാധിപനും പന്ത്രണ്ടാംഭാവാധിപനും അന്യോന്യം കേന്ദ്രസ്ഥിതിവന്നാലും അല്ലെങ്കിൽ ഇവരെ ഇരുവരുടെ ബന്ധുഗ്രഹങ്ങൾ നോക്കിയാലും പൎവ്വതയോഗമെന്നു പറയപ്പെടുന്നു.

ശുഭയോഗോല്ഭവോ വാഗ്മീ
രൂപശീലഗുണാന്വിതഃ
പാപയോഗോല്ഭവഃ കാമീ
പാപകൎമ്മപരാൎത്ഥയുക്

അമലായോഗമുണ്ടായാൽ ലോകാവസാനംവരെ കീൎത്തി നിലനിൽക്കുന്നതായിരിക്കും. രാജാക്കന്മാരാൽ പൂജ്യനായും വളരെ സുഖാനുഭവത്തോടുകൂടിയവനായും ദാനശീലനായും ബന്ധുക്കൾക്കു പ്രിയമുള്ളവനായും പരോപകാരതല്പരനായും ഗുണവാനായും ഭവിക്കുന്നതാണു്.

ചാമരയോഗം.

ലഗ്നാധിപൻ കേന്ദ്രഭാവങ്ങളിൽ ഉച്ചസ്ഥനായിവരികയും വ്യാഴദൃഷ്ടി സംഭവിക്കയുംചെയ്താലും രണ്ടു ശുഭഗ്രഹങ്ങൾ ലഗ്നത്തിലൊ ഏഴാംഭാവത്തിലൊ ഒൻപതാംഭാവത്തിലൊ പത്താംഭാവത്തിലൊ വന്നാലും ചാമരയോഗമാകുന്നു.

ഫലം.

യോഗേ ജാതശ്ചാമരേ രാജപൂജ്യോ
വിദ്വാൻ വാഗ്മീ പണ്ഡിതോ വാ മഹീപഃ
സൎവ്വജ്ഞസ്സ്യാദ്വേദശാസ്ത്രാധികാരീ
ജീവേദ്വൎഷം സപ്തതിൎവ്വത്സരാണാം

ചാമരയോഗത്തിൽ ജനിച്ചവൻ രാജപൂജ്യനായും വിദ്വാനായും, വാചാലനായും, പണ്ഡിതനായും തീരും. അ

ഥവാ രാജാവായെന്നും വരാം. എല്ലാവിഷയങ്ങളിലും ഒന്നുപോലെ പാണ്ഡിത്യമുള്ളവനും വേദശാസ്ത്രങ്ങളിൽ പണ്ഡിതനായും എഴുപതുവർഷംവരെ ജീവിച്ചിരിക്കയും ചെയ്യുന്നതാണു്.

ലക്ഷ്മീയോഗം

ഒൻപതാംഭാവാധിപൻ കേന്ദ്രഭാവങ്ങളിൽ നിൽക്കയും അതു് അത്യുച്ചസ്ഥാനത്തോടും ലഗ്നാധിപബലത്തോടും കൂടിയതായിരിക്കയും ചെയ്താൽ ലക്ഷ്മീയോഗം ഭവിക്കും. അഥവാ മൂലത്രികോണമായിരുന്നാലും മതിയാകുമെന്നും കാണുന്നുണ്ടു്.

ഗുണാഭിരാമോ ബഹുദേശനാഥോ
വിദ്യാമഹാകീർത്തിരനംഗരൂപഃ
ദിഗന്തവിശ്രാന്തയശാപാലവന്ദ്യോ
രാജാധിരാജോ ബഹുദാരപുത്രഃ

ലക്ഷ്മീയോഗത്തിൽ ജനിച്ചവൻ ഗുണങ്ങളെക്കൊണ്ടു എല്ലാവക്കും തൃപ്തനായിരിക്കും പല ദേശങ്ങളേയും ഭരിക്കാനിടവരും. വളരെ വിദ്യാഭ്യാസവും വളരെ ദൈവഭക്ത്യവും ഉണ്ടായിരിക്കും. നാടൊട്ടുക്കു കീർത്തിയും രാജാക്കന്മാർപോലും വന്ദിക്കത്തക്കവണ്ണമുള്ള ചക്രവത്തിപദവിയും ഉണ്ടായിരിക്കും ഭാര്യാസമ്പത്തും പുത്രസമ്പത്തും ധാരാളമായിരിക്കും.

സുനഭായോഗം.

ചന്ദ്രന്റെ രണ്ടാംഭാവത്തിൽ ഗ്രഹങ്ങളുണ്ടെങ്കിൽ സുനഭായോഗമാകുന്നു.

ഫലം.

ഭൂമീപതേശ്ച സചിവഃ സുകൃതീ കൃതീ ച
നൂനം ഭവേന്നിജഭുജാർജ്ജിതവിത്തയുക്തഃ
ഖ്യാതഃ സദാഖിലജനേഷു വിശാലകീർത്ത്യാ-
ബുദ്ധ്യാധികശ്ച മനുജഃ സുനഭാഭിധാനി.

സുനഭായോഗമുണ്ടായാൽ മന്ത്രിയുടെയോ വിദ്വാന്റെയോ വിദഗ്ദ്ധന്റെയോ സ്ഥാനം നിശ്ചയമായും സിദ്ധിക്കും സ്വപ്രയത്നംകൊണ്ടു വളരെ ധനവും സമ്പാദിക്കും. ബുദ്ധിശക്തികൊണ്ടും വിശിഷ്ടകീർത്തികൊണ്ടും എല്ലായിടത്തും വളരെ കീർത്തിയും ഉണ്ടായിരിക്കും.

അനഭായോഗം.

ചന്ദ്രന്റെ പന്ത്രണ്ടാംഭാവത്തിൽ ഗ്രഹങ്ങളുണ്ടെങ്കിൽ അനഭായോഗം ഭവിക്കും.

പ്രഭുർവിനീതഃ ശ്രുതവാഗ്വിലാസഃ
സുശ്ശീലശാലീ ഗുണപൂർത്തിയുക്തഃ
ഉദാരകീർത്തിഃ സ്മരതുഷ്ടചിത്തോ
നിത്യം നരഃ സ്യാദനഭാഭിധാനേ.

അനഭായോഗമുണ്ടായാൽ ജാതകൻ പ്രഭുവായും വണക്കമുള്ളവനായും സരസമായ വാഗ്വൈഭവത്തോടുകൂടിയവനായും ദാനശീലനായും കാമലീലയിൽ ഇഷ്ടപ്പെട്ട മനസ്സോടുകൂടിയും ഭവിക്കുന്നതാണ്.

ധുരുധുരായോഗം

ചന്ദ്രന്റെ പന്ത്രണ്ടിലും രണ്ടിലും ഗ്രഹങ്ങളുണ്ടെങ്കിൽ ധുരുധുരായോഗമെന്നു പറയുന്നു. ഇവിടെ ആദിത്യനെ വർജ്ജിച്ചുകൊള്ളേണ്ടതാകുന്നു.

ഫലം

ധുരുധുരായോഗമുണ്ടെങ്കിൽ വളരെ ധനവാനായും വാഹനങ്ങളിലും ഭൂസ്വത്തുക്കളിലുംനിന്നു വളരെ സുഖം അനുഭവിക്കുന്നവനായും ശത്രുക്കളെ ഹനിക്കുന്നവനായും ഭാര്യാസുഖത്തിൽ വളരെ അത്യാശയുള്ളവനായും ഭവിക്കുന്നതാണ്.

ശുക്രേ ജീവനിരീക്ഷിതേ വിതനുതേ ഭൂപോത്ഭവം ഭൂപതിം
ലേവേദ്ധ്യോ മൃഗഭം വിഹായ തനുഗോമത്തേഭയുക്തം നൃപം

കേന്ദ്രേ ജന്മപതിർബ്ബലാധികയുതഃ കയ്യാലധരിത്രീപതിം
ദൃഷ്ടേ വാക്പതിനാബുധോദധതാ പൃഥപാശാച്ഛതല്ലാസനം.

വ്യാഴം ശുക്രനെ നോക്കിയാൽ രാജയോഗമുണ്ടാകും. മകരം ഒഴിച്ചുള്ള മറെറതെങ്കിലും ഒരു രാശിലഗ്നമാകുകയും അതിൽവ്യാഴം നില്ക്കുകയും ചെയ്താൽ രാജാവാകും. ലഗ്നാധിപൻ ബലവാനായി കേന്ദ്രത്തിൽനിന്നാൽ രാജയോഗം ഭവിക്കും. വ്യാഴം ബുധനെ ദൃഷ്ടി ചെയ്താൽ അവൻ രാജശാസനത്തെ ധരിക്കുന്നവനായിരിക്കും.

നീചേ തിഷ്ഠതി യസ്തദാശ്രിതഗൃഹാ-
ധീശോ വിലഗ്നാദ്യദഃ
ചന്ദ്രാദ്വായദിനീചഗസ്യവിഹഗ-
സ്യോച്ചർക്ഷനാഥോഥവാ
കേന്ദ്രേ തിഷ്ഠതിചേൽപ്രപൂർണ്ണവിഭവ-
സ്സ്യാച്ചക്രവർത്തീനൃപാ
ധർമ്മിഷ്ഠോന്യമഹീശവന്ദിതപദ-
സ്തേജോ യശോഭാഗ്യവാൻ

യാതൊരു ഗ്രഹം നീചത്തിൽ നില്ക്കുന്നുവൊ ആ നീചരാശിയുടെ അധിപനൊ നീചംഭവിച്ച ഗ്രഹത്തിന്റെ ഉച്ചരാശിയുടെ നാഥനൊ ചന്ദ്രാലൊ ലഗ്നാലൊ കേന്ദ്രത്തിൽ നില്ക്കുകയാണെങ്കിൽ അവൻ എല്ലാവിഭവങ്ങളോടും ധർമ്മത്തോടും അന്യരാജാക്കന്മാരാൽ വന്ദിക്കപ്പെടുന്ന പാദങ്ങളോടും, യശസ്സ്, ഭാഗ്യം, തേജസ്സ് ഇവകളോടുംകൂടിയ ചക്രവർത്തിയായി ഭവിക്കും.

ത്ര്യാദ്യൈഃ ഖേടൈഃ സ്വോച്ചഗൈഃ കേന്ദ്രസംസ്ഥൈഃ
സ്വർക്ഷസ്ഥൈർവാ ഭൂപതിഃ സ്യാൽ പ്രസിദ്ധഃ
പഞ്ചാദ്യൈസ്തൈരന്യവംശപ്രസൂതോ-
പ്യുർവീനാഥോ വാരണാശ്വൗഘയുക്തഃ

മൂന്നോ മൂന്നിലധികമോ ഗ്രഹങ്ങൾ ഉച്ചത്തിലോ, സ്വക്ഷേത്രത്തിലോ, കേന്ദ്രത്തിലോ നിന്നിരുന്നാൽ രാജവം

ശത്തിലല്ലാതെ അന്യവംശത്തിൽ ജനിച്ചവൻ ആയിരു ന്നാലും ചതുരംഗസൈന്യങ്ങളോടുകൂടിയ രാജാവായിത്തീരു ന്നതാണു്.

ചന്ദ്രേധിമിത്രാംശഗതേ സുദൃഷ്ടേ
ശുക്രേണ ലക്ഷ്മീസഹിതോ നൃപസ്സ്യാൽ
തഥാ സ്ഥിതേ വാസവമന്ത്രിദൃഷ്ടേ
പൂർണ്ണേ ധരിത്രീം പരിപാലയേത്സഃ.

അരിബന്ധുക്ഷേത്രത്തിൽ ഇരിക്കുന്ന ചന്ദ്രനെ ശുക്രൻ നോക്കിയാൽ ഐശ്വര്യത്തോടുകൂടിയ രാജാവായി ഭവിക്കും. അങ്ങനെയുള്ള പൂർണ്ണചന്ദ്രനെ വ്യാഴം നോക്കിയാലും രാജാവായിഭവിക്കും.

കേമദ്രുമയോഗം.

ചന്ദ്രന്റെ പന്ത്രണ്ടിലും രണ്ടിലും ഗ്രഹങ്ങളില്ലെങ്കിൽ കേമദ്രുമമെന്ന യോഗം ഉണ്ടാകുന്നതാണു്. നാലിലും പത്തിലും ഗ്രഹങ്ങളില്ലെങ്കിലും കേമദ്രുമമെന്നു പറയപ്പെടുന്നു.

സദ്ബിത്തസൂനുവനിതാത്മജനൈർവിഹീനഃ
പ്രേഷ്യോ ഭവേത്തു മനുജോ ഹി വിദേശവാസീ
നിത്യം വിരുദ്ധധിഷണോ മലിനഃ കുവേഷഃ
കേമദ്രുമേ ച മനുജാധിപതേഃ സുതോപി.

കേമദ്രുമയോഗത്തിൽ ജനിച്ചവനു നല്ല പുത്രരോ ഭാര്യയോ ബന്ധുജനങ്ങളോ ധനമോ ഒന്നും ഉണ്ടായിരിക്കുകയില്ല. ഭൃത്യനായിത്തീരും. അന്യദേശങ്ങളിൽ വാസം നിയതമായിരിക്കും. ബുദ്ധി അനുകൂലമില്ലാത്തനിലയിൽ പ്രവർത്തിച്ചുകൊണ്ടിരിക്കും. പ്രവൃത്തിഹീനനായിത്തീരും. നല്ല വേഷങ്ങളിൽ ആസക്തി ഉണ്ടായിരിക്കയില്ല. രാജപുത്രനായിരുന്നാലും കേമദ്രുമമുണ്ടെങ്കിൽ ഈ ഫലം അനുഭവിക്കതന്നെചെയ്യും.

വിശേഷക്കുറിപ്പു്

ജനനകാലത്തു ചന്ദ്രനു് എല്ലാഗ്രഹങ്ങളുടേയുംദൃഷ്ടിയുണ്ടെങ്കിൽ കേമദ്രുമയോഗഫലം അനുഭവയോഗ്യമല്ല. പുറ

മെ ദീർഘായുസ്സും രാജത്വവും വളരെ ധനപുഷ്ടിയും ഉണ്ടാ യിരിക്കയുംചെയ്യും. പഞ്ചമഹാപുരുഷയോഗങ്ങൾ എന്നതു കുജൻ, ബുധൻ, ഗുരു, ശുക്രൻ, ശനി ഇവർ ബലവാന്മാ രായിട്ടു കേന്ദ്രസ്ഥാനങ്ങളിൽ മൂലത്രികോണം, ഉച്ചം, സ്വ ക്ഷേത്രം ഈ രാശികളിൽഒന്നിൽ കുജൻനിന്നാൽ രുചക മെന്നും, ബുധൻനിന്നാൽ, ഭദ്രമെന്നും, ഗുരു നിന്നാൽ ഹം സം എന്നും, ശുക്രൻനിന്നാൽ, മാളവ്യമെന്നും ശനി നി ന്നാൽ ശശമെന്നും പറയപ്പെടുന്നതാകുന്നു.

രുചകയോഗത്തിൽ ജനിച്ചാൽ ദേഹബലം, സൗന്ദര്യം, സമ്പത്തു്, സൗഭാഗ്യം, കീർത്തി, സത്സ്വഭാവം, വാഹനസു ഖം ഇവയും, വിദ്വാനായും ആലോചനാശക്തിയുള്ളവനാ യും, ൭൦ വയസ്സുവരെ ജീവിച്ചിരിക്കുന്നവനായും ഭവിക്കും. ഭദ്രയോഗത്തിൽ ജനിച്ചാൽ മാനിയും, ബന്ധുജനങ്ങൾക്കു ഉപകാരിയും, ബുദ്ധിമാനും, കീർത്തിമാനും, ധനവാനും, മന്ദ മായും മനോഹരമായും നടക്കുന്നവനായും, ദേഹബലത്തോ ടുകൂടിയവനായും എൺപതുവയസ്സുവരെ ജീവിച്ചിരിക്കുന്ന വനായും ഭവിക്കും. ഹംസയോഗത്തിൽജനിച്ചാൽ മൂക്കു് ഉ യർന്നിരിക്കുന്നവനായും അതിസുന്ദരനായും, സുഖാനുഭവ ങ്ങൾ ഉള്ളവനായും, ആചാര്യനായും സൽക്കർമ്മങ്ങളെ പ്രവ ർത്തിക്കുന്നവനായും, എൺപത്തിരണ്ടു വയസ്സുവരെ ജീവി ച്ചിരിക്കുന്നവനായും ഭവിക്കും. മാളവ്യയോഗത്തിൽ ജനിച്ച വൻ സ്ത്രീകളുടെ ചേഷ്ടകൾ അവലംബിക്കുന്നവനായും, ഗുണവാനായും, ശാസ്ത്രജ്ഞനായും, വിദ്വാനായും, ദാനശീ ലനായും, പരസ്ത്രീകളിൽ രമിക്കുന്നവനായും, എൺപത്തി ഏഴു വയസ്സുവരെ ജീവിച്ചിരിക്കുന്നവനായും ഭവിക്കും. ശശ യോഗഫലമുണ്ടായാൽ രാജപ്രീതിമാനായും വനസഞ്ചാരാ ദികളിൽ താല്പര്യമുള്ളവനായും, ജനപ്രധാനിയായും, വഞ്ച നചെയ്യുന്നവനായും, ജാലവിദ്യകൾ അറിയുന്നവനായും എഴുപതുവയസ്സുവരെ ജീവിച്ചിരിക്കുന്നവനായും ഭവിക്കും.

ഗ്രഹങ്ങൾ ഉച്ചത്തിൽനിന്നാൽ പൂർണ്ണബലവും മൂലത്രികോണത്തിൽനിന്നാൽ മുക്കാൽ ബലവും ബന്ധുക്ഷേത്രത്തിൽ നിന്നാൽ പകുതിബലവും ശത്രുക്ഷേത്രത്തിൽനിന്നാൽ കാൽ ബലവും നീചത്തിൽനിന്നാൽ അല്പബലവും ഉണ്ടായിരിക്കുന്നതും മൌഢ്യത്തിൽനിന്നാൽ നിഷ്ഫലമായി ഭവിക്കുന്നതുമാകുന്നു.

---

## അദ്ധ്യായം ൯.

---

### സ്ത്രീജാതകം.

ജാതകഫലപ്രതിപാദകങ്ങളായ ജ്യോതിഷഗ്രന്ഥത്തിൽ പുരുഷജാതകസ്ത്രീജാതകഫലങ്ങളെ സവിസ്തരം പ്രസ്താവിച്ചിട്ടുണ്ട്. എന്നാൽ ആ ഗ്രന്ഥങ്ങളിൽ സ്ത്രീജാതകഫലത്തെ ലഘുവായിമാത്രമെ പറഞ്ഞിട്ടുള്ളു. ഈ ന്യൂനതയെ പരിഹരിക്കാനായി ഫല ഗ്രന്ഥങ്ങളെലുംനിന്ന് ആവശ്യമുള്ള ഭാഗങ്ങളെ എടുത്തു ചേൎക്കപ്പെട്ടിരിക്കുന്നു.

നക്ഷത്രഫലം.

ജാതാശ്വിനീഷു പ്രമദാ മനോജ്ഞാ
പ്രഭൂതകോശാ പ്രിയദൎശനാ ച
പ്രിയംവദാ സൎവ്വസുഖാഭിരാമാ
ശുദ്ധ്യന്വിതാ ദേവഗുരുപ്രസക്താ.

അശ്വതിനക്ഷത്രത്തിൽ ജനിച്ച സ്ത്രീ സൌന്ദൎയ്യം, അധികമായ ധനസ്ഥിതി, കണ്ണിന്നു കൌതുകത്തെ ജനിപ്പിക്കുന്ന ആകൃതി എല്ലാവിധത്തിലുംഉള്ള സുഖപുഷ്ടി, ശുചിത്വം, ദേവഭക്തി, ഗുരുഭക്തി എന്നിതുകളോടുകൂടിയവളായി ഭവിക്കും.

സ്ത്രീവർഗ്ഗയുക്താ ഭരണീഷു ജാതാ
ഭവേന്നൃശംസാ കലഹപ്രിയാ ച
സുദുഷ്ടചിത്താ വ ഭവെച്ച ഹീനാ
ഹതപ്രതാപാ സതതം കുചേലാ

ഭരണിനക്ഷത്രത്തിൽ ജനിച്ചവൾ മററുള്ള സ്ത്രീജനങ്ങളോടു കൂടിയവളായും; ക്രൌൎയ്യം, കലഹപ്രിയം, ദുഷ്ടസ്വഭാവം, ധനഹീനത, പ്രതാപഹാനി കുത്സിതമായ വസ്ത്രം എന്നിതുകളോടു കൂടിയവളായും ഭവിക്കും.

ജാതാ കുമാര യദി കൃത്തികാസു
കോപാധികാ യുദ്ധപരാ വിരക്താ
പ്രദ്വേഷിണീ ബന്ധുജനേന ഹീനാ
ശ്ലേഷ്മാധികാ ക്ഷാമതനുസ്സദൈവ.

കാൎത്തിക നക്ഷത്രത്തിൽ ജനിച്ച സ്ത്രീ അധികമായ കോപം യുദ്ധത്തിലും കലഹത്തിലും താല്പൎയ്യം, വൈരാഗ്യവിചാരം ഇതുകളോടു കൂടിയവളായും ബന്ധുക്കളില്ലാത്തവളും യും ദേഹത്തിനു കൃശതയും കഫാധിക്യവും ഉള്ളവളായും ഭവിക്കും.

ജാതാ ഭവേന്നാൎയ്യഥ രോഹിണീഷു
സുരൂപഗാത്രാ ശുചിരപ്രമത്താ
പതിപ്രധാനാ പിതൃമാതൃഭക്താ
സുപുത്രകന്യാ വിഭവൈസ്സമേതാ

രോഹിണീനക്ഷത്രത്തിൽ ജനിച്ചവൾ ശരീരസൌന്ദൎയ്യവും ശുചിത്വവും അവധാനബുദ്ധിയും ഭൎത്താവിങ്കലും മാതാപിതാക്കന്മാരിലും ഭക്തിയും നല്ല പുത്രന്മാരും പുത്രികളും സമ്പത്തും ഉള്ളവളായി ഭവിക്കും.

സൌമ്യേ തു മാന്യാ വനിതാ സുരൂപാ
പ്രസന്നവാക്യാ പ്രിയഭൂഷണാ ച
നാനാൎത്ഥവസ്ത്രാന്നപരാ സുപുത്രാ
ധൎമ്മാശ്രയാ ശുദ്ധതനുഃ പ്രസക്താ

മകയിരംനാളിൽ ജനിച്ചവൾ മാന്യയായും നല്ല രൂപഗുണവും പ്രസന്നമായ വാക്കും ഉള്ളവളായും ആഭരണങ്ങളിൽ സന്തോഷം പലവിധത്തിലുള്ള ദ്രവ്യങ്ങളിലും വസ്ത്രങ്ങളിലും താല്പര്യം നല്ല പുത്രന്മാർ ശരീരശുദ്ധി ഇതുകളോടു കൂടിയവളായും ധർമ്മത്തെ ആചരിക്കുന്നവളായും ഭവിക്കും.

ആർദ്രാസു നാരീ ശഠമന്യുയുക്താ
ദുഷ്ടസ്വഭാവാ കഫപിത്തഭാവാ
അന്വിച്ഛതി വാ പരപക്ഷരന്ധ്രം
മഹാവ്യയാ കൃത്രിമപണ്ഡിതാ ച

തിരുവാതിരനാളിൽ ജനിച്ചവൾ അനേകസ്ത്രീകളോടും കോപത്തോടും ദുഷ്ടസ്വഭാവത്തോടും കൂടിയവളായും കഫപിത്തപ്രകൃതിയായും അന്യന്മാരുടെ ദൂഷ്യങ്ങളെ അന്വേഷിക്കുന്നവളായും വ്യയാധിക്യവും കൃത്രിമമായ പാണ്ഡിത്യവും ഉള്ളവളായും ഭവിക്കും.

പുനർവ്വസൗ ദംഭവിഹീനഭാവാ
ശ്രുതാധികാ പുണ്യപരാ സുഭാവാ
നാരീ ഭവേദ്ധർമ്മപരാ മനോജ്ഞാ
സുപൂജിതാ നാഥവതീ സദൈവ

പുണർതംനാളിൽ ജനിച്ചവൾ ഡംഭമില്ലാത്തവളായും പ്രസിദ്ധിയും അറിവും പുണ്യകാര്യങ്ങളിൽ താല്പര്യവും നല്ലസ്വഭാവവുമുള്ളവളായും ധർമ്മകാര്യങ്ങളിൽ താല്പര്യമുള്ളവളായും സുന്ദരിയായും മററുള്ളവരാൽ പൂജിതയായും എപ്പോഴും ഭർത്താവിനോടുകൂടിയവളായും ഭവിക്കും.

പുഷ്യേ തു ജാതാ വനിതാ സുരൂപാ
പ്രസിദ്ധകൃത്യാ സുഭഗാ സുപുത്രാ
ദേവദ്വിജാതിപ്രണയാ സുധർമ്മ്യാ
സുഖാധികാ ബാന്ധവവല്ലഭാ ച.

പൂയംനാളിൽ ജനിച്ച സ്ത്രീ പ്രസിദ്ധങ്ങളായ കൃത്യങ്ങളെച്ചെയ്യുന്നവളായും സൗന്ദര്യം, സൗഭാഗ്യം, സൽപുത്രന്മാർ

ദേവബ്രാഹ്മണഭക്തി ഇതുകളോടുകൂടിയവളായും, നല്ല മാളികയിൽ അധിവസിച്ചു സുഖമനുഭവിക്കുന്നവളായും ബന്ധുക്കളിൽ പ്രിയമുള്ളവളായും ഭവിക്കും.

സാൎപ്പേ കുരൂപാ വ്യസനാതിദീനാ
ക്രിയാവിഹീനാതികഠോരവാക്യാ
നാരീ ഭവേദുജ്ഝിതസൎവ്വകൃത്യാ
ഡംഭാന്വിതാ ഛത്മരതാ കൃതഘ്നാ

ആയില്യം നക്ഷത്രത്തിൽ ജനിച്ച സ്ത്രീ സൗന്ദൎയ്യമില്ലാത്തവളും എപ്പോഴും വ്യസനത്താൽ പീഡിതയും ഒരു വൃത്തിയും ചെയ്യാത്തവളും ഏററവും കഠിനമായി സംസാരിക്കുന്നവളും സകലകൃത്യങ്ങളേയും ഉപേക്ഷിച്ചവളും ഡംഭും കപടവും കൃതഘ്നതയും ഉള്ളവളും ആയിരിക്കും.

മഘാസു മാന്യാ ബഹുശത്രുപക്ഷാ
ശ്രീയാധികാ പാപവിവൎജ്ജിതാ ച
ഭക്താ ഗുരൂണാം പ്രണതാ ദ്വിജാനാം
നാരീ ഭവേൽ പാൎത്ഥിവസൗഖ്യയുക്താ.

മകംനാളിൽ ജനിച്ചവൾ വളരെ ശത്രുപക്ഷം ഉള്ളവളായും ഏററവും ശ്രീമതിയായും പാപകൎമ്മങ്ങളെ തീരെ ഉപേക്ഷിച്ചവളായും ഗുരുക്കന്മാരിലും ബ്രാഹ്മണരിലും ഭക്തിയുള്ളവളായും രാജാവിനു തുല്യമായ സുഖം അനുഭവിക്കുന്നവളായും ഭവിക്കും.

തഥോത്തരേ സുസ്ഥിരചിത്തവിത്താ
നയപ്രധാനാ ഗൃഹകൃത്യദക്ഷാ
ഗുണാന്വിതരക്താ വ്യസനൈൎവ്വിയുക്താ
നാരീ ഭവേദ്രോഗവിവൎജ്ജിതാ ച

ഉത്രംനാളിൽ ജനിച്ചവൾ സ്ഥിരമായ ബുദ്ധിയും ധനവും ഉള്ളവളായും നീതിജ്ഞയായും ഗൃഹകൃത്യങ്ങളിൽ നിപുണയായും ഗുണവതിയായും വ്യസനവും രോഗവും ഇല്ലാത്തവളായും ഭവിക്കും.

ഹസ്തേ സുഹസ്താ ശുഭനേത്രകർണ്ണാ
ക്ഷമാന്വിതാ ശ ലധനാ വിധിജ്ഞാ
ഭവേന്നിതാന്തം വനിതാ ശുഭാ സാ
മഹാസുഖൈർവ്വർദ്ധിതഗാത്രകാ ച.

അത്തം നക്ഷത്രത്തിൽ ജനിച്ചാൽ കൈകളും കണ്ണുകളും കാതുകളും നന്നായിരിക്കുകയും ക്ഷമയും സദ്വൃത്തിയും ഉണ്ടായിരിക്കുകയും ധർമ്മാചാരങ്ങളറിയുന്നവളായും ശോഭനമായ ചുമൽപ്രദേശത്തോടുകൂടിയവളായും ഉൽകൃഷ്ടസുഖങ്ങളെക്കൊണ്ടു ശരീരപുഷ്ടിയുള്ളവളായും ഭവിക്കും.

ചിത്രാസു ചിത്രാഭരണാ സുരൂപാ
ചതുർദ്ദശീമേകതമാം ച ഹിത്വാ
തസ്യാം ച കൃഷ്ണേ വിഷകന്യകാ സ്യാൽ
ശുക്ലേ ദരിദ്രാ ത്വഥ വന്ധ്യകീ ച.

ചിത്തിരനക്ഷത്രത്തിൽ ജനിക്കുന്നവർ പലവിധത്തിലുള്ളവയും ആശ്ചര്യരൂപങ്ങളുമായ ആഭരണങ്ങളോടും ശരീരസൗന്ദര്യത്തോടുംകൂടിയും കൃഷ്ണചതുർദ്ദശിയും ചിത്തിരയുംകൂടിയ ദിവസം ജനിക്കുന്നവർ വിഷകന്യകയായിട്ടും ശുക്ലചതുർദ്ദശിയും ചിത്തിരയും കൂടിയ ദിവസം ആയാൽ ദരിദ്രയായും കലടയായും തീരും.

സ്വാതീഷു സാധ്വീ സതതം സുതാഢ്യാ
വിത്താധികാ സത്യധനാല്പയാനാ
വിഭ്രതമിത്രാ വിജിതാരിപക്ഷാ
നാരീ ഭവേൽ കീർത്തിസമന്വിതാ ച.

ചോതിനക്ഷത്രത്തിൽ ജനിക്കുന്ന സ്ത്രീ പതിവ്രതയായും പുത്രഗുണമുള്ളവളായും സമ്പത്തും സത്യവും ഉള്ളവളായും പതുക്കെ സഞ്ചരിക്കുന്നവളായും ബന്ധുക്കളും യശസ്സും ഉള്ളവളായും ശത്രുസംഘത്തെ ജയിക്കുന്നവളായും ഭവിക്കും.

ഭവേദ്വിശാഖാസു മനോജ്ഞവാക്യാ
മനോഹരാംഗി വിഭവൈസ്സമേതാ

തീൎത്ഥാനുരക്താ വ്രതധൎമ്മസക്താ
രാമാ ഭവേൽ ബാന്ധവവല്ലഭാ ച.

വിശാഖംനക്ഷത്രത്തിൽ ജനിക്കുന്നവൾക്കു വാക്കും ശരീരവും മനോഹരമായിരിക്കയും സമ്പത്തും ബന്ധുക്കളിൽ പ്രിയവും ഉണ്ടായിരിക്കുകയും തീൎത്ഥസ്നാനത്തിലും വ്രതാനുഷ്ഠാനങ്ങളിലും പുണ്യങ്ങളിലും മററു സദാചാരങ്ങളിലും താല്പൎയ്യം ഉണ്ടായിരിക്കയും ഫലം.

മൈത്രേ സുമിത്രാ വിഗതാഭിമാനാ
പ്രസന്നമൂൎത്തിഃ പ്രഭുതാസമേതാ
വിനീതവേഷാഭരണാ സുമദ്ധ്യാ
ഭക്താ ഗുരൂണാം പതിവല്ലഭാ ച.

അനിഴംനക്ഷത്രത്തിൽ ജനിക്കുന്നവൾ ബന്ധുഗുണമുള്ളവളായും അഹങ്കാരമില്ലാത്തവളായും ശരീരത്തിന്നു പ്രസന്നതയും പ്രഭുത്വവും ഉള്ളവളായും അലങ്കാരങ്ങളും ആഡംബരങ്ങളും ചുരുക്കുന്നവളായും ഗുരുഭക്തയായും ഭൎത്താവിങ്കൽ പ്രിയമുള്ളവളായും ഭവിക്കും.

ജ്യേഷ്ഠാസു രമ്യാ വനിതാ പ്രഗത്ഭാ
സുചാരുവാക്യാ സുഖകാൎയ്യസക്താ
പ്രഭൂതകോശാ സുഭഗാ സുതാഢ്യാ
ബന്ധുപ്രിയാ സത്യസമന്വിതാ ച.

തൃക്കേട്ട നക്ഷത്രത്തിൽ ജനിക്കുന്നവൾ സൌന്ദൎയ്യവും പ്രതിഭയും ഏററവും മനോഹരമായ വാക്കും സുഖകാൎയ്യങ്ങളിൽ താല്പൎയ്യവും വളരെ ധനവും സൌഭാഗ്യവും പുത്രന്മാരും ബന്ധുക്കളിൽ സന്തോഷവും സത്യവും ഉള്ളവളായിരിക്കും.

മൂലേല്പസൌഖ്യാ വിധവാ ദരിദ്രാ
രോഗാഭിഭൂതാ ബഹുശത്രുപക്ഷാ
നാരീ ഭവേൽ ബാന്ധവലോകഹീനാ
പരാഭിഭൂതാ ബഹുനീചവൃത്യാ.

മൂലംനക്ഷത്രത്തിൽ ജനിച്ച സ്ത്രീ അല്പസുഖവും വൈധവ്യവും ദാരിദ്ര്യവും രോഗപീഡയും വളരെ ശത്രുക്കളുമുള്ളവളായും ബന്ധുജനങ്ങളില്ലാത്തവളായും ശത്രുക്കളാൽ തോല്പിക്കപ്പെടുന്നവളായും ഏററവും നീചത്വവും ഹ്രസ്വത്വവും ഉള്ളവളായും ഭവിക്കും.

ആഢ്യേന്ദ്രകുലാ കുലമദ്ധ്യമുഖ്യാ
സ്വപൂജ്യകർമ്മാതുലവീര്യസത്യാ
വിശാലനേത്രാ തു തത്ര ചയുക്താ
നാരീ ഭവേൽ കീർത്തിയുതാ സദൈവ.

പൂരാടംനക്ഷത്രത്തിൽ ജനിച്ച സ്ത്രീ സ്വജനങ്ങളിൽ വെച്ച് മുഖ്യയും നല്ല പ്രവൃത്തികളെ ചെയ്യുന്നവളായും തുല്യമില്ലാത്ത വീര്യവും സൌന്ദര്യവും ഉള്ളവളായും വിസ്താരമേറിയ കണ്ണുകളോടുകൂടിയവളായും ഭവിക്കും.

വൈശേ തു ജാതാ വനിതാ മനോജ്ഞാ
ഭവേദ്വിനീതാ പ്രഥിതാ നൃലോകേ
നാനാർത്ഥഭോഗൈസ്സഹിതാ പ്രധാനാ
സന്തുഷ്ടചിത്താ പതിവല്ലഭാ ച.

ഉത്രാടംനക്ഷത്രത്തിൽ ജനിച്ച സ്ത്രീ സൌന്ദര്യവും വിനയവും പ്രസിദ്ധിയും പലവിധത്തിലുള്ള സമ്പത്തും സുഖവും പ്രാധാന്യവും മനസ്സന്തോഷവും ഭർത്താവിങ്കൽ പ്രിയവും ഉള്ളവളായും ഭവിക്കും.

പ്രഭൂതരൂപാ ഹരിഭേ സുവിജ്ഞാ
ശാസ്ത്രാനുരക്താ പ്രചുരപ്രഭാവാ
സ്ത്രീസ്സദ്വൃതാ ദാനരതാ സസത്യാ
പരോപകാരപ്രണയാ ച നിത്യം.

തിരുവോണംനക്ഷത്രത്തിൽ ജനിച്ച സ്ത്രീ അധികമായ രൂപഗുണവും പാണ്ഡിത്യവും ശാസ്ത്രങ്ങളിൽ താല്പര്യവും അധികമായ മാഹാത്മ്യവും ദാനശീലവും സത്യവും പരോപകാരം ചെയ്യുവാൻ സന്തോഷവും ഉള്ളവളായി ഭവിക്കും.

ഭവേദ്ധനിഷ്ഠാസു കഥാന്തരജ്ഞാ
നാരീ പ്രഭൂതാന്നസുഖാംബരാഢ്യാ
നാനാർത്ഥദാ പ്രാപ്തഥയാ ഗുരൂണാം-
ഭക്താ ഗുണാധിക്യയുതാ സദൈവ.

അവിട്ടംനക്ഷത്രത്തിൽ ജനിച്ച സ്ത്രീ കഥകളിൽ താല്പര്യമുള്ളവളും മൃഷ്ടമായ ഭക്ഷണസുഖം പുതിയവസ്ത്രം ഇവകളോടുകൂടിയും പലവിധത്തിലുള്ള ധനങ്ങളെ ദാനം ചെയ്യുന്നവളും അശ്വവാഹനത്തോടുകൂടിയവളും ഗുരുഭക്തയും ഏററവും ഗുണവതിയുമായി ഭവിക്കും.

ദാന്താ നിതാന്തം വരുണോഡുജാതാ
സ്ത്രീസമ്മതാ പൂജ്യതമാ സ്വപക്ഷേ
ദേവാർച്ചനാദൌ സുജനേ ച സക്താ
സദാ നിധിസ്സ്വകുതൂഹലാനാം.

ചതയംനക്ഷത്രത്തിൽ ജനിച്ച സ്ത്രീ ഏററവും ജിതേന്ദ്രിയത്വമുള്ളവളായും സമ്മതയായും സ്വജനങ്ങളിൽവച്ചു ഏററവും പൂജ്യയായും ദേവപൂജയിലും സജ്ജനത്തെ ആരാധിക്കുന്നതിലും താല്പൎയ്യമുള്ളവളായും സകല കൌതുകങ്ങളും ഉള്ളവളായും ഭവിക്കും.

അജൈകപാദേ വനിതാഭിജാതാ
പ്രഭൂതകോശാ സുതലാലനാ ച
സൽപാത്രദാ സാധുസമാഗമോല്കാ
വിദ്യാന്വിതാ ഭൂരിധനാ പ്രധാനാ.

പൂരുരുട്ടാതിനക്ഷത്രത്തിൽ ജനിച്ച സ്ത്രീ കുലശ്രേഷ്ഠയായും വളരെ സമ്പത്തുള്ളവളായും പുത്രന്മാരിൽ വളരെ അഭിരുചി ഉള്ളവളായും യോഗ്യന്മാൎക്കു ദാനം ചെയ്യുന്നവളായും സജ്ജനസഹവാസത്തിൽ താല്പൎയ്യവും വിദ്യയും ധനവും പ്രാധാന്യവും ഉള്ളവളായും ഭവിക്കും.

ഉപാന്ത്യഭേ സ്വാമിഹിതാന്തരക്താ
ക്ഷമാന്വിതാ പ്രീതികരീ ഗുരൂണാം

പ്രശാന്തഗർവ്വാ ബഹുസൌഖ്യയുക്താ
വിവേകിനീ സ്യാന്നിജകൃത്യയുക്താ.

ഉത്തൃട്ടാതിനക്ഷത്രത്തിൽ ജനിച്ച ഭർത്താവിന്റെ ഹിതത്തെ അനുസരിക്കുന്നവളായും ക്ഷമയും ഗുരുക്കന്മാരിൽ സന്തോഷവും അഹങ്കാരമില്ലാത്തവളും വളരെ സുഖവും വിവേകിയും ദിനകൃത്യങ്ങളിൽ താല്പൎയ്യമുള്ളവളായും ഭവിക്കും.

പൌഷ്ണേ സുപൂജ്യാ ബഹുമിത്രപക്ഷാ
സ്വഭാവശുദ്ധാ വ്രതചാരിണീ ച
തേജോന്വിതാ ഭൂരിചതുഷ്പദാഢ്യാ
ഹതാരിവൎഗ്ഗാ പ്രിയദൎശനാ ച.

രേവതിനക്ഷത്രത്തിൽ ജനിച്ച സ്ത്രീ ഏററവും പൂജ്യയായും വളരെ ബന്ധുക്കളും സ്വഭാവശുദ്ധിയും വ്രതാനുഷ്ഠാനവും തേജസ്സും വളരെ നാല്ക്കാലികളും ഉള്ളവളായും ശത്രുക്കളെ ജയിക്കുന്നവളായും സുന്ദരിയായും ഭവിക്കും.

വിധവാദിചിന്തനം.

വൈധവ്യം നിധനേ നിത്യം ശരീരം ജന്മലഗ്നഭാക്
സപ്തമേ സൌഖ്യസൌഭാഗ്യം പഞ്ചമേ പ്രസവസ്ഥിതാ

അഷ്ടമംകൊണ്ടു വൈധവ്യത്തേയും സ്ത്രീ ജനിച്ച ലഗ്നരാശികൊണ്ടും ചന്ദ്രരാശി(ക്കൂറു)കൊണ്ടും ശരീരത്തേയും ഏഴാംഭാവംകൊണ്ടു സുഖത്തേയും സൌഭാഗ്യത്തേയും അഞ്ചാമെടംകൊണ്ടു പ്രസവത്തേയും നിരൂപിക്കണം. ഇവിടെ അഷ്ടമഭാവംകൊണ്ടു വൈധവ്യത്തെ നിരൂപിക്കുന്നതുപോലെതന്നെ ഭർത്താവിനേയും നിരൂപിക്കണമെന്നും ഏഴാമെടംകൊണ്ടു സൌഭാഗ്യത്തെ ചിന്തിക്കുന്നതുപോലെതന്നെ ഭർത്താവിന്റെ സൌഭാഗ്യത്തെയും നിരൂപിക്കണമെന്നും അഞ്ചാമെടംകൊണ്ടു പ്രസവത്തെ നിരൂപിക്കുന്നതുപോലെ ഒൻപതാമെടംകൊണ്ടു പുത്രസമ്പത്തിനെ നിരൂപിക്കണമെന്നും പ്രമാണങ്ങളുണ്ടു്. ചന്ദ്രരാശികൊണ്ടും ലഗ്നരാശികൊണ്ടും എല്ലാ-

ഭാവങ്ങളേയും വിശേഷിച്ച സപ്തമാഷ്ടമഭാവങ്ങളേയും നിരൂപിക്കണമെന്ന താല്പൎയ്യം.

പാപേഷ്ടമേ വിധവതാ
നിധനാധിപതിന്നവാംശകേ യസ്യ
തസ്യ ദശായാം മരണം
വാച്യംതസ്യാ ശുഭൈൎദ്ദ്വിതീയസ്ഥൈഃ

പാപഗ്രഹം അഷ്ടമത്തിൽനിന്നാൽ വൈധവ്യം അനുഭവിക്കും. അഷ്ടമാധിപനായ ഗ്രഹം ഏതു ഗ്രഹത്തിന്റെ നവാംശകത്തിൽ നില്ക്കുന്നുവോ ആ ഗ്രഹത്തിന്റെ ദശയിലോ അപഹാരത്തിലോ ആണ് ആ വൈധവ്യം ഉണ്ടാവുക. ഇവിടെ നിസൎഗ്ഗദശാസംവത്സരകാലത്തെയാണ നിൎദ്ദേശിച്ചിരിക്കുന്നതു്. ചന്ദ്രന്ന് ൧-ം കുജന്ന ൨-ം ബുധന്ന ൯-ം ശുക്രന്ന ൨൦-ം വ്യാഴത്തിന്ന ൧൮-ം സൂൎയ്യന്ന ൨-ം ശനിക്ക ൫൦-ം ആണു് നിസൎഗ്ഗസംവത്സരങ്ങൾ. അഷ്ടമത്തിൽ പാപഗ്രഹം നിൽക്കുകയും രണ്ടാമെടത്തു ബലവാന്മാരായ ശുഭഗ്രഹങ്ങൾ നില്ക്കുകയും ചെയ്താൽ ആ സ്ത്രീയ്ക്കു വൈധവ്യം അനുഭവിക്കേണ്ടതില്ലെന്നും അവൾ ഭൎത്താവിന്റെ മരണത്തിനുമുൻപുതന്നെ മരിക്കയും ചെയ്യുമെന്നുമുണ്ടു്. അഷ്ടമത്തിൽ ആദിത്യൻ ചൊവ്വാ ശനി രാഹു കേതു ഈ ഗ്രഹങ്ങൾ നിന്നാൽ വൈധവ്യത്തെ പറയാം. എന്നാൽ അഷ്ടമസ്ഥനായ പാപഗ്രഹം സപ്തമാധിപൻകൂടിയാണെങ്കിൽ വൈധവ്യലക്ഷണമില്ലെന്നുണ്ടു്. അഷ്ടമം പാപരാശിയായി വരികയും അവിടെ പാപഗ്രഹം നില്ക്കയുംചെയ്താൽ ദോഷത്തിന്ന പ്രാബല്യവും അഷ്ടമം ശുഭരാശിയായും ശുഭദൃഷ്ടവുമായിരുന്നാൽ ദോഷത്തിന്ന കുറവുമുണ്ടെന്നും പ്രമാണങ്ങൾ ഘോഷിക്കുന്നു. ഇങ്ങിനെയുള്ള സംഗതികൾ വിചാരിച്ച ഫലത്തെ നിൎണ്ണയിക്കയും ചെയ്തുകൊള്ളണം. സ്ത്രീകളുടെ ജനനസമയത്തിൽ ലഗ്നത്തിന്നോ ചന്ദ്രനോ ബലാധിക്യമുള്ളതെന്നു സൂക്ഷ്മപ്പെട്ടുത്തി ച

ദ്രലഗ്നംകൊണ്ടോ ജന്മലഗ്നംകൊണ്ടോ സ്വാന്തരൂപം ദേഹ ബലം സൗഷ്ഠവം ഇതുകളേയും ഒൻപതാമെടംകൊണ്ടു പു ത്രന്മാരേയും അഷ്ടമംകൊണ്ടു മാംഗല്യത്തേയും അനിഷ്ടഭാവ ങ്ങളേയും സപ്തമംകൊണ്ടു ഭർത്താവിന്റെ ധനസ്ഥിതിയേയും ചിന്തിക്കണം. ചിലർ ഒൻപതാമെടംകൊണ്ടു് ഭർത്താവി ന്റെ ശുഭാശുഭങ്ങളെ ചിന്തിക്കുന്നതുമുണ്ടു്.

ആഗ്നേയൈർവ്വിധവാസ്തരാശിസഹിതൈ-
 ർമ്മിശ്രൈഃ പുനർഭ്രൂർഭവൽ
ക്രൂരേ ഹീനബലേസ്തഗേ സ്വപതിനാ
 സൗമ്യേക്ഷിതേ പ്രോജ്ഝിതാ
അന്യോന്യാംശഗയോസ്സിതാവനിജയോ-
 രന്യപ്രസക്താംഗനാ
ദ്യൂനേ വാ യദി ശീതരശ്മിസഹിതേ
 ഭർത്തുസ്തദാനുജ്ഞയാ

ലഗ്നാൽ ഏഴാമെടത്തു പാപഗ്രഹങ്ങൾ നിന്നാൽ സ്ത്രീ നിശ്ചയമായും വിധവയാകും. അവിടെ ശുഭന്മാർകൂ ടിയുണ്ടെങ്കിൽ പുനർഭ്രൂവായും ദുർബലനായ ക്രൂരഗ്രഹം കുജ, മന്ദ, സൂര്യന്മാരിൽ ഒന്നു്. ശുഭദൃഷ്ടിയോടുകൂടി നി ന്നാൽ ഭർത്താവിനാൽ ഉപേക്ഷിക്കപ്പെട്ടവളായും കുജശുക്ര ന്മാർ പരസ്പരം തങ്ങളുടെ നവാംശകങ്ങളിൽ നിന്നാൽ അ ന്യപുരുഷനെ പ്രാപിക്കുന്നവളായും ആ ശുക്രകുജന്മാർക്കു ച ന്ദ്രയോഗമുണ്ടായാൽ ഭർത്താവിന്റെ അനുവാദത്തോടുകൂടി വ്യഭിചരിക്കുന്നവളായും ഭവിക്കും. പുനർഭ്രൂ എന്ന പദ ത്തിനു സ്വഭർത്താവിനെ ഉപേക്ഷിച്ചു യഥേഷ്ടം അന്യനെ പ്രാപിക്കുന്നവളെന്നർത്ഥം.

ഉൽസൃഷ്ടാ മദനസ്ഥിതേ ദിനകരേ
 ശത്രുഗ്രഹാലോകിതേ
വിശ്വാസ്താവനിജേ പയൂരമണയോ
 രന്യോന്യവൈരത്തു വാ

സൌമ്യാസൌമ്യയുതേ കളത്രഭവനേ
ജാതാ പുനർഭ്രൂശ്ശനൌ
കാമസ്ഥേ ഖരവീക്ഷിതേ തു വിധവാ
ജാതാ ജരാം ഗച്ഛതി

ലഗ്നാലോ ചന്ദ്രാലോ ഏഴാമെടത്തു ശത്രുദൃഷ്ടനായ സൂര്യൻ നിന്നാൽ ജാതയായ സ്ത്രീ ഭർത്താവിനാൽ ഉപേക്ഷിക്കപ്പെടുകയും കുജൻ നിന്നാൽ വൈധവ്യമോ ഭാര്യാഭർത്താക്കന്മാർക്ക് എന്നും പരസ്പരവിരോധമോ ഭവിക്കും. പാപശുഭന്മാർ ഒരുമിച്ചുനിന്നാൽ പുനർഭൂവായും പാപദൃഷ്ടനായ ശനി നിന്നാൽ വിവാഹംചെയ്യപ്പെടാതെ വളരെനാൾ കന്യകയായിരിക്കുകയും ചെയ്യും.

കാമാസക്തമനസ്വിനീ ച വിധവാ
പാപദ്വയേ സപ്തമേ
പശ്ചാൽ സ്വാമിവധം കരോതി കുലടാ
പാപത്രയേ ചാസ്തഗേ
രാജാമാത്യപരാംഗനാ യദി ശുഭേ
കാമം ഗതേ കന്യകാ
രന്ധ്രസ്ഥേ തു ശുഭഗ്രഹേ ഗുണവതീ
രാജ്ഞീ ഭവേദ് ഭൂപതേഃ

ഏഴാമെടത്തു രണ്ടു പാപന്മാർ നിന്നാൽ സ്ത്രീ കാമാധിക്യമുള്ളവളായും വിധവയായും, അവിടെ മൂന്നു പാപന്മാർ നിന്നാൽ കുലദൂഷണിയായും ഭർത്താവിനെ കൊന്നവളായും ശുഭഗ്രഹം നിന്നാൽ രാജാവിന്റെയോ മന്ത്രിയുടേയോ ഭാര്യയായും അഷ്ടമത്തിൽ ശുഭൻ നിന്നാൽ രാജഭാര്യയായും ഭവിക്കും.

പതിലക്ഷണം

യസ്യാം മന്മഥമന്ദിരേ ഗതബലേ ശൂന്യേ ഖലാലോകിതേ
സൌമ്യവ്യോമനിവാസദൃഷ്ടിരഹിതേ ഭർത്താ നരഃ കോ ഭവേൽ

ക്ലീബസ്സ്യാൽപതിരസ്തഗേ ശശിസുതേ സാക്കാത്മജേ ദുർഭഗാ
വന്ധ്യാ വാ തരുണീമദേ ചരഗൃഹേ നിത്യം പ്രവാസാന്വിതഃ

സ്ത്രീജാതകാൽ ഏഴാമെടം ബലഹീനമായും ശൂന്യമായും പാപദൃഷ്ടമായും ശുഭദൃഷ്ടി ഇല്ലാതെയും ഇരുന്നാൽ അവൾക്ക് ആരാണ ഭർത്താവായി ഭവിക്കുന്നതു്? ഏഴാമെടത്തു ബുധൻ നിന്നാൽ ഭർത്താവു പുരുഷത്വമില്ലാത്തവനായും, ശനി നിന്നാൽ സ്ത്രീ ദുർഭഗയായും വന്ധ്യയായും ഏഴാമെടം ചരഗൃഹമായിരുന്നാൽ ഭർത്താവു് എന്നും സഞ്ചാരിയായോ വിദേശവാസിയായോ ഭവിക്കും.

ദീർഘായുർന്നൃപതുല്യവിത്തവിഭവഃ കാമീ ച ബാല്യേ ഗുരൗ
കാന്തോ നിത്യവിനോദകേളിചതുരഃ കാവ്യേ കവിക്ഷ്മാപതിഃ
മന്ദേ വൃദ്ധകളേബരോസ്ഥിരതനുഃ പാപീ പതിഃ കാമഗേ
രാഹൗ വാ ശിഖിനിസ്ഥിതേ മലിനധീർന്നീചോഥവാ-
(ത്രതസമഃ

ഏഴാമെടത്തു വ്യാഴം നിന്നാൽ ഭർത്താവു ചെറുപ്പത്തിലെ കാമിയായും ദീർഘായുസ്സായും രാജതുല്യധനമുള്ളവനായും ശുക്രൻ നിന്നാൽ സുന്ദരനായും എന്നും വിനോദശീലമുള്ളവനായും മഹാകവിയായും ശനി നിന്നാൽ വൃദ്ധനായും ശരീരസുഖമില്ലാത്തവനായും പാപിയായും രാഹുകേതുക്കളായിരുന്നാൽ ബുദ്ധിഗുണമില്ലാത്തവനായും നീചതുല്യനായും ഭവിക്കും.

ദുഃസ്ഥൗ ധർമ്മഗൃഹേശദേവസചിവൗ-
ഭർത്താ ഗതായുർഭവേദ്
ദീർഘായുർദ്ധനവാൻ ത്രികോണഗൃഹഗൗ-
കേന്ദ്രസ്ഥിതൗ വാ യദി
വിദ്വാൻ ബോധനവാഹനേശസഹിതൗ-
സാരാക്കജൗ കഷ്ടക-
സ്സ്വർഭാനധ്വജസംയുതൗ യദി ഖലസ്സാ-
രിശ്വരൗ ചോരരാട്.

ഒൻപതാം ഭാവാധിപനും വ്യാഴനും അനിഷ്ടസ്ഥാനത്തുനിന്നാൽ ഭർത്താവു് അല്പായുസ്സായും അവർ കേന്ദ്രത്രികോണങ്ങളിലായാൽ ധനവാനും ദീർഘായുസ്സായും അവൻ ബുധനോടും നാലാംഭാവാധിപനോടും കൂടിയാൽ ഭർത്താവു വിദ്വാനായും കുജനോടും ശനിയോടും കൂടിയാൽ കൃഷിക്കാരനായും അവർ രാഹുകേതുക്കളോടുകൂടിയാൽ ദുർബുദ്ധിയായും ഷഷ്ഠാധിപനോടു കൂടിയാൽ കള്ളനായും ഭവിക്കും.

സമരാശിഗതേ ചൈവ സപ്തമേ ശുഭസംയുതേ
ശുഭഗ്രഹൈസ്തഥാ ദൃഷ്ടേ രാജപൂജ്യഃ ശുഭഃ സ്മൃതഃ

ഏഴാമെടം യുഗ്മരാശിയായും ശുഭഗ്രഹത്തിന്റെ യോഗദൃഷ്ടികളോടുകൂടിയതായും ഇരുന്നാൽ ഭർത്താവു ഏററവും നല്ലവനും രാജപൂജ്യനും ആയിരിക്കും.

വന്ധ്യാലക്ഷണം.

രന്ധ്രഗൗ മന്ദസൂര്യൗ ചേദപാലഗാന്നിജരാശിഗൗ
വന്ധ്യാഥ ചന്ദ്രജശ്ചന്ദ്രഃ കാകവന്ധ്യാ തദാ ഭവേൽ.

ശനിയോ ആദിത്യനോ അഷ്ടമഭാവത്തിൽ സ്വക്ഷേത്രഗതന്മാരായി നില്ക്കുമ്പോൾ ജനിക്കുന്ന സ്ത്രീ വന്ധ്യയായി ഭവിക്കും. ബുധനും ചന്ദ്രനും അഷ്ടമത്തിൽ നിന്നാൽ കാകവന്ധ്യയായിത്തീരും. (തന്റെ ജീവിതകാലത്തിൽ ഒന്നു മാത്രം പ്രസവിക്കുന്നവളെ കാകവന്ധ്യയെന്നു പറയുന്നു.)

മൃതാപത്യാ ച ശുക്രേജ്യൗ സാരൗ ഗർഭസ്രവാന്വിതാം
തസ്യാ ജന്മനി ചിന്തായാം രന്ധ്രം ഭവ്യം ഗ്രഹോജ്ഝിതം

ശുക്രനും വ്യാഴവും ചൊവ്വായും അഷ്ടമത്തിൽ നിന്നാൽ ഗർഭസ്രാവം ഉള്ളവളായിട്ടുതീരും. അഷ്ടമത്തിൽ നില്ക്കുന്ന ഗ്രഹങ്ങൾ പ്രായേണ സന്താനപ്രതിബന്ധകർത്താക്കന്മാരാകയാൽ ജാതകത്തിലും പ്രശ്നത്തിലും അഷ്ടമശുദ്ധി ഉണ്ടായിരിക്കുന്നതുതന്നെയാണുത്തമം.

ശനിഭൗമഗൃഹേ ലഗ്നേ ചന്ദ്രേ ച സിതസംയുതേ
പാപദൃഷ്ടേഥ സാ നാരീ വന്ധ്യാത്വമുപഗച്ഛതി

മേടം, വൃശ്ചികം, മകരം, കുംഭം ഈ രാശികളിലൊന്നു ലഗ്നമാവുകയും പാപദൃഷ്ടിയോടുകൂടിയ ചന്ദ്രനും ശുക്രനും ആ ലഗ്നത്തിൽ നില്ക്കുകയും ചെയ്താൽ സ്ത്രീ വന്ധ്യയായിത്തീരുന്നതാണു്.

സ്ത്രീകാകം വാ തു പുംകാകം വന്ധ്യാദോഷമിതി ത്രിധാ
വന്ധ്യാചതുഷ്ടയം നാമ കദളീകാകവന്ധ്യകാ
സ്ത്രീവന്ധ്യാ മൃതവന്ധ്യാ ച സാക്ഷാദവന്ധ്യാ പ്രകീർത്തിതാ
ഏവമഷ്ടവിധാ വന്ധ്യാഃ കഥ്യന്തേ കൈശ്ചനാപരൈഃ

തന്റെ ആയുഷ്കാലത്തിൽ ഒരു സ്ത്രീപ്രജയെ മാത്രം പ്രസവിക്കുന്നവൾ സ്ത്രീകാകവന്ധ്യയും, ഒരു പുരുഷപ്രജയെ മാത്രം പ്രസവിക്കുന്നവൾ പുരുഷകാകവന്ധ്യയും, ഒന്നും പ്രസവിക്കാത്തവൾ വന്ധ്യയുമാണു്. സ്ത്രീകളെ മാത്രം പ്രസവിക്കുക, ഗർഭസ്രാവം ഭവിക്കുക, ജനിച്ചയുടനേ കുട്ടി മരിക്കുക, മരിച്ച കുട്ടിയെ പ്രസവിക്കുക, ഒരിക്കലും ഗർഭം പോലും ധരിക്കാതിരിക്കുക എന്നിങ്ങനെ എട്ടുവിധത്തിൽ വന്ധ്യകളെ പറഞ്ഞിട്ടുണ്ടു്.

പുത്രസ്ഥാനേ ബുധക്ഷേത്രേ മന്ദക്ഷേത്രേഥവാ യദി
മന്ദമാന്ദിയുതേ ദൃഷ്ടേ സാക്ഷാദവന്ധ്യാ പ്രകീർത്തിതാ.

പുത്രഭാവം അഞ്ചാമേടമോ ഒമ്പതാമെടമോ കന്നി, മിഥുനം, മകരം, കുംഭം, ഈ രാശികളിൽ ഒന്നായി വരികയും ശനി ഗുളികന്മാരുടെ യോഗമോ ദൃഷ്ടിയോ സംഭവിക്കുകയും ചെയ്താൽ അവൾ സാക്ഷാദവന്ധ്യയായിരിക്കും.

അഞ്ചാംഭാവത്തിനും ഭാവാധിപനും ദുഃസ്ഥാനത്തിൽ സ്ഥിതി, ദുഃസ്ഥാനാധിപന്മാരുടെ ബന്ധം, വ്യാഴത്തിനു പാപസംബന്ധം, ദുഃസ്ഥിതി, മൌഢ്യം, നീചസംബന്ധം, വ്യാഴത്തിന്റെ നവമപഞ്ചമങ്ങളിൽ പാപയോഗം മുതലായവയെ വഴിപോലെ നിരൂപിച്ചുവേണം മൃതവന്ധ്യാദിദോഷലക്ഷണങ്ങളെ പറയേണ്ടതു്. വ്യാഴവും അഞ്ചാംഭാവാധിപനും കേവലം ബലഹീനന്മാരാണെങ്കിൽ മാത്ര

മേ സ്ത്രീവന്ധ്യാദോഷത്തിന്ന ബലമുള്ളു. ഇവർ രണ്ടുപേരും ബലവാന്മാരായാൽ കർമ്മപുരുഷസന്താനം ഉണ്ടായേക്കുമെന്നു സാരം. ചന്ദ്രൻ ശുക്രനോടോ ശനിയോടോ ഒരുമിച്ചു ബലഹീനനായി അഞ്ചാമെടത്തു കർക്കടകത്തിലോ മകരത്തിലോ നിന്നാലും ഒരു സന്താനംമാത്രം ജനിക്കും. അഞ്ചാമെടത്തു വ്യാഴം നിൽക്കുകയും അഞ്ചാം ഭാവാധിപൻ ബലഹീനനായും ശുഭവർജ്ജിതനായും ഇരിക്കുകയും ചെയ്താൽ ഒരു പുരുഷസന്താനംമാത്രം ഉണ്ടാകും. ചന്ദ്രശുക്രന്മാർ മേൽപ്രകാരം നിന്നാൽ ഒരു സ്ത്രീസന്താനംമാത്രം സംഭവിക്കും. അഞ്ചാംഭാവവും അഞ്ചാംഭാവാധിപനും ബലവാന്മാരായിരിക്കയും അഞ്ചാമെടത്തു ചന്ദ്രന്റേയും ശനിയുടേയും ചൊവ്വായുടേയും സംബന്ധം ഉണ്ടാകയും ചെയ്താൽ മൃതപ്രജയായി ഭവിക്കും. അഞ്ചാമെടത്തു ചൊവ്വാനിന്നാൽ ഉണ്ടാകുന്ന സന്താനങ്ങൾ പ്രായേണ നഷ്ടങ്ങളായി തീരുന്നതാണു്. അഞ്ചാമെടം മകരമോ കർക്കടകമോ രാശിവരികയും അവിടെ വ്യാഴമോ, ചന്ദ്രനോ, ശുക്രനോ നില്ക്കയും ചെയ്താൽ സ്ത്രീവന്ധ്യാദോഷം സംഭവിക്കുന്നതുമാകുന്നു.

## ദ്വാദശഭാവഫലങ്ങൾ

ആദിത്യൻ ലഗ്നത്തിൽനിന്നാൽ, കഠിനതയുള്ളവളായും ശിരോരോഗിയായും പരദ്രവ്യത്തിൽ ആഗ്രഹമുള്ളവളായും പ്രഭുത്വമുള്ളവളായും ഭവിക്കും.

രണ്ടിൽ ആദിത്യൻനിന്നാൽ, കഠിനവാക്കുകളെ പറയുന്നവളായും, വിരോധശീലത്തെ കാണിക്കുന്നവളായും, ധനനാശവും കുടുംബക്ഷയവും ഉള്ളവളായും ഭവിക്കും.

മൂന്നിൽ ആദിത്യൻനിന്നാൽ, സുഖവും, ഭർത്താവിങ്കൽ അനുരാഗവും, പ്രസിദ്ധിയും, സഹോദരച്ഛേദക്കവും ഉള്ളവളായിഭവിക്കും.

നാലിൽ ആദിത്യൻനിന്നാൽ രോഗങ്ങളെക്കൊണ്ടു ദേഹപീഡയും മാതാവിനെ രക്ഷിക്കുന്നതിൽ കരുണയില്ലാതെയും ഭവിക്കും.

അഞ്ചിൽ ആദിത്യൻനിന്നാൽ, പുത്രന്മാർക്കു കുറവും, മാതാപിതാക്കന്മാരിൽ ഭക്തിയുള്ളവളായും, നല്ല ബുദ്ധിയും വിനയവും ഉള്ളവളായും ഭവിക്കും.

ആറിൽ ആദിത്യൻനിന്നാൽ, സൌന്ദര്യം, സൌഭാഗ്യം സാമർത്ഥ്യം, ഭർത്തൃസ്നേഹം, പ്രാബല്യം ഇതുകളോടുകൂടിയവളായും ഭവിക്കും.

ഏഴിൽ ആദിത്യൻനിന്നാൽ, ഭർത്താവിനാൽ ഉപേക്ഷിക്കപ്പെടുന്നവളായും സന്തോഷമില്ലാത്തവളായുംഭവിക്കും.

എട്ടിൽ ആദിത്യൻനിന്നാൽ, ദാരിദ്ര്യദുഃഖത്താൽ മനോവ്യാകുലതയും, കഠിനവാക്കുകളെ പറയുന്നവളായും, പലപ്രകാരേണയുള്ള വിഷാദങ്ങളെ അനുഭവിക്കുന്നവളായും ഭവിക്കും.

ഒമ്പതിൽ ആദിത്യൻനിന്നാൽ, ഭാഗ്യക്കുറവും, പിതാവിന്നു കഷ്ടവും, ശത്രുവർദ്ധനയും ദുഃസ്ഥാനങ്ങളിൽ താല്പര്യവും ഭവിക്കുന്നതാണു്.

പത്തിൽ ആദിത്യൻനിന്നാൽ, പ്രസിദ്ധിയും, ഉത്കൃഷ്ടതയും, ഭർത്താവിങ്കൽ അധികമായ സന്തോഷവും കർമ്മവിഘ്നവും സംഭവിക്കുന്നതാണു്.

പതിനൊന്നിൽ ആദിത്യൻനിന്നാൽ. പുത്രപൌത്രന്മാരും സകല കലകളിലും നൈപുണ്യവും, ക്ഷമയും, ഭർത്താവിങ്കൽനിന്നുമുള്ള ധനലാഭത്തോടുകൂടിയവളായും ഭവിക്കും.

പന്ത്രണ്ടിൽ ആദിത്യൻനിന്നാൽ, അധികമായ ചെലവുകളുണ്ടാകയും ദുർവിഷയങ്ങളിൽ താല്പര്യമുള്ളവളായും, നയനരോഗമുള്ളവളായും, സ്ഥാനഭേദത്താൽ കഷ്ടതയുള്ളവളായും ഭവിക്കും.

### ചന്ദ്രന്റെ ഭാവഫലം.

ശുക്ലപക്ഷചന്ദ്രൻ ലഗ്നത്തിൽ നില്ക്കുമ്പോൾ ജനിക്കുന്ന സ്ത്രീ സൗന്ദര്യസൗഭാഗ്യാദിഗുണങ്ങളോടുകൂടിയവളായിരിക്കും. ക്ഷീണചന്ദ്രനായാലും, മേടം ഇടവം കർക്കടകം ഈ രാശികളായ ലഗ്നത്തിൽ നിന്നാൽ ദോഷമില്ലെന്നും പ്രമാണം കാണുന്നു.

രണ്ടാമെടത്തു ചന്ദ്രൻനിന്നാൽ, വളരെ ധനപുഷ്ടിയും പ്രസിദ്ധിയും, പ്രാധാന്യവും, ധർമ്മകാര്യങ്ങളിൽ അനുകൂലതയും സ്വഭർത്താവിൽ ഏററവും അനുരക്തിയുമുള്ളവളായി ഭവിക്കും.

മൂന്നാമെടത്തു ചന്ദ്രൻനിന്നാൽ കഫവാതപ്രകൃതിയും പിശുക്കും, ദുഷ്ടസ്വഭാവവും, സഹോദരങ്ങളിൽ കരുണക്കുറവും സംഭവിക്കും. പൂർണ്ണചന്ദ്രനു കഫവും, ക്ഷീണചന്ദ്രനു വാതവും പ്രധാനമായിപ്പറയേണ്ടതാണു്.

നാലാമെടത്തു ചന്ദ്രൻനിന്നാൽ, പലവിധത്തിലുള്ള സുഖങ്ങളും, ആഭരണങ്ങളും, നൂതനവസ്ത്രാദികളും, ദൈവഭക്തിയും ഉള്ളവളായി ഭവിക്കും.

അഞ്ചാമെടത്തു ചന്ദ്രൻനിന്നാൽ, നല്ല ഗുണങ്ങളും ഗൌരവവും പഠിപ്പുണ്ടാകയും, കീർത്തി യശസ്സ് ബുദ്ധി ഇവകളോടുകൂടിയും ഭവിക്കും.

ആറാമെടത്തു ചന്ദ്രൻനിന്നാൽ, ധനം കുറഞ്ഞിരിക്കും. ഒരിക്കലും മനഃസൗഖ്യം ഉണ്ടായിരിക്കയില്ല. ശരീരത്തിൽ മുറിവോ വ്രണമോ ഉണ്ടാകും. ശരീരക്ഷീണതയും, ആലസ്യതയും ഉണ്ടാകാനും ഇടവരാം.

ഏഴാമെടത്തു ചന്ദ്രൻ നിന്നാൽ വിശുദ്ധയായും, ഭർത്താവിനു് പ്രിയമുള്ളവളായും ധർമ്മം, ആചാരം, പുണ്യം, വിവേകം, ശുചിത്വം ഇവകൾ ഉള്ളവളായുമിരിക്കും.

എട്ടാമെടത്തു ചന്ദ്രൻ നിന്നാൽ വാക്കു ക്രൂരമായിരിക്കും. വേഷങ്ങളും ആഭരണങ്ങളും ചുരുങ്ങിയിരിക്കും. സ്വ

ഭാവത്തിനു ദുഷ്യതയുണ്ടാകും. കുചം, യോനി ഇവകൾ കുത്സിതങ്ങളായ രിക്കയും ചെയ്യും.

ഒൻപതാമെടത്തു ചന്ദ്രൻ നിന്നാൽ ധർമ്മങ്ങളും പുത്രന്മാരും ഉള്ളവളായും സുന്ദരമായ മദ്ധ്യപ്രദേശത്തോടും ഭോഗത്തോടുംകൂടിയവളായും, ആരോഗ്യം സൌന്ദര്യം ഇവകൾ ഉള്ളവളായുമിരിക്കും.

പത്താംഭാവത്തിൽ ചന്ദ്രൻ നിന്നാൽ വളരെ ദ്രവ്യവും സ്വർണ്ണവും മററു പ്രസിദ്ധിയും ഉള്ളവളായും, കുലമുഖ്യയായും വളരെ അടക്കമുള്ളവളായും ഭവിക്കും.

പതിനൊന്നിൽ ചന്ദ്രൻ നിന്നാൽ ധനസമൃദ്ധിയും ദീർഘമംഗല്യവും പ്രസന്നതയും പ്രണയവും ഔദാര്യവും ആരോഗ്യവും ഉള്ളവളായും ഭവിക്കും.

പന്ത്രണ്ടിൽ ചന്ദ്രൻ നിന്നാൽ ചെലവു ഏറിയിരിക്കുകയും വാതരോഗങ്ങളെക്കൊണ്ടു പീഡയും ഏററവും ക്രൂരത്വവും നിത്യഹീനത്വവും ഭവിക്കും.

കുജഭാവഫലം,

ലഗ്നത്തിൽ ചൊവ്വാ നിന്നാൽ ദേഹത്തിൽ മുറിവു്, ചതവു്, വ്രണം മുതലായവയെക്കൊണ്ടു് പീഡയും, മാഹാത്മ്യം ഇല്ലായ്മയും ഭർത്താവിനാൽ ഉപേക്ഷിക്കപ്പെടുകയും ചെയ്യുന്നതാണു്.

രണ്ടാമെടത്തു ചൊവ്വാ നിന്നാൽ വാക്കു ക്രൂരമായിരിക്കും. ബന്ധുക്കളിൽ വളരെ കരുണയുണ്ടാകും. കുടുംബക്ഷയവും രണ്ടു ഗൃഹം മാറുകയും ഭൂമി ഗൃഹം ഇവയുണ്ടാകയുംചെയ്യുന്നതാണു്.

മൂന്നാംഭാവത്തിൽ ചൊവ്വാ നിന്നാൽ ശത്രുക്കളെ ജയിക്കുന്നവളായും സജ്ജനസംസർഗ്ഗവും പ്രശസ്തിയും ആരോഗ്യവും സഹോദരച്ഛത്രക്കവും ഉണ്ടാകുന്നതാണു്.

നാലാംഭാവത്തിൽ ചൊവ്വാ നിന്നാൽ ഭർത്തൃസുഖഹീനത്വവും മാതാവിന്ന് ദുരിതവും ബന്ധുക്കളും ഗൃഹവും നശിച്ചവളായും ഭവിക്കും.

അഞ്ചാംഭാവത്തിൽ ചൊവ്വാ നിന്നാൽ പുത്രദുരിതവും ലജ്ജയില്ലാതെയും ദുഃഖാധിക്യത്തോടുകൂടിയും ഭവിക്കും.

ആറിൽ ചൊവ്വാ നിന്നാൽ സമ്പത്തും സഹോദരഗുണവും നല്ല വിദ്യയും ആരോഗ്യവും സുഖവും ഉള്ളവളായി ഭവിക്കും.

ഏഴിൽ ചൊവ്വാ നിന്നാൽ മനോദുഃഖവും ഭർത്തൃസുഖഹീനതയും (വിധവാത്വവും) ഗുണമില്ലാത്തവളായും ഭവിക്കും.

എട്ടിൽ ചൊവ്വാ നിന്നാൽ രോഗപീഡയും വൈധവ്യവും ദാരിദ്ര്യവും മനോദുഃഖവും വായുരോഗവും ബാധിക്കുന്നതാണ്.

ഒൻപതിൽ ചൊവ്വാ നിന്നാൽ ധർമ്മമില്ലാത്തവളായും ഭാഗ്യഹീനത്വവും മദ്യമാംസങ്ങളിൽ പ്രീതിയും സജ്ജനങ്ങളാൽ നിരസിക്കപ്പെടുകയും ചെയ്യുന്നതാണ്.

പത്തിൽ ചൊവ്വാ നിന്നാൽ നിന്ദ്യകർമ്മങ്ങളിൽ താല്പര്യവും കുത്സിതസ്വഭാവവും വിരുദ്ധധർമ്മങ്ങളിൽ താല്പര്യവും ബുദ്ധിഹീനതയും ഭവിക്കുന്നതാണ്.

പതിനൊന്നിൽ ചൊവ്വാനിന്നാൽ സത്സ്വഭാവവും ഭർത്തൃശുശ്രൂഷയിൽ താല്പര്യവും, രത്നമൂലം ഭർത്തൃസുഖവും ധനൈശ്വര്യങ്ങളും സകല ഭരണവും തന്നിൽ ലയിക്കയും ചെയ്യുന്നതാണ്

പന്ത്രണ്ടിൽ ചൊവ്വാനിന്നാൽ ഭൂമി, ഗൃഹം ഇവകളുടെ നാശവും നയനരോഗവും ദുർവ്യയങ്ങളും സംഭവിക്കും.

ബുധഭാവഫലം.

ലഗ്നത്തിൽ ബുധൻനിന്നാൽ സൌന്ദര്യവും, ഭർത്താവിന്റെ ആനുകൂല്യവും, നീതിയും ധർമ്മവും സജ്ജനസമ്മതയായും വിദ്യാലാഭം ഉള്ളവളായും ഭവിക്കും.

രണ്ടാമെടത്തു ബുധൻനിന്നാൽ, ധനവും ബുദ്ധിയും സൌന്ദൎയ്യവും സമ്പത്തും വിദ്യയും വിശേഷധനലാഭവും ഉണ്ടാകുന്നതാകുന്നു.

മൂന്നാമെടത്തു ബുധൻനിന്നാൽ, ധനപുഷ്ടിയും പുത്രന്മാരും സഹോദരങ്ങളും ഉണ്ടായിരിക്കയും ഉൽകൃഷ്ടതയും യശസ്സും ഉള്ളവളായും ഭവിക്കും.

നാലാമെടത്തു ബുധൻനിന്നാൽ സുഖവും വളരെ ബന്ധുക്കളും വംശപ്രസിദ്ധിയും പുതിയ ഗൃഹലാഭവും വിദ്യാഭ്യാസവൃദ്ധിയും ധനവും ശ്രേയസ്സും ഉണ്ടാകുന്നതാകുന്നു.

അഞ്ചാമെടത്തു ബുധൻ നിന്നാൽ അല്പപുത്രതയും കലഹപ്രിയവും സഞ്ചാരകഷ്ടതയും സകല കലകളിലും പാണ്ഡിത്യവും ഉന്മേഷവും ഉത്സാഹവും ഉള്ളവളായും ഭവിക്കും.

ആറാമെടത്തു ബുധൻ നിന്നാൽ, ശത്രുക്കളെ ജയിക്കയും, എല്ലാവരിലും ഭയാബദ്ധതയും ആരോഗ്യവും കാമാധിക്യവും ഉള്ളവളായി ഭവിക്കും.

ഏഴാമെടത്തു ബുധൻ നിന്നാൽ സാമൎത്ഥ്യവും ശാസ്ത്രവിഷയമായ കാൎയ്യങ്ങളിൽ സന്തോഷവും നല്ല ഭൎത്താവും സന്തോഷശീലവും അന്യപുരുഷസംയോഗത്തിനു് ഇച്ഛയുള്ളവളായും ഭവിക്കും.

എട്ടാമെടത്തു ബുധൻ നിന്നാൽ ആത്മാഭിമാനം ഇല്ലാത്തവളായും ധൎമ്മങ്ങളേയും ആചാരങ്ങളേയും ഉപേക്ഷിച്ചവളായും ജനങ്ങളാൽ വിരോധിയായും അത്യാഗ്രഹിയായും ഭവിക്കുന്നതാണു്.

ഒൻപതാമെടത്തു് ബുധൻ നിന്നാൽ ധൎമ്മവും വിനീതഭാവും ഭാഗ്യവും യശസ്സും അറിവും സാമൎത്ഥ്യവും വിദ്യാലാഭാദികളും സുഖാനുഭവങ്ങളും ഉണ്ടാകുന്നതാകുന്നു.

പത്താമെടത്തു ബുധൻനിന്നാൽ കൎമ്മങ്ങളെ പുണ്യവും, ഭൎത്തൃപ്രാധാന്യവും, വളരെപ്പണവും, സ്വൎണ്ണാദി മററു

ധനങ്ങളുടെ സമൃദ്ധിയും രാജധനലാഭത്തിനു അവകാശിയായും ഭവിക്കുന്നതാകുന്നു.

പതിനൊന്നാമെടത്തു ബുധൻ നിന്നാൽ മനസ്സിനു അധികമായ സന്തുഷ്ടിയും സത്സ്വഭാവവും പ്രസിദ്ധിയും പാതിവ്രത്യവും സജ്ജനസമ്മതവും ഉള്ളവളായി ഭവിക്കും.

പന്ത്രണ്ടാമെടത്തു ബുധൻ നിന്നാൽ വ്യയാധിക്യവും വിവാദശീലവും നിന്ദ്യതയും പരപുരുഷരിൽ ആസക്തിയുള്ളവളായും ഭവിക്കും.

ഗുരുഫലം.

വ്യാഴം ലഗ്നത്തിൽ നിന്നാൽ വളരെ സത്യവും സൌഭാഗ്യവും ഭോഗസുഖങ്ങളും ദീർഘായുസ്സും കുലശ്രേഷ്ഠതയും ബുദ്ധിമഹിമയും ഭവിക്കുന്നതാണു്.

വ്യാഴം രണ്ടിൽ നിന്നാൽ വളരെ ധനവും സൌഭാഗ്യവും സൌന്ദര്യവും ഏററവും ധർമ്മിഷ്ഠത്വവും നന്തിനെ പുണ്യവും പ്രാധാന്യവും വിദ്യാപ്രഭുത്വവും ഉണ്ടാകുന്നതാണു്.

വ്യാഴം മൂന്നിൽ നിന്നാൽ സുഖക്കുറവും ബുദ്ധപ്രകാശമില്ലാതേയും ഗുരുത്വം, വിനയം ഇതുകൾ കുറഞ്ഞുംഇരിക്കും.

വ്യാഴം നാലിൽനിന്നാൽ പുതിയ ഗൃഹലാഭം ഭൂമിലാഭം ധനലാഭം പ്രസിദ്ധി ഭർത്തൃധനാഗമം ഇവ സിദ്ധിക്കുന്നതാണു്.

വ്യാഴം അഞ്ചിൽനിന്നാൽ നല്ല പുത്രന്മാരോടുകൂടിയവളായും പാപവും ദോഷവും ഇല്ലാത്തവളായും നല്ല മനഃസ്ഥിതിയും നല്ല ബുദ്ധിയും വിദ്യാഭ്യാസലാഭവും ഉണ്ടാകുന്നതാണു്.

വ്യാഴം ആറിൽനിന്നാൽ ശത്രുവൃദ്ധിയും കൃത്രിമമായ സല്ക്കാരത്തോടുകൂടിയവളായും മനസ്സൌഖ്യവും ദേഹസൌഖ്യവും ഇല്ലാത്തവളായും ഭവിക്കും.

വ്യാഴം ഏഴിൽനിന്നാൽ നല്ല സ്വഭാവവും സന്തോഷവും സുശീലതയുമുള്ള ഭർത്താവിന്റെ ആഗമനവും തന്മൂലം കീർത്തിയോടുകൂടിയവളായും ഭവിക്കും.

വ്യാഴം എട്ടിൽനിന്നാൽ സത്യംകുറഞ്ഞും ശരീരസുഖമില്ലാതേയും, പുത്രദുഃഖവും, നീചകർമ്മങ്ങളിൽ താല്പര്യവും ഉള്ളവളായും തീരും.

വ്യാഴം ഒൻപതിൽ നിന്നാൽ ശ്രേഷ്ഠമായ സ്വഭാവമുള്ളവളായും ധർമ്മത്തിൽ താല്പര്യവും ഈശ്വരഭക്തിയും സത്സ്വഭാവവും ഭാഗ്യവും ഐശ്വര്യവും ഉള്ളവളായി തീരും.

വ്യാഴം പത്തിൽനിന്നാൽ പ്രസിദ്ധങ്ങളായ അനേകം കർമ്മങ്ങളോടും വളരെ ഗുണങ്ങളോടും സൌന്ദര്യത്തോടും അന്നപാനാദികൾക്കു ബുദ്ധിമുട്ടുകൾ ഇല്ലാതെയും ഭവിക്കും.

വ്യാഴം പതിനൊന്നിൽ നിന്നാൽ അധികമായ കീർത്തിയും, ഐശ്വര്യവും, എല്ലാസമയവും സന്തോഷവും ധനവും ഉള്ളവളായി ഭവിക്കും.

വ്യാഴം പന്ത്രണ്ടിൽ നിന്നാൽ സദാവിഷയമായി വളരെ വ്യയംചെയ്യുന്നവളായും ദാരിദ്ര്യപീഡിതയായും, രോഗപീഡിതയായും ഭവിക്കും.

### ശുക്രഭാവഫലം

ലഗ്നഭാവത്തിൽ ശുക്രൻ നിന്നാൽ നല്ല ഭർത്താവും സൌന്ദര്യവും സൌഭാഗ്യവും സാമർത്ഥ്യവും നല്ല സ്വഭാവത്തോടുകൂടിയും ഭവിക്കും.

രണ്ടാമെടത്തു ശുക്രൻ നിന്നാൽ വൈദഗ്ദ്ധ്യമുള്ള പ്രവൃത്തികളെ ചെയ്യുന്നവളായും വേദാന്തിയായും ശാന്തമായി സംസാരിക്കുന്നവളും നല്ല വിവേകത്തോടുകൂടിയവളായും ഭവിക്കും.

മൂന്നാമെടത്തു ശുക്രൻ നിന്നാൽ ദാരിദ്ര്യവും കൃപണതയും ബന്ധുക്കളില്ലാത്തവളായും ഭർത്താവിനാൽ ഉപേക്ഷിക്കപ്പെട്ടവളായും ഭവിക്കും.

നാലാമെടത്തു ശുക്രൻ നിന്നൽ വളരെസുഖവും ധനവും വിലാസശീലവും ധമ്മകാൎയ്യങ്ങളിൽ താല്പൎയ്യവും വംശത്തിന്ന അലങ്കാരഭൂതയായും ഭവിക്കും.

അഞ്ചാമെടത്തു ശുക്രൻ നിന്നാൽ പാതിവ്രത്യവും സ്ത്രീസന്താനങ്ങൾ കൂടിയും കുലമുഖ്യയായും ഭവിക്കും.

ആറിൽ ശുക്രൻ നിന്നാൽ അധികമായ അസൂയയും ക്രൂരസ്വഭാവവും ഭൎത്തൃകലഹക്കാരിയായും ഭവിക്കും.

ഏഴിൽ ശുക്രൻ നിന്നാൽ, വളരെ ധനപുഷ്ടിയും മാഹാത്മ്യവും ഭൎത്താവിന്റെ ആനുകൂല്യവും ബുദ്ധിശക്തിയും ഇഷ്ടസ്വഭാവയും കാമിയും ആയി ഭവിക്കും.

എട്ടിൽ ശുക്രൻ നിന്നാൽ അധൎമ്മിയായും അന്യന്മാരെ വഞ്ചിക്കുന്നവളായും സ്വഭാവദുഷ്യമുള്ളവളായും തീരുന്നതാണു്.

ഒൻപതിൽ ശുക്രൻ നിന്നാൽ, സ്വധൎമ്മതല്പരയായും ലോകപ്രസിദ്ധയായും സന്തോഷവും സന്താനങ്ങളും അശനസുഖവും ഉള്ളവളായും ഭവിക്കും.

പത്തിൽ ശുക്രൻ നിന്നാൽ, വളരെ കീൎത്തിയും സമ്പത്തും നല്ല ഭൃത്യന്മാരും നല്ല ഭൎത്താവും പ്രസിദ്ധമായ കൎമ്മത്താൽ പൂജിക്കപ്പെടുന്നവളായും ഭവിക്കും.

പതിനൊന്നാമെടത്തു ശുക്രൻനിന്നാൽ വളരെ ധനലാഭവും പ്രസിദ്ധിയും ഗുണവാന്മാരായ പുത്രന്മാരും ഉള്ളവളായി ഭവിക്കും.

പന്ത്രണ്ടാമെടത്തു ശുക്രൻ നിന്നാൽ ദുൎവ്യയംനിമിത്തം ദുഃഖിക്കുന്നവളായും രോഗപീഡിതയും ധനനാശമുള്ളവളായും ഭവിക്കും.

മന്ദഭാവഫലം.

**ലഗ്നത്തിൽ ശനിനിന്നാൽ വിരൂപതയും രോഗപീഡയും ആലസ്യവും ക്ഷീണവും ഉള്ളവളായി തീരുന്നതാണു്.**

രണ്ടാമെടത്തു ശനിനിന്നാൽ ധനമില്ലാത്തവളായും നിന്ദ്യയായും സന്തോഷമില്ലാത്തവളായും ക്രൂരസ്വഭാവം ഉള്ളവളായും ഭവിക്കും.

മൂന്നാമെടത്തു ശനിനിന്നാൽ സാമൎത്ഥ്യവും പ്രാധാന്യവും പ്രസിദ്ധിയും രക്ഷാസാമൎത്ഥ്യവും സജ്ജനങ്ങളാൽ ഏററവും പ്രശംസിക്കപ്പെടുന്നവളായും ഭവിക്കും.

നാലാമെടത്തു ശനിനിന്നാൽ മന്ദതയും ഭ്രമവും വേശ്യാചാരത്തോടുകൂടിയവളായും ഭവിക്കും

അഞ്ചാമെടത്തുനിന്നാൽ പുത്രനാശവും ചലനബുദ്ധിയും ഉത്സാഹക്കുറവും ഉദരരോഗവും സംഭവിക്കുന്നതാണ്.

ആറിൽ ശനിനിന്നാൽ സമ്പത്തും ഗുണങ്ങളും ഉള്ളവളായും ഭൎത്താവിനു ഏററവും പ്രിയപ്പെട്ടവളായുംഭവിക്കും.

ഏഴിൽ ശനിനിന്നാൽ വൈധവ്യദുഃഖവും അഥവാ ഭൎത്തൃസുഖമില്ലാത്തവളായും രോഗപീഡിതയായും ഭവിക്കും.

എട്ടിൽ ശനിനിന്നാൽ വിധവാത്വവും മലിനതയും നിന്ദ്യകൎമ്മങ്ങളെ ചെയ്യുന്നവളായും ദുസ്സ്വഭാവിയായും അന്യന്മാരെ വഞ്ചിക്കുന്നതിനു തുനിയുന്നവളായും ഭവിക്കും.

ഒൻപതിൽ ശനിനിന്നാൽ പുത്രദുരിതവും മനോവ്യാകുലതയും ധൎമ്മക്കുറവും ഭാഗ്യഹീനതയും ഉണ്ടാകുന്നതാകുന്നു.

പത്തിൽ ശനിനിന്നാൽ നിന്ദ്യകൎമ്മങ്ങളിൽ താല്പൎയ്യവും കുടിലതയും ദുൎഭഗത്വവും ദരിദ്രത്വവും സംഭവിക്കുന്നതാണ്.

പതിനൊന്നിൽ ശനി നിന്നാൽ പുത്രവൎദ്ധനയും ധനവൎദ്ധനയും ഗൃഹം ഭൂമി ഇതുകളുടെ ലാഭവും ഉണ്ടാകുന്നതാണ്.

പന്ത്രണ്ടിൽ ശനി നിന്നാൽ വാതരോഗവും ദുർവ്യയങ്ങളും സ്ഥാനഭേദങ്ങളും മനോവ്യാകുലതയും നയനരോഗവും ഫലമാകുന്നു.

രാജയോഗം

സ്ത്രീജാ—

മൂർത്തൗ സുരേജ്യോഽസ്തഗതശ്ശശാങ്കോ
യദാ സ്വവർഗ്ഗേ ഗഗനേ ച ശുക്രഃ
ജാതാന്ത്യജാനാമപി മന്ദിരേസ്മിൻ
യോഗേ ഭവേൽ പാർത്ഥിവവല്ലഭാ ച

ലഗ്നത്തിൽ വ്യാഴം, ഏഴിൽ ചന്ദ്രൻ, പത്തിൽ (സ്വക്ഷേത്രത്തിൽ) ശുക്രൻ ഇങ്ങനെ നില്ക്കുമ്പോൾ ജനിക്കുന്ന സ്ത്രീ അന്യകുലത്തിൽ ജനിച്ചവളായിരുന്നാലും ഭർത്താവു രാജത്വം ഉള്ളവനായി ഭവിക്കും.

കേന്ദ്രേഷു സൗമ്യാ യദി കല്യഭാജഃ
പാപാഃ കളത്രം ച മനുഷ്യരാശിഃ
രാജ്ഞീ ഭവേൽ സ്ത്രീ ർബ്ബഹുഃകാമയുക്താ
നിത്യം പ്രശാന്താരിസുഖേന തുഷ്ടാ.

ലഗ്നത്തിൽ പാപഗ്രഹവും, ൪-൭-൧൦ ഈ ഭാവങ്ങളിൽ ശുഭഗ്രഹവും ഏഴാമെടം പുരുഷരാശിയും ആയി വരികയും ചെയ്താൽ രാജയോഗം ഉണ്ടാകും. ഈ യോഗത്തിൽ ജനിക്കുന്ന സ്ത്രീകൾക്കു വളരെ സമ്പത്തും സുഖവും ശത്രുജയവും സിദ്ധിക്കുന്നതുമാകുന്നു.

ബുധേ വിലഗ്നേ യദി തുംഗസംസ്ഥേ
ലാഭാശ്രിതേ ദേവപുരോഹിതേ ച
വരിഷ്ഠഭൂപാലകവല്ലഭാസ്മിൻ
യോഗേ പ്രസിദ്ധാ ഭവതി പ്രജാതാ.

ലഗ്നം കന്നിയായിട്ടും ബുധൻ അവിടെ ഉച്ചസ്ഥനായും കർക്കടകത്തിൽ വ്യാഴം നില്ക്കയും ചെയ്യുമ്പോൾ ജാതയായ സ്ത്രീ പ്രസിദ്ധയായ രാജ്ഞിയായി ഭവിക്കും.

വിശേഷക്കുറിപ്പുകൾ.

ശുക്രനും ശനിയും ഒരു രാശിയിൽ നില്ക്കുമ്പോൾ ജനിച്ചവൾ കരകൗശലങ്ങൾക്കും പശുക്കളെ രക്ഷിക്കുന്നതിലും വളരെ സമർത്ഥയായി ഭവിക്കും.

വ്യാഴവും ശുക്രനും ഒരു രാശിയിൽ നില്ക്കുമ്പോൾ ജനിച്ചവൾ ശ്രേഷ്ഠനായ ഭർത്താവിനെ ആരാഞ്ഞറിഞ്ഞു വിവാഹം ചെയ്യുന്നവളായും വാദപ്രതിവാദങ്ങൾ നടത്തി മററു സ്ത്രീകളെ കീഴടക്കുന്നവളായും ഭവിക്കും.

ബുധനും ശുക്രനും ഒരു രാശിയിൽ നില്ക്കുമ്പോൾ ജനിച്ചവൾ നല്ല സംഗീതത്തിൽ സാമർത്ഥ്യത്തോടും സൌരഭ്യസാധനങ്ങളിൽ ആഗ്രഹത്തോടും ധനസമ്പാദനത്തിലും വിദ്യയിലും വളരെ പരിശ്രമിയായിട്ടും ഭവിക്കും.

ബുധനും ശനിയും ഒരു രാശിയിൽ നില്ക്കുമ്പോൾ ജനിച്ചവൾ വഞ്ചിക്കുന്ന സ്വഭാവമുള്ളവളായും ഡംഭമുള്ളവളായും പരപുരുഷനിൽ പ്രേമമുള്ളവളായും ധനവതിയായും ഭവിക്കും.

ബുധനും വ്യാഴവും ഒരു രാശിയിൽ നില്ക്കുമ്പോൾ ജനിച്ചവൾ നൃത്തം, പാട്ട്, തുള്ളൽ ഇവകളാൽ പുരുഷന്മാരെ വശീകരിക്കാൻ സാമർത്ഥ്യമുള്ളവളായും വളരെ ജ്ഞാനമുള്ളവളായും ധനപതിയായും ഭവിക്കും.

ചന്ദ്രനും വ്യാഴവും ഒരു രാശിയിൽ നില്ക്കുമ്പോൾ ജനിച്ചവൾ ശ്രേഷ്ഠനായ ഭർത്താവിങ്കലും ഇതരബന്ധുക്കളിലും നിന്നുമുള്ള ധനപ്രാപ്തിയും വിദ്യയും പ്രഭുത്വവും കുലശ്രേഷ്ഠതയും ഉള്ളവളായി ഭവിക്കും.

വിഭാവരീ ഷോഡശഭാമിനിനാ-
മൃതുദ്ഗമാദ്യാ ഋതുകാലമാഹുഃ
നാദ്യാശ്ച തസ്രോത്രനിഷേകയോഗ്യാഃ
പരാശ്ച യുഗ്മാസ്സു തദാഃ പ്രശസ്താഃ

സ്ത്രീകൾക്കു ആർത്തവദർശനംമുതൽ ൧൬ ദിവസങ്ങളും ണു് ഋതുകാലങ്ങളായുള്ളതു്. ഇതിൽ ആദ്യം നാലുദിവസങ്ങളിലും സംയോഗം ചെയ്യരുതു. ശേഷമുള്ള ൧൨ ദിവസങ്ങളിൽ ഇരട്ടപ്പെട്ടതായ (൪-൬) ദിവസങ്ങൾ പുരുഷപ്രജാപ്രദങ്ങളും, ഒററപ്പെട്ട ൫-൭ ദിനങ്ങൾ സ്ത്രീപ്രജാപ്രദങ്ങളുമാകുന്നു.

കുറിപ്പു്.

നാലാംദിവസം ഗർഭാധാനം ചെയ്താൽ അല്പായുസ്സായ ആൺകുട്ടിയും ൫-ാംദിവസം സ്ത്രീപ്രജയും, ആറാംദിവസം വംശകരനായ പുത്രനും, ൭-ാംദിവസം വന്ധ്യയായ പുത്രിയും, ൮-ാംദിവസം അപുത്രനായ പുത്രനും, ൯-ാംദിവസം സുന്ദരിയായ പുത്രിയും, ൧൦-ാംദിവസം ശ്രേഷ്ഠനായ പുത്രനും, ൧൧-ാംദിവസം വിരൂപയായ പുത്രിയും, ൧൨-ാം ദിവസം ശ്രീമാനായ പുത്രനും, ൧൩-ാംദിവസം പാപിഷ്ഠയായ പുത്രിയും, ൧൪-ാംദിവസം ധർമ്മിഷ്ഠനായ പുത്രനും, ൧൫-ാംദിവസം ധർമ്മിഷ്ഠയായ പുത്രിയും, ൧൬-ാംദിവസം സർവ്വജ്ഞനായ പുത്രനും ജനിക്കുന്നതാണു്.

കുജേന്ദുഹേതു പ്രതിമാസമാർത്തവം
ഗതേ തു പീഡർക്ഷമനുഷ്ണദീധിതൌ
അതോന്യഥാസ്ഥേ ശുഭപുംഗ്രഹേക്ഷിതേ
നരേണ സംയോഗമുപൈതി കാമിനീ.

സ്ത്രീ ജനിച്ച കൂറിന്റെ ജന്മലഗ്നം ൨-൪-൫-൭-൮-൯-൧൨ ഈ സ്ഥാനങ്ങളിൽ കുജനാൽ ദൃഷ്ടനായ ചന്ദ്രൻ നില്ക്കുമ്പോൾ സ്ത്രീകൾക്കു മാസംതോറുമുള്ള ആർത്തവം ഉണ്ടാകയും ആ ആർത്തവം ഗർഭപ്രദമായിരിക്കയും ചെയ്യും. പുരുഷന്റെ ജന്മചന്ദ്രരാശികളുടെ ഉപചയസ്ഥാനങ്ങളിൽ മുൻപറഞ്ഞ സ്ഥാനങ്ങളല്ലാത്ത ൩-൬-൧൦-൧൧ ഇതുകളിൽ ചന്ദ്രൻ നില്ക്കയും ആ ചന്ദ്രനെ ശുഭന്മാരോ പുരുഷഗ്രഹങ്ങളോ നോക്കുകയുംചെയ്താൽ അപ്പോൾ സ്ത്രീക്കു പുരു

ഷസംയോഗം ഉണ്ടാകുന്നു. ഇവിടെ ഗുരുവിൻെറ ദൃഷ്ടിക്കാണ പ്രാബല്യമുള്ളതെന്നും അറിയേണ്ടതാകുന്നു.

പ്രസവത്തിൽ ഉണ്ടാകുന്ന കൊടിചുററൽ അറിയുന്നതിനു്.

ചതുഷ്പദ ഗതേ ഭാനൌ ശേഷൈർവീര്യസമന്വിതൈഃ
ദ്വിതനുസ്ഥൈശ്ച യമളൌ ഭവതഃ കോശവേഷ്ടിതൌ.

സൂര്യൻ ചതുഷ്പദ്രാശികളായ മേടം ഇടവം ചിങ്ങം ധനുസ്സിൻെറ അപരാദ്ധം മകരത്തിൻെറ പൂർവാദ്ധം ഇവയിൽ ഒന്നിൽ നില്ക്കയും ശേഷം ഗ്രഹങ്ങൾ ഒക്കെയും ബലത്തോടുകൂടി ഉഭയരാശികളിൽ നില്ക്കയും ചെയ്താൽ ഗർഭാശയത്തിലുള്ള വലകളെക്കൊണ്ടു മൂടിയിരിക്കുന്ന രണ്ടു കുട്ടികളുണ്ടാകുമെന്നു പറയണം.

ഛാഗസിംഹവൃഷേ ലഗ്നേ തൽസ്ഥേ സൗരേഥവാ കുജേ
രാശ്യംശസദൃശേ ഗാത്രേ ജായതേ നാളവേഷ്ടിതഃ

മേടം, ചിങ്ങം, ഇടവം ഇവയിലൊന്നു ലഗ്നമായും അവിടെ കുജനോ ശനിയോ നില്ക്കുകയും ചെയ്യുമ്പോൾ ജനിക്കുന്ന കുട്ടിക്കു് 'കാലാംഗാനി' എന്ന ക്രമമനുസരിച്ചു ലഗ്നം ഏതുരാശിയിൽ അംശിച്ചുവോ ആ രാശിക്ക പറഞ്ഞിട്ടുള്ള അംഗത്തിൽ പൊക്കിൾ കൊടി ചുററിയിരിക്കും.

ലഗ്നേ സപാപേ ബഹുപാപദൃഷ്ടേ
രാഹുദ്ധ്വജാഭ്യാം സഹിതേഥവാത്ര
പാപഗ്രഹാണാന്തു വിലഗ്നഭേ വാ
ജാതോ നരോ നാളവിവേഷ്ടിതാംഗഃ

ലഗ്നത്തിൽ പാപന്മാർ ഉണ്ടാകയും പാപന്മാരുടെ ദൃഷ്ടിയുണ്ടാകയും ചെയ്താൽ മേൽപ്രകാരം സംഭവിക്കും. പാപക്ഷേത്രം ലഗ്നമായും അവിടെ രാഹുവോ കേതുവോ നില്ക്കയും പാപദൃഷ്ടി ലഗ്നത്തിനു് ഉണ്ടാവുകയും ചെയ്താലും നാളവേഷ്ടിതം ഉണ്ടാകുന്നതാണു്.

കുറിപ്പ്.

൧. ചന്ദ്രൻ ഒരുതരത്തിലും ലഗ്നത്തെ നോക്കാതെയിരുന്നാൽ പിതാവു് സ്ഥലത്തില്ലാതിരുന്നപ്പോൾ ഉണ്ടായ പ്രസവമാണെന്നു പറയണം.

൨. ലഗ്നമൊ ചന്ദ്രനൊ വ്യാഴത്തിൻെറ വർഗ്ഗങ്ങളിൽ ചേർന്നുനിന്നാൽ ജാതനായ പുത്രൻ ഔരസപുത്രനായിരിക്കും.

൩. ചന്ദ്രൻ സ്വവർഗ്ഗത്തിൽ ബലവാനായി സൂൎയ്യനോടോ ബുധനോടോകൂടി നില്ക്കയും ഗുരുവിനു കുജദൃഷ്ടിയില്ലാതേയും ഇരുന്നാൽ, ഭൎത്താവു വ്യാധിഗ്രസ്തനായിട്ടു തൻെറ അനുവാദത്തോടുകൂടി സ്വഭാൎയ്യയിൽ അന്യനാൽ ഉല്പാദിക്കപ്പെട്ട പുത്രനാണെന്നു പറയണം.

൪. ചന്ദ്രൻ ശനിയുടെ നവാംശകത്തിലും ശനി അഞ്ചാംഭാവത്തിലും നില്ക്കയും ആദിത്യശുക്രന്മാരുടെ ദൃഷ്ടിയുണ്ടാകയും ചെയ്താൽ, ഭൎത്താവിനാൽ ഉപേക്ഷിക്കപ്പെട്ട സമയം വിധവയിൽ അന്യനാൽ ഉല്പാദിക്കപ്പെട്ട പുത്രൻ എന്നു പറയണം.

൫. ചന്ദ്രദൃഷ്ടിയുള്ള ഗുളികനു ശനിയുടെ യോഗമോ ദൃഷ്ടിയോ ഉണ്ടായാൽ അപ്പോൾ ജനിക്കുന്ന കുട്ടി ദത്തുപുത്രനാണെന്നു പറയേണ്ടതാണു്.

സ്വാതീദ്വിതീയാ രവിവാരയുക്താ
സസപ്തമീ സോമജരേവതീ ച
സദ്വാദശീ ഭാനുസുതഃശ്രവിഷ്ഠാ
ചൈതേഷു ജാതം പരതോ വദന്തി.

ഞായറാഴ്ചയും ചോതിയും ദ്വിതീയയുംകൂടിയ ദിവസവും, സപ്തമിയും രേവതിയും ബുധനാഴ്ചയും കൂടിയ ദിവസവും, ദ്വാദശിയും ശനിയാഴ്ചയും അവിട്ടവും കൂടിയദിവസവും ഉണ്ടാവുന്നവൻ ജാരപുത്രനായിരിക്കും.

പ്രസവസ്ഥലവിശേഷം പറയുന്നതിന്:—

ജീർണ്ണം സംസ്കൃതമർക്കഭേ ക്ഷിതിസുതേ
ദഗ്ദ്ധം നവം ശീതഗൌ
കാഷ്ഠാഢ്യം ന ദൃഢം രവൌ ശശിസുതേ
തന്നൈകശില്പ്യുത്ഭവം
രമ്യം ചിത്രയുതം നവഞ്ച ഭൃഗുജേ
ജീവേ ദൃഢം മന്ദിരം
ചക്രസ്ഥൈശ്ച യഥോപദേശരചനം
സാമന്തപൂർവ്വാൻ വദേൽ.

പ്രസവകാലത്തിൽ ശനി ബലവാനായിരുന്നാൽ സൂതികാഗൃഹം വളരെ പഴക്കമാകയാൽ നന്നാക്കിയതാണെന്നും ചൊവ്വായായിരുന്നാൽ കുറേഭാഗം തീകത്തിയിരുന്ന വേന മെന്നും ചന്ദ്രനായാൽ പുത്തനാണെന്നും സൂര്യനാണെങ്കിൽ വളരെ തടികളെക്കൊണ്ടു പണിഞ്ഞതാണെന്നും ഉറപ്പ് ഇല്ലാത്തതെന്നും ബുധനാണെങ്കിൽ പലതരത്തിലുള്ള ശില്പികളാൽ നിർമ്മിതമെന്നും ശുക്രനാണെങ്കിൽ ഭംഗിയുള്ളതെന്നും ചിത്രങ്ങളുള്ളതെന്നും പുത്തൻകമ്മായപ്പണികളുള്ളതെന്നും ഗുരുവാണെങ്കിൽ വളരെ ഉറപ്പും വലിപ്പവുമുള്ളതെന്നും പറയണം.

മേഷകുളീരതുലാളിഘടൈഃ പ്രാ-
ഗുത്തരതോ ഗുരുസൌമ്യഗൃഹേഷു
പശ്ചിമതശ്ച വൃഷേണ നിവാസോ
ദക്ഷിണഭാഗകരൌ മൃഗസിംഹൌ.

മേടം, കക്കടകം, തുലാം, വൃശ്ചികം ഇവ ലഗ്നമായാലും ഇവയിൽ ലഗ്നം അംശിച്ചാലും സൂതികാഗൃഹം കിഴക്കാണെന്നും, മിഥുനം, കന്നി, ധനുസ്സ്, മീനം ഇവ ലഗ്നമോ ലഗ്നാംശകമോ ആയാൽ വടക്കാണെന്നും, മകരമോ ചിങ്ങമോ ആയാൽ തെക്കുപുറത്താണെന്നും പറയുക.

ഉപസൂതികമാരെ അറിയുന്നതിനു്:—

ചന്ദ്രലഗ്നാന്തരഗതൈർ-
ഗ്രഹൈസ്സ്യുരുപസൂതികാഃ
ബഹിരന്തശ്ച ചക്രാർദ്ധേ
ദൃശ്യാദൃശ്യേന്യഥാ പരേ.

ലഗ്നംമുതൽ ചന്ദ്രൻ നില്ക്കുന്ന രാശിയുടെ ഇടയിലായിട്ടു് എത്ര ഗ്രഹങ്ങളുണ്ടോ അത്രയും വയററാട്ടികൾ ഉണ്ടായിരുന്നുവെന്നും അദൃശ്യാർദ്ധത്തിൽഉള്ള ഗ്രഹങ്ങളുടെ സംഖ്യയോളം സ്ത്രീകൾ സൂതികാഗൃഹത്തിനകത്തും ചന്ദ്രസ്ഥിതി സപ്തമഭാവാൽപരമെങ്കിൽ ദൃശ്യാർദ്ധത്തിങ്കലുള്ള ഗ്രഹങ്ങളെക്കൊണ്ടു് വെളക്കുണ്ടായിരുന്ന സ്ത്രീകളേയും പറയണം. ഗ്രഹങ്ങളുടെ പാപശുഭക്രൂരവ്യത്യാസങ്ങൾക്കു തുല്യമായ സ്ത്രീകളുടെ സ്വഭാവസൌന്ദര്യദോഷാദികളും പറഞ്ഞുകൊൾക.

(ലഗ്നസ്ഫുടത്തിൽ ചെന്നത്തിയതിമുതൽ പ്രതിലോമമായി സപ്തമഭാവസ്ഫുടത്തിൽ ചെല്ലുവാനുള്ള ഭാഗങ്ങളെ ദൃശ്യാർദ്ധമെന്നും ശേഷം ഭാഗത്തെ അദൃശ്യാർദ്ധമെന്നും അറിയേണ്ടതാണു്.)

കുറിപ്പു്.

പ്രസവസമയം ഉണ്ടായിരുന്ന വിളക്കിൽ ഉള്ള എണ്ണയെ ചന്ദ്രനെക്കൊണ്ടു വിചാരിച്ചുകൊള്ളണം. ചന്ദ്രൻ രാശിയുടെ ആദ്യഭാഗത്തു നിന്നാൽ എണ്ണ നിറച്ചുണ്ടായിരുന്നു എന്നും മദ്ധ്യഭാഗത്തു നിന്നാൽ പകുതിയേഉള്ളൂ എന്നും രാശ്യന്ത്യത്തിലായാൽ എണ്ണ ഇല്ലായരുന്നുവെന്നും പറയണം. സൂര്യൻ ലഗ്നത്തിന്റെ ആദിയിൽ നിന്നാൽ വിളക്കു കത്തിത്തുടങ്ങിയതേഉള്ളുവെന്നും, മദ്ധ്യത്തിലായാൽ തിരി പകുതിഎത്തിഎന്നും, രാശ്യന്തത്തിലായാൽ തരി മുഴുവനും കഴിഞ്ഞുഎന്നും പറയണം. സൂര്യൻ ചരരാശിയിലെങ്കിൽ ദീപജ്വാല ഇളകിക്കൊണ്ടിരുന്നു എന്നും സ്ഥിരത്തിലായാൽ

ഇളക്കമില്ലാതിരുന്നു എന്നും ഉഭയത്തിലായാൽ ഇളകിയും തൂക്കിയും നിന്നിരുന്നുവെന്നും അറിയേണ്ടതാകുന്നു.

വാതൽലക്ഷണം പറയുന്നതിന്ന്.

സൂതികാഗൃഹത്തിന്ന് ഇത്രവാതിലുണ്ടായിരുന്നു എന്നു് കേന്ദ്രത്തിൽ ഉള്ള ഗ്രഹങ്ങളുടെ സംഖ്യ കണക്കാക്കി പറഞ്ഞുകൊള്ളണം. ഏതു ഗ്രഹം ലഗ്നത്തിൽ ബലവാനായി നില്ക്കുന്നു എന്നറിഞ്ഞു് ആ ഗ്രഹത്തിൻെറ ദിക്കിലേക്ക് സൂതികാഗൃഹം അഭിമുഖമായിരിക്കുമെന്നു പറഞ്ഞുകൊൾക.

ഏതു ഗൃഹത്തിൽവച്ചാണു ജനിച്ചതെന്നറിയുന്നതിന്ന്:

ശനിയൊ സൂൎയ്യനൊ ബലവാനായിരുന്നാൽ അച്ഛൻെറ ഗൃഹത്തിൽ പ്രസവിച്ചു എന്നും, ചന്ദ്രശുക്രന്മാരിൽ ഒരാൾക്ക് ബലം അധികമുണ്ടായാൽ മാതാവിൻെറയോ തത്സംബന്ധികളായവരുടെയോ ഭവനത്തിൽവച്ചാണെന്നും പറഞ്ഞുകൊൾക.

നോട്ട്.

സൂൎയ്യശനികൾ പിതൃകാരന്മാരാണെങ്കിലും സൂൎയ്യൻ ബലവാനായാൽ പിതൃഗൃഹത്തിലും ശനി ബലവാനായാൽ പിതൃവ്യഗൃഹത്തിലും. (അച്ഛൻെറ സഹോദരൻ) അതുപോലെ ചന്ദ്രനു ബലാധിക്യമുണ്ടെങ്കിൽ മാതൃസഹോദരീഗൃഹത്തിലും, ശുക്രനു ബലാധിക്യമുണ്ടെങ്കിൽ മാതൃഗൃഹത്തിലും പ്രസവിച്ചു എന്നു പറയണം. ശുഭഗ്രഹങ്ങളൊക്കെയും നീചഗതന്മാരായാൽ വൃക്ഷച്ചുവട്ടിലോ മതിലുകളുടെ ചുവട്ടിലൊ നദീതിരങ്ങളിലൊ കാവ്, പൎവ്വതം മുതലായ സ്ഥലങ്ങളിലൊ പ്രസവിക്കും. അതുപോലെ ശുഭഗ്രഹങ്ങൾ നീചസ്ഥന്മാരായും ലഗ്നവും ചന്ദ്രനും ഒരു രാശിയിലാവുകയും അവക്ക് ഗ്രഹദൃഷ്ടിയില്ലാതെ വരികയും ചെയ്താൽ കാട്ടുകളിൽ പ്രസവിക്കുമെന്നും പറയേണ്ടതാകുന്നു.

---

# അദ്ധ്യായം ൯

ഈ അദ്ധ്യായത്തിൽ പൊതുജനങ്ങൾക്കു് അത്യന്തം ഉപകാരപ്രദവും അറഞ്ഞിരിക്കേണ്ടതും അത്യാവശ്യകങ്ങളുമായ ചില ഭാഗങ്ങളെ തെരഞ്ഞെടുത്തു പരോപകാരാർത്ഥം ചേർക്കപ്പെട്ടിരിക്കുന്നു.

പരൽസംഖ്യ.

| | | | | | | | |
|---|---|---|---|---|---|---|---|
| ക | ൧ | ട | ൧ | പ | ൧ | ഷ | ൬ |
| ഖ | ൨ | ഠ | ൨ | ഫ | ൨ | സ | ൭ |
| ഗ | ൩ | ഡ | ൩ | ബ | ൩ | ഹ | ൮ |
| ഘ | ൪ | ഢ | ൪ | ഭ | ൪ | ള | ൯ |
| ങ | ൫ | ണ | ൫ | മ | ൫ | ക്ഷ | ൬ |
| ച | ൬ | ത | ൬ | യ | ൧ | ക്യവർഗ്ഗം | ൧ |
| ഛ | ൭ | ഥ | ൭ | ര | ൨ | ക്രവർഗ്ഗം | ൨ |
| ജ | ൮ | ദ | ൮ | ല | ൩ | ക്ലവർഗ്ഗം | ൩ |
| ഝ | ൯ | ധ | ൯ | വ | ൪ | ക്വവർഗ്ഗം | ൪ |
| ഞ | ശൂന്യം | ന | ശൂന്യം | ശ | ൫ | | |

അകാരാദി പതിനാറക്ഷരവും ശൂന്യം.

ഇനി കൊല്ലവർഷംകൊണ്ടു ശകാബ്ദാദികളെ അറിയേണ്ടും മാർഗ്ഗങ്ങളെ കുറിക്കുന്നു.

കോളംബവർഷാ ഗതവത്സരാന്തേ
ഏതേ സഭാസ്ഥാനയുതാശ്ശകാബ്ദാഃ
ചരഝലാഢ്യാസ്തു കലേർഗ്ഗതാബ്ദാഃ
പ്രാജ്ഞാംജഘനോനാഃ പ്രഭവാദയഃ സ്യുഃ

പരിഭാഷ—സഭാസ്ഥാനയുതങ്ങൾ=സഭാസ്ഥാനത്തോടുയുതങ്ങൾ. സഭാസ്ഥാനം മേൽവിവരിച്ചിരിക്കുന്ന പരൽസംഖ്യപ്രകാരം സ ൭ ഭ ൪ സ്ഥ ൭ അതായതു് ൪൭ എന്നർത്ഥം.

| | |
|---|---|
| യുതങ്ങൾ | =കൂട്ടിയതുകൾ. |
| കോളംബവർഷങ്ങൾ | =കൊല്ലവർഷങ്ങൾ. |

ഗതവത്സരാന്തം =ഗതവത്സരത്തിന്റെ അന്തം
ഗതവത്സരം =കഴിഞ്ഞ സംവത്സരം
അന്തം =അവസാനം (മേടത്തിൽ സംക്രമിക്കുന്നകാലത്തുള്ളതെന്നർത്ഥം)
ശകാബ്ദങ്ങൾ =ശകവർഷങ്ങൾ
ചരഖണ്ഡാഢ്യങ്ങൾ =ചരഖണ്ഡംകൊണ്ടു് ആഢ്യങ്ങൾ
ചരഖണ്ഡം ച ന്ന, ര റ, ഢ ൻ, ല ന=നൻവന്ന
ആഢ്യം =കൂട്ടിയതു്
ഗതാബ്ദങ്ങൾ =കഴിഞ്ഞവർഷങ്ങൾ
പ്രാജ്ഞാംജനോനങ്ങൾ =പ്രാജ്ഞാംജനംകൊണ്ടു് ഊനമായതുകൾ
പ്രാജ്ഞാംജനം =വ്വ൦വ പ്ര റ, ഞ ശൂന്യം, ജ വ്വ
ഊനം =കുറയ്ക്കപ്പെട്ടതു്
പ്രഭവാദികൾ =പ്രഭവം തുടങ്ങിയുള്ള സംവത്സരങ്ങൾ.

ഏതു വർഷത്തെയാണു് ആഗ്രഹിക്കുന്നുവോ അതു കണ്ടറിയാൻ മേടസംക്രമകാലത്തേക്കുള്ള കൊല്ലവർഷത്തെ വച്ചു് ൪൭൨-കൂട്ടിയാൽ ശകാബ്ദങ്ങളായിട്ടുവരും. ആ കൊല്ലവർഷത്തിൽതന്നെ നൻ൨ന്ന-കൂട്ടിയാൽ കലിവർഷങ്ങൾ സിദ്ധിക്കും. ആ കൊല്ലവർഷത്തെവച്ചു് അതിൽനിന്നും വ്വ൦൦ കുറച്ചു് ശിഷ്ടമുള്ളതു എത്രയെന്നാൽ പ്രഭവം തുടങ്ങി അത്ര സംവത്സരങ്ങളെ എണ്ണിവരുന്ന സംവത്സരമെന്നും അറിയണം. ഇവ മൂന്നുകൂട്ടങ്ങളും വിഷുവിന്നു് ആരംഭിക്കുന്നതാകുന്നു.

കലിവർഷംകൊണ്ടു് ഇഷ്ടദിനത്തേയ്ക്കു കലിദിനം വരുത്തുന്നതിന്നു്.

കലിവർഷംവച്ചു് റ൧൦൩വൻ൦-കൊണ്ടു ഗുണിച്ചു് അതിൽനിന്നും ൧റ൩നൈ കുറച്ചു് ൭ന്ന-കൊണ്ടു ഹരിച്ചു കിട്ടിയ തുകയിൽ കലീനത്രുക്ഷജ്ഞ എന്നു മേടംതുടങ്ങി ൧൨ മാസങ്ങൾക്കു പറഞ്ഞ വാക്യങ്ങളിൽ കഴിഞ്ഞ മാസ

വാക്യം കൂട്ടിയതിൽ കഴിഞ്ഞ തീയതികളേയും കൂട്ടിയാൽ വെള്ളിയാഴ്ച തുടങ്ങിയുള്ള ഇഷ്ടദിനത്തിങ്കലുള്ള കലിദിവസങ്ങൾ വരും. ഈ കലിദിനങ്ങളെ വേറൊന്നുവച്ച് ഏഴിൽ ഹരിച്ചു ശിഷ്ടമുള്ള സംഖ്യ എത്രയോ വെള്ളിയാഴ്ച തുടങ്ങി അത്ര ആഴ്ച കഴിഞ്ഞു എന്നറിഞ്ഞു ഇഷ്ടദിവസത്തെ കലിദിവസങ്ങളെ ശുദ്ധമാക്കിക്കൊള്ളുക.

ഉദാഹരണം:—കൊല്ലവർഷം ൧൦൭൫ എന്നിരിക്കട്ടെ. അപ്പോൾ ൧൦൭൫-നോടുകൂടി ൩൯൨൬-നെ കൂട്ടുമ്പോൾ ൫൦൦൧ കലിയുഗം തുടങ്ങി കഴിഞ്ഞവർഷം കിട്ടും.

കല്യബ്ദത്തെ അൎദ്ധജഗത്സുഃഖങ്ങളെക്കൊണ്ടു ഗുണിച്ചാൽ അതായതു ൫൦൦൧ × ൧൮൨൬൨൫ = ൧൮൨൭൨൦൭൧ ൫൧൩൬൨൫ വരും ഇതിൽനിന്നു ൧൨൬൨൫ കുറച്ചാൽ = ൧൮൨൭൦൫൧൨൫ ഇതിനെ ൫൦൦൦-കൊണ്ടു ഹരിച്ചാൽ കിട്ടുന്നതു ൧൮൨൭൦൫ ൫ ശിഷ്ടം ൧൨൫ വരും. ഇതു മേടമാസം ൧-ാംതീയതി ഉദയത്തിനുള്ളതാകയാൽ ഇതിൽ കഴിഞ്ഞ മാസവാക്യമായ വിധാനം എന്നുള്ള വാക്യത്തെയും ഗതദിനം ഇരുപത്തും കൂട്ടിയാൽ ൧൮൨൭൦൫+൯൪+൨൦=൧൮൨൭൮൧൯ വരും ഇതിനെ ൭-ൽ ഹരിച്ചാൽ ശേഷം ൫ വരും. വെള്ളിയാഴ്ച തുടങ്ങി ൫ ആഴ്ച കഴിഞ്ഞു ആറാമത്തെ ബുധനാഴ്ചയാകയാൽ ൧൦൭൫-ാമാണ്ടു കർക്കടകമാസം ൨൧-ാം തീയതി ഉദയത്തിനു ഇത്രയും കലിദിനങ്ങളാകുന്നതു്. ഇപ്രകാരംതന്നെ ഇഷ്ടദിനത്തേയ്ക്കു കലിദിനം വരുത്തിക്കൊള്ളണം ഇതിൽ കൂട്ടുന്നതിനുള്ള കലീനാദി വാക്യങ്ങളെ പറയുന്നു.

൧. കലീന, ൨. ത്രക്ഷജഞ, ൩. വിധാന, ൪. മാത്രയാ, ൫. ക്ഷണസ്പൃ, ൬ സിംഹസ്യ. ൭. സുപുത്ര, ൮. ചതുരഃ, ൯. തഥാദ്രി, ൧൦. മീനാംഗി, ൧൧. മൃഗാംഗ, മാതുലഃ ഇവ അക്ഷരസംഖ്യകളാണെന്നും അറിയണം

**നക്ഷത്രങ്ങളെക്കൊണ്ടു രാത്രിഗതനാഴികയെ കണ്ടുപിടിക്കേണ്ടുംക്രമം.**

രാത്രി നട്ടുച്ചയ്ക്കു മീതേനോക്കുമ്പോൾ യാതൊരു

നക്ഷത്രം ഉച്ചയായിരിക്കുന്നു എന്നറിഞ്ഞാൽ അതിനാൽ നാഴിക കണ്ടുപിടിക്കാവുന്നതാണ്.

## നക്ഷത്രങ്ങളെ അറിയാനുള്ള എളുപ്പമാർഗ്ഗം.

| നക്ഷത്രസ്വരൂപങ്ങൾ | നക്ഷത്ര സംഖ്യ | രാശി | രാശിയിൽ ചെല്ലുന്ന നാഴിക |
|---|---|---|---|
| അശ്വതി കുതിരയുടെ മുഖംപോലെ | ൩ | കർക്കടകത്തിൽ | രണ്ടേകാൽ |
| ഭരണി അടുപ്പുപോലെ | ൩ | ടി | അഞ്ച് |
| കാർത്തിക ക്ഷൌരക്കത്തിപോലെ | ൬ | ചിങ്ങം | ഒന്ന് |
| രോഹിണി ചക്രാകാരമായിട്ട് | ൫ | ചിങ്ങം | മൂന്ന് |
| മകയിരം തേങ്ങാക്കണ്ണുപോലെ | ൩ | കന്നി | കാൽ |
| തിരുവാതിര തിക്കട്ടപോലെ | ൧ | കന്നി | ഒന്നര |
| പുണർതം വീടുപോലെ | ൪ | തുലാം | കാൽ |
| പൂയം ബാണംപോലെ | ൩ | തുലാം | രണ്ടര |
| ആയില്യം സർപ്പംപോലെ | ൬ | തുലാം | അഞ്ച് |
| മകം തൊട്ടിൽപോലെ | ൪ | വൃശ്ചികം | ഒന്നര |
| പൂരം കട്ടിൽകാൽപോലെ | ൨ | വൃശ്ചികം | നാല് |
| ഉത്രം ടി | ൨ | ധനു | അര |
| അത്തം കൈപോലെ | ൫ | ധനു | രണ്ടേമുക്കാൽ |
| ചിത്തിര മുത്തുപോലെ | ൧ | ധനു | അഞ്ചേകാൽ |
| ചോതി മാണിക്യംപോലെ | ൧ | മകരം | ഒന്നര |
| വിശാഖം തോരണംപോലെ | ൪ | മകരം | നാലേമുക്കാലേ അരയ്ക്കാൽ |
| അനിഴം വിരൽപോലെ | ൪ | കുംഭം | അര |
| തൃക്കേട്ട കാളം ാലെ | ൩ | കുംഭം | ഒന്നേകാൽ |
| മൂലം സിംഹംപോലെ | ൧൧ | കുംഭം | നാലേകാൽ |
| പൂരാടം മഠംപോലെ | ൪ | മീനം | ഒന്നേകാൽ |
| ഉത്രാടം ടി | ൪ | മീനം | മൂന്നേമുക്കാൽ |
| തിരുവോണം മുഴക്കോലുപോലെ | ൩ | മേടം | ഒന്നര |
| അവിട്ടം കുമ്പളങ്ങാപോലെ | ൫ | മേടം | മൂന്നര |
| ചതയം വൃത്തംപോലെ | ൧൦൦ | ഇടവം | ഒന്നര |
| പൂരുരുട്ടാതി കട്ടിൽപോലെ | ൨ | ഇടവം | അഞ്ചേ അരയ്ക്കാൽ |
| ഉത്തൃട്ടാതി ടി | ൨ | മിഥുനം | രണ്ടേമുക്കാൽ |
| രേവതി മൃദംഗംപോലെ | ൩൨ | മിഥുനം | അഞ്ച് |

ഈ നക്ഷത്രങ്ങൾ ആകാശത്തിൽ പൂർവ്വപശ്ചിമരേഖയിൽനിന്നു ചിലതു സ്വല്പം തെക്കും ചിലതു അല്പം വടക്കും ചിലതു സമമായിട്ടും പശ്ചിമാഭിമുഖമായിട്ടു ഒന്നിനൊന്നു കിഴക്കുഭാഗത്തു ഇരിക്കയും ക്രമത്താൽ ഉദിക്കയും അസ്തമിക്കയും ചെയ്യുന്നു. ഇതുകളിൽ കേട്ടമുതൽ ൯ നക്ഷത്രങ്ങളെ ഉച്ചതിരിഞ്ഞതിനുമേലും രേവതിമുതൽ ൰ നക്ഷത്രങ്ങളെ ഉച്ചയാകുന്നതിനു സ്വല്പം മുമ്പും ശേഷങ്ങളെ സമമായിട്ടു ഉച്ചയാകുമ്പോളും ഉച്ചയാകുന്നതായിട്ടു ഗണിക്കണം. ഉച്ചയാകുന്ന നക്ഷത്രംകൊണ്ടു ഉദയലഗ്നത്തിൽ ചെന്ന നാഴികയെ അറിഞ്ഞുകൊള്ളണം.

### അടി അളന്നു സമയം കണ്ടുപിടിക്കുന്നതിന്.

മാസംതോറുമുള്ള അടിവാക്യത്തെക്കൊണ്ടു ദിവസംപ്രതി ഉച്ചയ്ക്കു മുൻപിൽ ഇത്ര നാഴിക പുലർന്നു എന്നും, ഉച്ചതിരിഞ്ഞാൽ ഇത്ര നാഴിക പകലുണ്ടെന്നും അറിവാനുള്ള വിവരം

| നാഴിക | ചിങ്ങം മേടം | | കന്നി മീനം | | തുലാം കുംഭം | | വൃശ്ചികം മകരം | | ധനു | | ഇടവം കർക്കടകം | | മിഥുനം | |
|---|---|---|---|---|---|---|---|---|---|---|---|---|---|---|
| | അടി | അംഗുലം | അടി | അംഗുലം | അടി | അംഗുലം | അടി | അംഗുലം | അടി | അംഗുലം | അടി | അംഗുലം | അടി | അംഗുലം |
| 1 | 64 | 0 | 63 | 0 | 64 | | 68 | 0 | 70 | | 67 | | 69 | 0 |
| 2 | 32 | 0 | 31 | 0 | 32 | 0 | 34 | 0 | 35 | | 33 | 0 | 34 | 0 |
| 3 | 21 | 0 | 20 | 0 | 23 | 0 | 22 | 0 | 23 | | 22 | 0 | 22 | 0 |
| 4 | 15 | 0 | 15 | 0 | 15 | 0 | 16 | 0 | 17 | 0 | 16 | 0 | 16 | 0 |
| 5 | 12 | 0 | 12 | 0 | 12 | 0 | 12 | 0 | 13 | 0 | 12 | 0 | 13 | 0 |
| 6 | 9 | 3 | 9 | 1 | 9 | 5 | 10 | 0 | 11 | 0 | 9 | 5 | 10 | 0 |
| 7 | 7 | 4 | 7 | 3 | 7 | 7 | 8 | 6 | 9 | 1 | 8 | 0 | 8 | 2 |
| 8 | 6 | 1 | 6 | 1 | 6 | 5 | 7 | 3 | 7 | 6 | 6 | 5 | 6 | 7 |
| 9 | 5 | 0 | 5 | 0 | 5 | 4 | 6 | 3 | 6 | 7 | 5 | 3 | 5 | 5 |
| 10 | 4 | 0 | 4 | 0 | 4 | 5 | 5 | 4 | 5 | 6 | 4 | 3 | 4 | 5 |
| 11 | 3 | 1 | 3 | 1 | 3 | 7 | 4 | 7 | 5 | 3 | 3 | 4 | 3 | 7 |
| 12 | 2 | 3 | 2 | 3 | 3 | 3 | 4 | 3 | 5 | [illegible] | 2 | 6 | 3 | 1 |
| 13 | 1 | 5 | 1 | 6 | 2 | 7 | 4 | 1 | 4 | 5 | 2 | 1 | 2 | 4 |
| 14 | 0 | 6 | 1 | 3 | 2 | 6 | 4 | 0 | 4 | 4 | 1 | 5 | 2 | 0 |
| 15 | 0 | 3 | 1 | 1 | 2 | 5 | 3 | 7 | 4 | 3 | 1 | 2 | 1 | 6 |
| 16 | 0 | 0 | 0 | 0 | 0 | 0 | 0 | 0 | 0 | 0 | 1 | 1 | 1 | 5 |

ഇനി പ്രധാനമായി അറിഞ്ഞിരിക്കേണ്ട
മുഹൂൎത്താദികളെ പറയുന്നു.

൧. അഷ്ടമരാശിഎന്നതു് ജനിച്ച കൂറിന്റെ എട്ടാമത്തെ രാശിയിൽ വരുന്ന നക്ഷത്രങ്ങളാണു്.

൨. ഗൃഹാരംഭപ്രവേശങ്ങൾ ഒഴിച്ചുള്ള എല്ലാ മുഹൂൎത്തങ്ങൾക്കും ജനിച്ചനാൾ വൎജ്ജിക്കണം. വിവാഹത്തിനു സ്ത്രീയുടെ ജന്മനക്ഷത്രം വൎജ്ജിക്കേണ്ട.

൩. വിവാഹം സ്ത്രീയുടെ ജനിച്ചകൂറിന്റെ ൭-ാംരാശിയിൽ ആദിത്യനോ ചൊവ്വായോ നില്ക്കുമ്പോൾ അരുതു്.

൪. ചോറൂണിനു ജനിച്ചദിവസംമുതൽ ൧൦ ദിവസം കഴിഞ്ഞാൽ പിന്നെ ൨൭ ദിവസവും ൨൧-ാംദിവസത്തിനുമേലും ആവാം.

൫. പുടവഉടുക്കുന്നതിനും പുത്തരിഉണ്ണുന്നതിനും ആഭരണങ്ങൾ ധരിക്കുന്നതിനും പുണ്യകൎമ്മങ്ങൾ ചെയ്യുന്നതിനും ജന്മാനുജന്മങ്ങൾ ഉത്തമങ്ങളാകുന്നു.

ഇനി മുഹൂൎത്തപ്രായശ്ചിത്തങ്ങൾ

പാപഗ്രഹങ്ങൾ മുഹൂൎത്തരാശിയുടെ ൧, ൨, ൪, ൫, ൭, ൮, ൯, ൧൦, ൧൨ എന്നീ സ്ഥാനങ്ങളിലും ശുഭഗ്രഹങ്ങൾ ൩, ൬, ൮, ൧൧ ഈ സ്ഥാനങ്ങളിലും നില്ക്കുന്നതു ശുഭമല്ല. അങ്ങനെ പിഴച്ചുനില്ക്കുന്നതായി കണ്ടാൽ ആദിത്യനു കപിലപശുവും, ചന്ദ്രനു ശംഖും, ചൊവ്വായ്ക്കു ചുമന്ന കാളയും, ബുധനു സ്വൎണ്ണവും, വ്യാഴത്തിനു പീതാംബരവും, ശുക്രനു വെളുത്ത കുതിരയും, ശനിക്കു കറുത്ത പശുവും, രാഹുവിനു കാരിരിമ്പും, കേതുവിനു മുട്ടാടും പ്രായശ്ചിത്തം ചെയ്യേണ്ടതാകുന്നു.

വിഷ്ടിസമയങ്ങൾ.

പൂൎവ്വപക്ഷത്തിൽ ചതുൎത്ഥിയിലും ഏകാദശിയിലും ൩൦ നാഴിക കഴിഞ്ഞതിനുമേൽ ൩൦ നാഴികയും അഷ്ടമി

യിലും വാവിലും ആദി ൧൦ നാഴികയും കൃഷ്ണപക്ഷത്തിൽ തൃതീയയിലും ദശമിയിലും ൧൦ നാഴിക കഴിഞ്ഞതിനുമേൽ ൧൦ നാഴികയും സപ്തമിയിലും ചതുർദ്ദശിയിലും ആദി ൧൦ നാഴികയും വിഷ്ടിസമയമാകുന്നു. ഈ സമയത്തു ശുഭകർമ്മങ്ങൾ ഒന്നുംതന്നെ ചെയ്യരുതു്.

രാഹുവേള.

| | | |
|---|---|---|
| ഞായറാഴ്ച ൧൬ നാഴികയ്ക്കുമേൽ | ൩ൡ നാഴികയും | |
| തിങ്കളാഴ്ച ൩ൡ | ടി | ടി |
| ചൊവ്വാഴ്ച ൨൨ൽ | ടി | ടി |
| ബുധനാഴ്ച ൱൫ | ടി | ടി |
| വ്യാഴാഴ്ച ൱൮ൡ | ടി | ടി |
| വെള്ളിയാഴ്ച ൱൬ | ടി | ടി |
| ശനിയാഴ്ച ൬ൽ | ടി | ടി |

രാത്രിയിലും മേൽപ്രകാരംതന്നെ. രാഹുകാലം സകല ശുഭകർമ്മങ്ങൾക്കും വർജ്ജ്യം.

വാരശൂലം.

ഞായറും വെള്ളിയും ൱൨ നാഴികവരെ പടിഞ്ഞാറും
തിങ്കളും ശനിയും ൮ നാഴികവരെ കിഴക്കും
ചൊവ്വായും ബുധനും ൱൩ നാഴികവരെ വടക്കും
വ്യാഴാഴ്ച ൨൦ നാഴികവരെ തെക്കും വാരശൂലമുണ്ടു്.

യാത്രാപഞ്ചകം.

യാത്ര പുറപ്പെടുന്ന സമയത്തെ ആഴ്ച, നക്ഷത്രം, തിഥി, ലഗ്നം ഇവയുടെ സംഖ്യയെ ഒന്നായി കൂട്ടി ഒൻപതുകൊണ്ടു ഹരിച്ചാൽ ഒന്നുവന്നാൽ മൃത്യുപഞ്ചകം. രണ്ടുവന്നാൽ അഗ്നിപഞ്ചകം. മൂന്നുവന്നാൽ നിഷ്പഞ്ചകം. നാലുവന്നാൽ രാജപഞ്ചകം. അഞ്ചുവന്നാൽ നിഷ്പഞ്ചകം. ആറുവന്നാൽ ചോരപഞ്ചകം. ഏഴുവന്നാൽ നിഷ്പഞ്ചകം. എട്ടുവന്നാൽ രോഗപഞ്ചകം. ഒൻപതുവന്നാൽ

നിഷ്പഞ്ചകം. ഇവയിൽ നിഷ്പഞ്ചകങ്ങൾ യാത്രയ്ക്കും മററുള്ള ശോഭനകർമ്മങ്ങൾക്കും കൊള്ളാം. വിശേഷിച്ചും വിവാഹത്തിനു മൃത്യുപഞ്ചകവും, ഉപനയനത്തിനു രോഗപഞ്ചകവും, ഗൃഹാരംഭം ഗൃഹപ്രവേശനം മുതലായതിനു അഗ്നിപഞ്ചകവും, യാത്രയ്ക്കു ചോരപഞ്ചകവും പ്രധാനമായും നിഷിദ്ധങ്ങളാണു്. മൃത്യുപഞ്ചകം ഒരിക്കലും ഒന്നിനും കൊള്ളുകയില്ല.

### കണ്ണുള്ള നാളുകൾ

അശ്വതിമുതൽ അന്നത്തെ നാൾവരെ ഉള്ള സംഖ്യയും ഞായറാഴ്ചമുതൽ അന്നത്തെ ആഴ്ചവരെയുള്ള സംഖ്യയും തമ്മിൽ കൂട്ടി ഒൻപതിൽ ഹരിച്ചശേഷം ൧ മുതൽ ൪ വരെ ൨ കണ്ണു്; ൫ മുതൽ ൭ വരെ ഒരു കണ്ണു് ൮-ം ൯-ം കുരുടൻ ഇങ്ങനെ ആകുന്നു.

### ജന്മത്രയ വർജ്ജ്യങ്ങൾ.

ശസ്ത്രക്രിയ, ഉപനയനം, ചൌളം, വിവാഹം, യാത്ര, സീമന്തം, പുംസവനം, ഔഷധസേവ, പിതൃകാര്യം, ക്ഷൌരം സംയോഗം, യുദ്ധം, വാദ്യങ്ങളഭ്യസിക്കുക, ആനകുതിര മുതലായവകൾ ഏറുക, അഭ്യംഗം ഇവകൾ ഒന്നും ജന്മനക്ഷത്രങ്ങളിൽ നടത്താൻ പാടില്ല. എന്നാൽ കോടി ഉടുക്കുന്നതിനും, പുത്തരി ഉണ്ണുന്നതിനും, ആഭരണം അണിയുന്നതിനും, ധാന്യസംഗ്രഹണത്തിനും, കൃഷി, വ്യാപാരം, തീർത്ഥയാത്ര, ദാനം, ജപം, ഹോമം ഇതുകൾ നടത്തുന്നതിൽ വിരോധമില്ലെന്നും അറിയേണ്ടതാകുന്നു.

### നാമകരണം.

ശിശു ജനിച്ച ൧൦-ാം ദിവസമോ, അല്ലെങ്കിൽ ൧൨-ാം ദിവസമൊ ശുഭതിഥിയിൽവേണം നാമകരണം ചെയ്തുകൊള്ളേണ്ടതു്. അനിഴം, പുണർന്നതം, മകം, ഉത്രം, ഉത്രാടം, ഉത്രട്ടാതി, ചതയം, ചോതി, അവിട്ടം, തിരുവോണം, രോഹിണി, അശ്വതി, മകയിരം, രേവതി, അത്തം, പൂയം

ഈ നക്ഷത്രങ്ങളും ഇടവം, ചിങ്ങം, വൃശ്ചികം, കുംഭം ഈ രാശികളും വെള്ളി, ബുധൻ, വ്യാഴം, തിങ്കൾ, ശനി ഈ ആഴ്ചകളും വെളുത്തവാവും, കറുത്തവാവും, നവമിയും അല്ലാത്ത തിഥികളും നല്ലതാകുന്നു. അഷ്ടമശുദ്ധിയോടുകൂടിയ ലഗ്നവും വേണ്ടതാണ്.

## അന്നപ്രാശനം.

ശിശു ജനിച്ചതിന്റെ ൬–൮–൧൦–൧൨ ആയ ഒരു മാസത്തിൽ ശുക്ലപക്ഷത്തിൽ പുണർതം പൂയം അവിട്ടം മകയിരം അത്തം ചോതി അശ്വതി അനിഴം രോഹിണി തിരുവോണം ചതയം ഉത്രം ഉത്രാടം ഉത്രട്ടാതി ചിത്തിര രേവതി ഈ നക്ഷത്രങ്ങളും ഷഷ്ഠിയും നവമിയും അല്ലാത്ത ഏതെങ്കിലും ഒരു തിഥിയും മേടവും മീനവും വൃശ്ചികവും ഒഴിച്ചു മററുള്ള ഏതെങ്കിലും ഒരു രാശിയും എട്ടാംഭാവത്തിൽ ചൊവ്വായോടും ഏഴാംഭാവത്തിൽ ശുക്രനോടും ഒമ്പതാംഭാവത്തിൽ ബുധനോടും പത്താംഭാവശുദ്ധിയോടും കൂടിയ ശുഭലഗ്നമൊത്ത ദിവസത്തിൽ അന്നപ്രാശനം നടത്തണം

## വിവാഹം

സ്ത്രീപുരുഷന്മാരുടെ ജനനകാലം നോക്കിയതിനു ശേഷം ഉത്തരായനകാലത്തിൽ കുംഭമാസം ഒഴിച്ചുള്ള മാസത്തിൽ ഗുരുശുക്രന്മാർക്ക് മൗഢ്യമില്ലാത്തപ്പോൾ ശുക്ലപക്ഷത്തിലെ രിക്തകളല്ലാത്ത തിഥികളിൽ രോഹിണിഉത്രത്രയം രേവതി മകം ചോതി അനിഴം മകയിരം അത്തം മൂലം ഇവയിൽ ഏതെങ്കിലും ഒരു നക്ഷത്രവും ചൊവ്വായും ഞായറും ശനിയും ഒഴിച്ചുള്ള ആഴ്ചകളിൽ ഏതെങ്കിലും ഒന്നും കൂടിയ ദിവസം തുലാം മിഥുനം കന്നി കുംഭം ധനുസ്സ് ഇടവം കർക്കടകം ചിങ്ങം ഇവയിൽ ഏതെങ്കിലും ഒരു രാശിയിലോ ബാക്കിയുള്ള നാലു രാശികളിൽ ശുഭഗ്രഹം ഇരിക്കുന്നതായും ഊർദ്ധ്വമുഖമായും ഉള്ള രാശി

യിലോ വിവാഹം നടത്തണം. വിവാഹത്തിന്ന് ൨-൯-൭ ഈ ഭാവങ്ങളിലും കേന്ദ്രഭാവങ്ങളിലും ശുഭഗ്രഹങ്ങളും ൩-൬-൧൧ ഈ ഭാവങ്ങളിൽ പാപഗ്രഹങ്ങളും കൊള്ളാം, ഗുരുവും ശുക്രനും എട്ടാംഭാവത്തിൽ ഒരിക്കലും നില്ക്കാൻ പാടില്ല. സപ്തമശുദ്ധിയും വേണ്ടതാകുന്നു.

വസ്ത്രവിധിക്ക്.

അത്തം ഉത്രം ഉത്രിട്ടാതി ഉത്രാടം അശ്വതി പുണർതം പൂയം അനിഴം ചിത്തിര വിശാഖം രോഹിണി ചോതി രേവതി ഈ നക്ഷത്രങ്ങളും രിക്താപക്കക്കൾ ഒഴിച്ചുള്ള തിഥികളും, മേടം വൃശ്ചികം ചിങ്ങം ധനുസ്സ് മീനം ഇവയൊഴിച്ചുള്ള രാശികളും, ശനിയും ചൊവ്വായും ഒഴിച്ചുള്ള ആഴ്ചകളും നൂതനവസ്ത്രധാരണത്തിന്നു നല്ലതാകുന്നു.

നൂതനഭൂഷണധാരണം.

രോഹിണി അശ്വതി മകയിരം രേവതി അത്തം ചിത്തിര പൂയം അനിഴം ഈ നക്ഷത്രങ്ങളും, വ്യാഴം തിങ്കൾ വെള്ളി ശനി ഈ ആഴ്ചകളും, കന്നി ഇടവം മിഥുനം മീനം ധനുസ്സ് ഈ രാശികളും നൂതനഭൂഷണങ്ങളെ ധരിക്കുന്നതിന്നു നല്ലതാകുന്നു.

ഗൃഹപ്രവേശം

മകരം മേടം ഇടവം ചിങ്ങം തുലാം വൃശ്ചികം ഈ മാസങ്ങളിലെ അത്തം പൂയം പുണർതം ചതയം ചോതി രോഹിണി രേവതി ഉത്രം ഉത്രാടം ഉത്രിട്ടാതി തിരുവോണം മകയിരം മൂലം അവിട്ടം അശ്വതി ഈ നക്ഷത്രങ്ങളും, കന്നി കുംഭം ഇടവം വൃശ്ചികം ചിങ്ങം മിഥുനം ഈ രാശികളും, ശനി തിങ്കൾ ബുധൻ വ്യാഴം വെള്ളി ഈ ആഴ്ചകളും രണ്ടാമെടശുദ്ധിയും ശുഭമാകുന്നു.

ഗോശാല ഉണ്ടാക്കാൻ.

വെള്ളി ബുധൻ ഈ ആഴ്ചകളിലും രോഹിണിനക്ഷത്രത്തിലും അമാവാസ്യ ചതുർദ്ദശി ഈ പക്കങ്ങളിലും വജ്ജ്യമാകുന്നു.

## കൃഷി ആരംഭിക്കുന്നതിന്.

പൂയം രേവതി പുണർതം ഉത്രം ഉത്രാടം ഉത്രട്ടാതി മൂലം അത്തം രോഹിണി ഈ ഒൻപതു നാളുകൾ ഉത്തമങ്ങൾ. രാശികളിൽ മീനം ഇടവം മിഥുനം കർക്കടകം മകരം ഉത്തമങ്ങൾ. കരണങ്ങളിൽ പുലിക്കരണവും ആനക്കരണവും സിംഹക്കരണവും ഉത്തമം. ഞായർ തിങ്കൾ ബുധൻ വ്യാഴം വെള്ളി ഉത്തമം. തിഥികളിൽ ദ്വിതീയ സപ്തമി ദ്വാദശി വർജ്ജ്യങ്ങളുമാണ്.

## കലപ്പശൂലമറിവാൻ.

പഞ്ചാംഗം നോക്കി ആദിത്യൻ നില്ക്കുന്ന നാളറിയണം. ആ നാളിൻെറ ന്റ-ഒ-വ്വ-ഫ്-ഫ-. ന്റ വ-വ-വ-വ-വ് ആദിത്യൻ നില്ക്കുന്ന നാള അതിൻെറ ഇരുപുറവുമുള്ള ഓരോ നാളുകളും ലാംഗലശൂലങ്ങളാണ്. ഈ നാളുകളെ കണക്കാക്കുന്നേടത്തു അഭിജിന്നക്ഷത്രത്തെക്കൂടി ചേർത്തു കൊൾകയും വേണം. ആദിത്യൻ നില്ക്കുന്ന നാളിലും അതിൻെറ ഇരുപുറവുമുള്ള ഓരോ നാളുകളിലും കൃഷ്യാരംഭം ചെയ്താൽ കളയുള്ളും മററുള്ള നാളുകളിൽ കൃഷിചെയ്യുന്നവനം നാശത്തെ ഉണ്ടാക്കുമെന്നു പറഞ്ഞിരിക്കുന്നു.

## വിതയ്ക്കുന്നതിന്.

ദ്വിതീയ സപ്തമി ദ്വാദശി പ്രതിപദം രണ്ടും പക്ഷച്ഛിദ്രങ്ങളും വേലിയിറക്കമുള്ള രാശികളും സ്ഥിരക്കരണവും വിഷ്ടിയും വർജ്ജിക്കണം.

തൃക്കേട്ട, പൂരം പൂരാടം പൂരുരുട്ടാതി, ഭരണി ചിത്തിര, ആയില്യം മകം ഈ എട്ടു നക്ഷത്രങ്ങളും വർജ്യങ്ങളാണ്. ഇതിനു മേടം വൃശ്ചികം ധനു കന്നി ഈ നാലുരാശികളും വർജ്ജ്യം. ഇതിനു കഴുതക്കരണവും നാലാമെടത്തും, പത്താമെടത്തും ചന്ദ്രനും കൊള്ളുന്നതല്ല. കർത്തൃദോഷങ്ങളും കൂടി വർജ്ജിക്കുന്നതു് ഉത്തമമാകുന്നു.

## രാഹുചക്രം.

പഞ്ചാംഗംനോക്കി രാഹു ഏതു നക്ഷത്രത്തിൽ നില്ക്കുന്നുവെന്നു കണ്ടറിയണം. അതുമുതൽ ൭ ൩ ൪ ൮ ൯ ൧൧ ൧൮ ൧൯ ൨൩ ൨൪ ൨൮ ൨൯ ൨൭ ഇങ്ങനെയുള്ള ൧൪ നക്ഷത്രങ്ങൾ രാഹുചക്രദുഷ്ടങ്ങളാണു്. ഇവ വിതപ്പാൻ വർജ്ജ്യങ്ങളുമാണു്. ഇതിൽ അഭിജിത്തിനെ കൂട്ടുക വേണ്ടാ. ഇതിൽ വിതച്ചാൽ ഉണങ്ങിപ്പോക വെള്ളംകേറി അഴുകിപ്പോക പതിരായിപ്പോക ഈ ദോഷങ്ങൾ ഉണ്ടാകും.

അനന്തരം കിഴങ്ങു മുതലായവ നടുന്നതിനു് ശനിയാഴ്ചയും എള്ളിനു് ഞായർ വെള്ളി ചൊവ്വാ ഇവകളും ചേനയും ചേമ്പും നടുന്നതിനു് ചൊവ്വാഴ്ചയും പയറുവിതയ്ക്കുന്നതിനു് ഞായറാഴ്ചയും വർജ്ജ്യങ്ങളാണു്. കിഴങ്ങു് കാച്ചിൽ ഇവയ്ക്കു അധോമുഖരാശിയും ചേനയ്ക്കു തിര്യങ്മുഖരാശിയും ഉത്തമമാകുന്നു.

| | കരണങ്ങൾ | പൂർവ്വപക്ഷം |
|---|---|---|
| പ്രതിപാദത്തിനു് | പുഴവു് | സിംഹം |
| ദ്വിതീയയ്ക്കു് | പുലി | പന്നി |
| തൃതീയയ്ക്കു് | കഴുത | കരി |
| ചതുർത്ഥിയ്ക്കു് | പശു | വിഷ്ടി |
| പഞ്ചമിയ്ക്കു് | സിംഹം | പുലി |
| ഷഷ്ഠിയ്ക്കു് | പന്നി | കഴുത |
| സപ്തമിയ്ക്കു് | ആന | പശു |
| അഷ്ടമിയ്ക്കു് | വിഷ്ടി | സിംഹം |
| നവമിയ്ക്കു് | പുലി | പന്നി |
| ദശമിയ്ക്കു് | കഴുത | കരി |
| ഏകാദശിയ്ക്കു് | പശു | വിഷ്ടി |
| ദ്വാദശിയ്ക്കു് | സിംഹം | പുലി |
| ത്രയോദശിയ്ക്കു് | പന്നി | കഴുത |

| | | |
|---|---|---|
| ചതുർദ്ദശിയ്ക്കു് | കരി | പശു |
| പൌൎണ്ണമിയ്ക്കു് | വിഷ്ടി | സിംഹം |

അപരപക്ഷത്തിനു്.

| | | |
|---|---|---|
| ൧-ൽ | പുലി | പന്നി |
| ൨-ൽ | കഴുത | കരി |
| ൩-ൽ | പശു | വിഷ്ടി |
| ൪-ൽ | സിംഹം | പുലി |
| ൫-ൽ | പന്നി | കഴുത |
| ൬-ൽ | ആന | പശു |
| ൭-ൽ | വിഷ്ടി | സിംഹം |
| ൮-ൽ | പുലി | പന്നി |
| ൯-ൽ | കഴുത | കരി |
| ൧൦-ൽ | പശു | വിഷ്ടി |
| ൧൧-ൽ | സിംഹം | പുലി |
| ൧൨-ൽ | പന്നി | കഴുത |
| ൧൩-ൽ | ആന | പശു |
| ൧൪-ൽ | വിഷ്ടി | പുള്ളു് |

൧൫-ൽ അമാവാസി നാൽക്കാലികളും പാമ്പും.

൩൦-നാഴിക കഴിയുമ്പോൾ ഒരു കരണം തീൎന്നു പോകുന്നതാണു്.

പുത്തരിക്കു്.

ഉത്തമനാളുകൾ പതിനാറും മൂലവും മകവും വിശാഖവും പുത്തരിയ്ക്കുകൊള്ളാം. മറ്റെല്ലാം ഛോറൂണുപോലെ. പിറന്നാളും ൬-ലും ൧൨-ലും ചന്ദ്രനും വിരോധമില്ല.

കച്ചവടം തുടങ്ങുന്നതിനു്.

തിങ്കൾ ബുധൻ വ്യാഴം ഈ ആഴ്ചകളും ദ്വിതീയ തൃതീയ പഞ്ചമി ഷഷ്ഠി സപ്തമി ദശമി ഏകാദശി ദ്വാദശി ത്രയോദശി.

## വിശേഷവിധി.

രോഹിണിനാളിൽ വൃക്ഷങ്ങൾ നടുകയും ആയില്യം നാളിൽ വെററിലക്കൊടിയിടുകയും ഭരണിനാളിൽ കത്തിരി നടുകയും ചോതിനാളിൽ നെല്ല് വരക് മുതലായതു വിതയ്ക്കയും മൂലംനാളിൽ കിഴങ്ങു നടുകയും അശ്വതിനാളിൽ തെങ്ങ് കമുക് ഇവ നടുകയും ചെയ്യുന്നതു് ഉത്തമമാകുന്നു.

## കിണർ കുളം ഇവ വെട്ടാൻ.

അത്തം ആയില്യം ചതയം രേവതി തിരുവോണം മകം അനിഴം ഉത്രം ഉത്രാടം ഉത്രട്ടാതി രോഹണി പൂയം മകയിരം ഈ നക്ഷത്രങ്ങളു വെള്ളി ബുധൻ വ്യാഴം ഈ വാരങ്ങളും രിക്താപക്കങ്ങളും ഛിദ്രാപക്കങ്ങളും ഒഴിച്ചുള്ള തിഥികളും ഇടവം കർക്കടകം മകരം കുംഭം മീനം ഇവയിൽ അഷ്ടമശുദ്ധിയോടുകൂടിയ രാശിയും നല്ലതാകുന്നു.

## ഗുളികകാലത്തിൽ ചെയ്യാവുന്ന സംഗതികൾ.

ധാന്യശേഖരങ്ങൾ എണ്ണതേയ്ക്ക കൊയ്യുക കച്ചവടം ഭൂഷണധാരണം കടംവീട്ടുക ഗൃഹപ്രവേശം ഔഷധസേവ ഗന്ധലേപനം ആഭിചാരം മഹാദാനം വേദാരംഭം ആന കുതിര മുതലായവ കെട്ടുക കാടിവയ്ക്കുക നിറയ്ക്കുക രാജ്യപ്രവേശനം ഇതുകൾക്കു ഗുളികകാലം ശുഭമാകുന്നു.

## വേലിയേററവും വേലിയിറക്കവും.

ചന്ദ്രൻ നില്ക്കുന്ന രാശിമുതൽ ൩ രാശി വേലിയേററം. ൪ മുതൽ ൬ വരെ രാശികൾ വേലിയിറക്കം. ൭ മുതൽ ൯ വരെ രാശികൾ വേലിയേററം. ൧൦ മുതൽ ൧൨ വരെ രാശികൾ വേലിയിറക്കം.

## അധോമുഖി—ഊർദ്ധ്വമുഖി.

സൂര്യൻ നില്ക്കുന്ന രാശിയും അതിൻെറ ൪-൭-൧൦ ഇവ രാശികളും അധോമുഖി. സൂര്യൻ നില്ക്കുന്ന രാശിയുടെ ൨-൬-൧൧-തിര്യങ്മുഖി. ൩-൫-൧൨ ഊർദ്ധ്വമുഖി.

### കണ്ണില്ലാത്ത നാളുകൾ.

ആദിത്യൻ നില്ക്കുന്ന നാളും അതിന്റെ ൨-൩-൪-൫-൧൦-൧൨-൧൪-ഈ നാളുകളുമാകുന്നു.

### അമൃതയോഗം.

ഞായറാഴ്ചയും മൂലവും, തിങ്കളാഴ്ചയും തിരുവോണവും, വ്യാഴാഴ്ചയും പുണർതവും വെള്ളിയാഴ്ചയും പൂരവും ചൊവ്വാഴ്ചയും ഉത്തിരവും ശനിയാഴ്ചയും ചോതിയും ബുധനാഴ്ചയും കാർത്തികയുംകൂടിയ ദിവസങ്ങളാകുന്നു.

### മൃത്യുയോഗം.

ഞായറാഴ്ച അനിഴം, തിങ്കളാഴ്ച ഉത്രാടം, ചൊവ്വാഴ്ച ചതയം, ബുധനാഴ്ച അശ്വതി, വ്യാഴാഴ്ച മകയിരം, വെള്ളിയാഴ്ച ആയില്യം, ശനിയാഴ്ച അത്തം ഇവകൂടിയ ദിവസങ്ങളാകുന്നു.

### നിറയ്ക്കുന്നതിന്.

കാർത്തികയും തൃക്കേട്ടയും ഒഴിച്ചു ശേഷം ഇരുപത്തഞ്ചുനക്ഷത്രങ്ങളും കൊള്ളാം. ഇതിനു മേടം തുലാം മകരം ഈ മൂന്നു രാശികളും വർജ്ജ്യം. ഏഴാമെടത്തു ശനിദൃഷ്ടി ഏററവും ഉത്തമമാണു്. വേലിയേററവും വെളുത്തപക്ഷവും നന്നു്.. വിഷുസംക്രമണാൽപരം വിതച്ചുണ്ടായിട്ടുള്ള ധാന്യങ്ങളെക്കൊണ്ടാണു് ഗൃഹപൂരണം വിധിക്കപ്പെട്ടിരിക്കുന്നതു്. ചിങ്ങമാസത്തിൽ ഉത്രാടത്തുന്നാൾ ചിങ്ങംരാശി സമയം ഗൃഹപൂരണംചെയ്യുകാണെന്നുണ്ടു്. അന്നു മുഹൂർത്തം ചിന്തനീയവുമല്ല.

### ഔഷധം.

അത്തം അശ്വതി ചോതി അനിഴം ചതയം പുണർതം ഉത്രം ഉത്രാടം ഉത്രട്ടാതി രേവതി ചിത്തിര തിരുവോണം മകയിരം പൂയം അവിട്ടം രോഹിണി ഈ നക്ഷത്രങ്ങളും ഞായർ ബുധൻ വ്യാഴം വെള്ളി തിങ്കൾ ഈ ആഴ്ചകളും ഇവരുടെ ഉദയങ്ങളും രിക്താപക്കങ്ങളും ൯-ചൊവ്വ ഈ

ദാവശ്ശുദ്ധിയോടുകൂടിയ ചരരാശികളും കന്നിരാശിയും ഉത്തമമാകുന്നു.

### ചികിത്സയ്ക്കു്.

അശ്വതി രോഹിണി മകയിരം തിരുവാതിര പൂയം ചിത്തിര ചോതി തിരുവോണം ചതയം ഈ നാളുകളും ഞായർ ചൊവ്വാ ബുധൻ വ്യാഴം എന്നീ ആഴ്ചകളും മേടം മിഥുനം കർക്കടകം തുലാം വൃശ്ചികം മകരം മീനം ഈ രാശികളും ആറിലും എട്ടിലും പാപികൾ നില്ക്കാത്തതും വേലിയിറക്കമുള്ളതുമായ രാശികളും ലാടം ഏകാർഗ്ഗളം ദശധയോഗം എന്നിത്യാദികളും രിക്തകളും ചികിത്സകൾക്കു് ശുഭങ്ങളാകുന്നു. ജന്മാനുജന്മങ്ങളും പഞ്ചമി ദശമി വാവ് എന്നീ തിഥികളും വർജ്ജിക്കണം. കണ്ണില്ലാത്ത നാളുകളും ഞായർ വെള്ളി ചൊവ്വാ ശനി എന്നീ ആഴ്ചകളും കൊള്ളരുതു്. കുഷ്ഠരോഗചികിത്സയ്ക്കു പാപഗ്രഹങ്ങളുടെ യോഗദൃഷ്ടികളും മൂലരോഗചികിത്സയ്ക്കു കറുത്തവാവും ശുഭങ്ങളാകുന്നു.

### ഭദ്രാ (പന്തം)

ദ്വിതീയ സപ്തമി ദ്വാദശി ഈ തിഥികളാണു് പുരമേയുന്നതിനു വർജ്ജ്യം.

### പുരമേയുന്നതിനു്.

ഊൺനാളുകൾ വിശേഷം. തിങ്കൾ ബുധൻ വ്യാഴം വെള്ളി ഈ ആഴ്ചകൾ ഉത്തമം. ദ്വിതീയ സപ്തതി ദ്വാദശി ചതുർത്ഥി നവമി ചതുർദ്ദശി ഈ തിഥികൾ വർജ്ജ്യം.

### രിക്താ.

ചതുർത്ഥി നവമി ചതുർദ്ദശി ഈ പക്കങ്ങളാണു്.

### മരംമുറിപ്പാൻ.

ചോതി വിശാഖം അനിഴം തൃക്കേട്ട മൂലം ഭരണി തിരുവോണം ചതയം ഈ ഒൻപതു നാളുകളും കൊള്ളരുതു്.

ആഴ്ച്ചകളിൽ ചൊവ്വാഴ്ചയും ശനിയാഴ്ചയും തിങ്കളാഴ്ചയും വജ്ജ്യം. രാശികളിൽ ഇടവം ചിങ്ങം വൃശ്ചികം കംഭം ഇവകളും രോഹിണിയും അത്യന്തം മുഖ്യം. ഇഷ്ടിക ചുടുന്നതിനും ഇപ്രകാരംതന്നെയാണു്.

പുരവയ്ക്കുന്നതിനു്.

കിഴക്കും പടിഞ്ഞാററും വയ്ക്കുന്നതിനു് മകരം കക്കടകം ചിങ്ങം കംഭം ഈ മാസങ്ങളും, വടക്കേതും തെക്കേതും വയ്ക്കുന്നതിനു് ഇടവം വൃശ്ചികം മേടം തുലാം ഈ മാസങ്ങളും വേണ്ടതാണു്. മിഥുനം കന്നി ധനു മീനം ഈ മാസങ്ങളിൽ ഉരപ്പുര, തൊഴുത്തു്, കളം ഇവകൾ ഉണ്ടാക്കുന്നതിനുമാത്രം വിരോധമില്ലെന്നും അറിയേണ്ടതാകുന്നു.

കിണർ വെട്ടാൻ.

ചോതി ചിത്തിര അശ്വതി മകയിരം ഈ നാളുകൾ വജ്ജ്യം. വിശേഷാൽ പൂരാടം ഉത്തമം മീനംരാശിയിൽ കിണറു കഴിക്കുന്നതു ഉത്തമം. മേടം കംഭം മകരം ഈ രാശികളിലും നന്നുതന്നെ. ആപപാദത്തുങ്കലും ആപവത്സകപാദത്തുങ്കലും ഇന്ദ്രപാദത്തുങ്കലും ശുഭപ്രദവും മാരുതപാദത്തുങ്കൽ സ്ത്രീനാശവും ഫലമാകുന്നു.

ഭൂകമ്പം.

ഭൂകമ്പം ഉണ്ടായാൽ ദുർഭിക്ഷവും രോഗവും രാജാക്കന്മാക്കു നാശവും യുദ്ധവും ഉണ്ടാകുന്നതാണു്.

മഴവില്ലു്.

മഴയില്ലാത്ത കാലത്തു് പകൽ കിഴക്കേദിക്കിൽ മഴവില്ലു കണ്ടാൽ മഴയുണ്ടാകയും മഴക്കാലത്തു്, മേൽപ്രകാരം കണ്ടാൽ മഴ മാറുകയും, എല്ലാകാലത്തും പടിഞ്ഞാറു മഴവില്ലു കണ്ടാൽ മഴയുണ്ടാകയുംചെയ്യും. രാത്രിയിൽ കിഴക്കു വില്ലിട്ടാൽ ഭൂനാശത്തേയും, തെക്കിട്ടാൽ സേനാനായകനാശ

ത്തേയും, പടിഞ്ഞാറായാൽ രാജനാശത്തേയും, വടക്കായാൽ മന്ത്രിനാശത്തേയും ചെയ്യുന്നതാണു്.

പുച്ഛനക്ഷത്രം.

പുച്ഛനക്ഷത്രമണ്ഡൂകം ശ്വേതപക്ഷം ച വായസം
രാത്രാവിന്ദ്രധനുർദ്ദൃഷ്ട്വാ തദ്രാഷ്ട്രം പരിവർജ്ജയേൽ

വാൽനക്ഷത്രം വാവ് മണ്ഡൂകം വെളുത്തകാക്ക രാത്രിയിൽ മഴവില്ലു് ഇവ പ്രത്യക്ഷമാകുന്ന രാജ്യത്തെ ഉടനേ തന്നെ ഉപേക്ഷിക്കേണ്ടതാകുന്നു.

ഗ്രഹസംയോഗം.

ഏകരാശിയിൽ അഞ്ചു ഗ്രഹം ഒന്നിച്ചാൽ ക്ഷാമം; ആറു ഗ്രഹം ഒന്നിച്ചാൽ രാജഭയ ; ഏഴു ഗ്രഹം ഒന്നിച്ചാൽ ജഗൽപ്രളയം ഇവ ഉണ്ടാകുന്നതാണു്.

ഗ്രഹണഫലം.

മിനം കന്നി ഈ മാസങ്ങളിൽ ചന്ദ്രഗ്രഹണമോ സൂര്യഗ്രഹണമോ ഉണ്ടായാൽ അതിവർഷവും വെള്ളപ്പൊക്കവും ഉണ്ടാകും.

കൊടുങ്കാററുയോഗം.

ഒരു രാശിയിൽ ചന്ദ്രനും ശുക്രനും ചൊവ്വായും ബുധനും നില്ക്കുകയും അതിൻെറ പന്ത്രണ്ടാംരാശിയിൽ ആദിത്യനും ഏഴിൽ ശനിയും നില്ക്കയാണെങ്കിൽ കൊടുങ്കാററുണ്ടാകും. ശുക്രനും ബുധനും സൂര്യനും ചന്ദ്രനുംകൂടി ധനുരാശിയിൽ നില്ക്കുമ്പോൾ വൃശ്ചികത്തിൽ ചൊവ്വാവന്നാൽ കൊടുങ്കാററു ഉണ്ടാകും. കാർത്തികമാസത്തിലെ അമാവാസി ഞായർ ചൊവ്വാ ശനി ഇവയിൽ ഏതെങ്കിലും ഒരാഴ്ചയിൽ വരികയും ചോതിനക്ഷത്രത്തിൽ ശുക്രനും വ്യാഴവും ബുധനും നില്ക്കുകയുംചെയ്താൽ കൊടുങ്കാററുകൊണ്ടോ ചെറുവെള്ളം കൊണ്ടോ മനുഷ്യാദി സകലപ്രാണികൾക്കും മരണഭയം ഉണ്ടാകും.

### വക്രലക്ഷണം.

ശനി ചൊവ്വാ വ്യാഴം ഇവരുടെ അഞ്ചിൽ ആദിത്യൻ വരുമ്പോൾ വക്രം തുടങ്ങും. ഒൻപതിൽ വരുമ്പോൾ തീരുകയുംചെയ്യും. ഒരാണ്ടിൽ വ്യാഴം മൂന്നു രാശിയിൽ ഭരിക്കയാണെങ്കിൽ ഏഴുകോടി ശവം ഭൂമിയിൽ വീഴുന്നതാണു്.

---

## അദ്ധ്യായം ൧൦

---

## പ്രശ്നവിഷയപ്രാരംഭം

താല്ക്കാലികങ്ങളായി അവരവൎക്കു് ഉണ്ടാകാവുന്നതായ ശുഭാശുഭഫലങ്ങളേയും രോഗാദ്യനൎത്ഥങ്ങളേയും അതുകൾ ഉണ്ടാകാനിടയായിട്ടുള്ള കാരണങ്ങളേയും പ്രതിവിധികളേയും മററും അവരവൎക്കുതന്നെ കണ്ടറിയാനുള്ള ഒരു ചുരുങ്ങിയ ലഘുമാൎഗ്ഗം തെരഞ്ഞെടുത്തു പറയപ്പെട്ടിരിക്കുന്നു.

ആദിയിൽ വേണ്ടതു പഞ്ചാംഗം നോക്കി ആവശ്യപ്പെട്ട ദിവസത്തെ നക്ഷത്രവും സമയവും ക്ലിപ്തപ്പെടുത്തണം. അതിനുശേഷം ക്രമം കണ്ടുപിടിച്ചു് ചന്ദ്രലഗ്നം നിൎണ്ണയിക്കണം. മൂന്നാം അദ്ധ്യായത്തിൽ വിവരിച്ചിട്ടുള്ളതുപോലെ ലഗ്നം കണ്ടുപിടിച്ചു രാശിയിൽ എഴുതണം തുടൎന്നു് ഗ്രഹസ്പുടങ്ങൾ കണ്ടറിഞ്ഞു് അതാതു രാശികളിൽ എഴുതുകയും ആരൂഢം നിൎണ്ണയിക്കയും ചെയ്യണം. ആരൂഢംകൊണ്ടും ഉദയലഗ്നംകൊണ്ടും പൃച്ഛകന്റെ ഗുണദോഷങ്ങളെ ചിന്തിക്കണം. ജാതകചിന്തനകൾക്കു പറഞ്ഞിട്ടുള്ളതുകൾതന്നെയാണു് പ്രശ്നചിന്തകൾക്കും വേണ്ടതു്. അതിനാൽ അവകളെ വഴിപോലെ ഗ്രഹിച്ചും ഈശ്വരവിശ്വാസത്തെ മുൻനിറുത്തിയുംവേണം ഫലങ്ങൾ പറയേ

ണ്ടു്. തങ്ങൾക്കു വരാൻപോകുന്ന ശുഭാശുഭങ്ങൾ ഈശ്വരപ്രേരണകൊണ്ടാണല്ലൊ ഫലം അറിയേണ്ടതു്. പ്രശ്നവും ജാതകത്തോടു് സമാനമാകുന്നു. അതുകൊണ്ടു ജന്മലഗ്നംപോലെതന്നെ ആരൂഢരാശിക്കും ലഗ്നരാശിക്കും പ്രാമാണ്യമുണ്ടെന്നു ഗ്രഹിക്കേണ്ടതാകുന്നു.

ജ്യൌതിഷികന്റെ ദിനകൃത്യങ്ങൾ.

അതിരാവിലെ എഴുന്നേററു തന്റെ ഇഷ്ടദേവതയെ പ്രാർത്ഥിക്കണം. പിന്നീടു് ദേഹശുദ്ധിയും നിത്യാനുഷ്ഠാനങ്ങളും മന്ത്രജപാദികളായ ആന്തരിയകർമ്മങ്ങളുംകഴിഞ്ഞു പഞ്ചാംഗംവച്ചു ഗ്രഹങ്ങളേയും ഗണിച്ചു മനോവികാരങ്ങളുംകൂടാതെ നിശ്ചഞ്ചലചിത്തനായി സ്ഥിതിചെയ്യേണ്ടതാകുന്നു.

ദൈവജ്ഞൻ അറിഞ്ഞിരിക്കേണ്ട സംഗതികൾ.

പ്രശ്നം ചോദിക്കാനായി വരുന്ന ആളിന്റെ ദർശനം സ്പർശനം സ്ഥിതി ഉപശ്രുതി ഉപദർശനം തന്റെ ശ്വാസഗതി, പോകുന്ന വഴിമദ്ധ്യേ കാണപ്പെടുന്ന ശകുനങ്ങൾ, ഗൃഹത്തിൽ പ്രവേശിക്കുമ്പോൾ അനുഭവപ്പെടുന്ന ലക്ഷണങ്ങൾ, പ്രശ്നകർമ്മത്തിന്റെ ഉപകരണസാധനങ്ങൾ, സ്വർണ്ണംമൂല്യാദിഫലങ്ങൾ, സൂത്രം ത്രിസ്ഫുടം അഷ്ടമംഗലം ആരൂഢം ഉദയം ഗ്രഹങ്ങളുടെ സ്ഥിതിഭേദങ്ങൾ, ജാതകംകൊണ്ടു കണ്ടുപിടിക്കാവുന്ന ഫലങ്ങൾ, ആയുർവിഷയം ഇവകളാണു്.

പ്രശ്നത്തിനു വർജ്ജ്യസ്ഥലങ്ങൾ.

കൊടുംകാടു് ചുടുകാടു് കുന്നുംകുഴിയുമായിരിക്കുന്ന സ്ഥലം ശൂന്യമായ വീടു് ദുഃഖിതന്മാരായ ജനങ്ങളോടുകൂടിയ വീടു്, അഗ്നി ഉണങ്ങിയ മരം ഇതുകളുടെ സമീപം മനസ്സിനും കണ്ണിനും പ്രീതിയില്ലാത്ത പ്രദേശം പ്രേതക്രിയകളും മുതലായ അശുഭകർമ്മങ്ങൾ ചെയ്യുന്ന സ്ഥലം ഇവ

കളാകുന്നു. ഈ സ്ഥലങ്ങളിൽവച്ചു ചോദിച്ചാൽ സംഗതികൾ വെളിവാകുന്നതല്ലെന്നും ധരിച്ചിരിക്കണം.

### ശുഭസ്ഥലങ്ങൾ.

നല്ലപോലെ മിനുസപ്പെട്ട സ്ഥലം, മനഃസന്തോഷത്തെ വർദ്ധിപ്പിക്കുന്ന ഉപകരണങ്ങളോടുകൂടിയ പ്രദേശം, പുഷ്പങ്ങളും ഫലങ്ങളും ധാരാളം വൃക്ഷങ്ങളും നില്ക്കുന്ന പ്രദേശം, അടപ്പാൾ ചാണകം മെഴുകി ശുദ്ധിപ്പെടുത്തിയ സ്ഥലം ഐശ്വര്യഭവനങ്ങൾ ഇവകളാകുന്നു.

### ദുശ്ശകുനങ്ങൾ.

പാമ്പ് പൂച്ച ഉടുമ്പ് കീരി കുരങ്ങ് ഇവകൾ കുറുക്കെച്ചാടുക, കടുക് വിറക് കല്ല് പുല്ല് ഇവകൾ നേരിട്ടു കൊണ്ടുവരിക, പരുത്തി മരുന്ന് എള്ള് ഉപ്പ് വല ഭസ്മം തീക്കനൽ ഇരുമ്പ് മോര് സർപ്പം ദുർഗ്ഗന്ധപദാർത്ഥങ്ങൾ ഭ്രാന്തൻ ആപത്തിൽ പെട്ടവൻ തിരിച്ചറിവില്ലാത്തവൻ കണ്ണു കാണാൻ പാടില്ലാത്തവൻ കേൾക്കാൻ വഹിയാത്തവൻ നപുംസകം സന്യാസി കണ്ണിന്നും ചെവിക്കും മനസ്സിന്നും അനിഷ്ടമാണെന്നു തോന്നുന്ന മററു പദാർത്ഥങ്ങൾ ഇവ വഴിയിൽ നേരിട്ടു കണ്ടാലും അനിഷ്ടഫലത്തെ കൊടുക്കുന്നതാണെന്നും അറിയേണ്ടതാണ്.

### ശുഭശകുനങ്ങൾ.

പച്ചയിറച്ചി, മദ്യം, തേൻ, നെയ്യ്, വെള്ളമുണ്ട്, വെളുത്ത കുറിക്കൂട്ട്, ആന, പക്ഷികൾ, രത്നങ്ങൾ കുതിര, രാജാവ്, ധനജനസമൃദ്ധിയോടുകൂടിയ മനുഷ്യൻ, ദേവന്മാരുടെ എഴുന്നെള്ളത്ത്, വെഞ്ചാമരം, ശവം, രണ്ടുബ്രാഹ്മണർ, കത്തുന്ന തിയ്യ് ഇവകൾ നേരിട്ടു വരുന്നതും, പക്ഷികളും മൃഗങ്ങളും വലത്തുവശത്തുകൂടി ഒഴിഞ്ഞുപോകുന്നതും, കുറുക്കൻ, പട്ടി, കാക്ക, ആട്, മാൻ, ആന ഇവകൾ ഇടത്തുവശത്തുകൂടി ഒഴിഞ്ഞുപോകുന്നതും ശുഭമാകുന്നു.

### ശകുനപരിഹാരം.

ദുശ്ശകുനം കണ്ടാൽ ഉദ്ദേശിച്ച കാൎയ്യത്തിനായിപോകരുതു്. മുടക്കാൻ പാടില്ലാത്ത സംഗതികളിൽ മടങ്ങിവന്നു ശരീരശുദ്ധി വരുത്തി പതിനൊന്നുപ്രാവശ്യം പ്രാണായാമം ചെയ്തു് പുറപ്പെടുക.

### പ്രശ്നം പറയിപ്പിക്കാൻ പോകുന്ന ആളുകൾ അറിഞ്ഞിരിക്കേണ്ട തത്വങ്ങൾ.

ഭരണി കാൎത്തിക തിരുവാതിര ആയില്യം മകം പൂരം വിശാഖം കേട്ട മൂലം പൂരാടം പൂരുരുട്ടാതി ഇന്നാളുകളും, ചതുൎത്ഥി നവമി പതിന്നാലു സ്ഥിരകരണം വിഷ്ടി ചൊവ്വാ ശനി ഈ ആഴ്ചകളും ഒഴിച്ചു രാവിലെ ദൈവജ്ഞന്റെ സമീപത്തു ചെന്നു് ഏതെങ്കിലും ഒരുകാഴ്ചദ്രവ്യം കൊടുത്തു ആഗ്രഹത്തെ പറയണം. അല്ലാതെ യാദൃച്ഛികമായി കാണപ്പെടുന്ന അവസരത്തിലോ പരീക്ഷിപ്പാനായോ അവിശ്വാസമായിട്ടോ ധൂൎത്തഗതിയോടുകൂടിയോ ചോദിക്കരുതെന്നും അറിയേണ്ടതാകുന്നു.

### പ്രശ്നനിരൂപണവിഷയം.

ആരൂഢരാശി ഉദയലഗ്നരാശി നവാംശകരാശി ഛത്രരാശി സ്പൃഷ്ടാംഗരാശി പ്രശ്നകാലത്തു ചന്ദ്രൻ നില്ക്കുന്ന രാശി ഈ ആറു കാരണങ്ങളും പ്രശ്നഫലനിരൂപണത്തിനു വിഷയങ്ങളാണു്. എന്നാൽ ആരൂഢാധിപൻ ലഗ്നാധിപൻ ആദിത്യൻ ചന്ദ്രൻ ഇവക്കു ബലമില്ലാതെ കാണുന്നതായാൽ പ്രഷ്ടാവിനു യാതൊരു ഗുണവുമില്ലാത്ത അവസ്ഥയാണെന്നും അറിയേണ്ടതാണു്.

### ഇനി രാശിചക്രവിവരണത്തെ പറയുന്നു.

സ്ഥിരചക്രം ചരചക്രം ഇങ്ങനെ രണ്ടു പ്രകാരം രാശിചക്രമുണ്ടു്. അതായതു് ജ്യൌതിഷികന്റെ അടുത്തുവന്നു ചോദിക്കേണ്ടആൾ നില്ക്കുന്നതൊ ഇരിക്കുന്നതൊ ആയ രാ-

ശി ആകുന്ന ഭൂതാരൂഢരാശി എന്നും അതുപോലെ ജ്യൌതിഷികൻ സ്വപ്നം ആരെക്കൊണ്ടാണൊ രാശിയിൽ വയ്ക്കുന്നതു്, അയാൾ സ്വപ്നം വയ്ക്കുന്ന രാശി ഏതോ അതും ആരൂഢരാശിയായിത്തന്നെ വിചാരിക്കേണ്ടതാണെന്നും അറിയേണ്ടതാണു്. ഇപ്രകാരം വയ്ക്കുന്ന രാശി ആകുന്നു സ്ഥിരരാശിചക്രമെന്നു പറയുന്നതു്. പ്രശ്നസമയം ഏതുരാശിയാണോ ഉദയം ചെയ്യുന്നതു ആ രാശി ഉദയരാശി അല്ലെങ്കിൽ ചരചക്രമെന്നും അറിയേണ്ടതാണു്. ഈ രണ്ടു രാശികളെക്കൊണ്ടും ശുഭാശുഭഫലത്തെ പറയാവുന്നതാകുന്നു.

## ശകുനവിശേഷം പറയുന്നതിനു്.

പ്രഷ്ടാവു് (ചോദ്യകർത്താവു്) ഏതൊരു രാശിയിലാണോ സ്ഥിതിചെയ്യുന്നതു് അതുകൊണ്ടും ഉദിച്ച രാശികൊണ്ടും അതിന്റെ ഏഴാംരാശികൊണ്ടും ഫലംപറയാവുന്നതാകുന്നു.

ചോദിക്കപ്പെട്ട ആൾ വന്നു ഇരിക്കുന്ന രാശിയിലൊ അതിന്റെ ൫-൯ ഈ രാശികളിലൊ രാഹുവൊ ശനിയൊ നില്ക്കുന്നു എങ്കിൽ വഴിയിൽ വച്ചു ചണ്ഡാലസമൂഹത്തെയാണു ആദ്യമായി കണ്ടതെന്നും മേൽപറഞ്ഞ രാശികളിൽ ചൊവ്വായോ ബുധനോ നില്ക്കുന്നുവെങ്കിൽ ശൂദ്രവർഗ്ഗത്തിലുൾപ്പെട്ടവരെയാണു് കണ്ടതെന്നും ആരൂഢം ൫-൯ ഇതുകളിൽ ചൊവ്വായൊ ബുധനൊ നില്ക്കുന്നുവെങ്കിൽ ബ്രാഹ്മണരെയാണു കണ്ടതെന്നും ചന്ദ്രശുക്രന്മാരാണെങ്കിൽ സ്ത്രീകളെയാണുകണ്ടതെന്നും മററും ആലോചിച്ചു ഫലങ്ങൾ പറയേണ്ടതാകുന്നു. വളരെ ജനങ്ങളുള്ള പ്രദേശത്തു വച്ചു ചെയ്യുന്ന പ്രശ്നത്തിനും കയ്യിലെന്തെങ്കിലും മടക്കി പിടിച്ചുകൊണ്ടു ഇതെന്തെന്നു ചോദിക്കുന്ന പ്രശ്നത്തിനും വാരകാര്യത്തെ കുറിച്ചു ചോദിക്കുന്നതിനും രാത്രി ദിനാവസാനം കർമ്മാവസാനം ഈ അവസരങ്ങളിൽ ചോദിക്കുന്നതിനും സ്ഥി

രചക്രംകൊണ്ടുതന്നെ ഫലം പറയേണ്ടതാണു്. യാദൃച്ഛികമായി ചോദിക്കുന്നവരോടും വഴിമദ്ധ്യേവച്ചു ചോദിക്കുന്നവനോടും നിന്ദായാട്ടുകൂടിയും പരീക്ഷാത്ഥമായിട്ടും ജ്യോതിശ്ശാസ്ത്രത്തിൽ വിശ്വാസമില്ലാതേയും സംഭാവനചെയ്യുന്നതിനായി യാതൊന്നും കൊണ്ടുവരാത്തവരോടും ദൈവജ്ഞൻ യാതൊരു ഫലങ്ങളും പറയരുതെന്നും അറിഞ്ഞിരിക്കേണ്ടതാകുന്നു.

## ശ്വാസഗതി അറിയുന്നതിനു്.

ഇഡാ പിംഗല സുഷുമ്ന എന്നിങ്ങനെ മൂന്നു നാഡികളിൽക്കൂടിയാണു് ശ്വാസം ഗതിചെയ്യുന്നതു്. പുറമേ പൃഥ്വി, അപ്പു, തേജസ്സു്, വായു, ആകാശം ഇങ്ങനെ പഞ്ചഭൂതതത്വങ്ങളായിട്ടും ഗതിചെയ്യുന്നു. ഇവയിൽ ഏതിലാണെന്നറിഞ്ഞിട്ടു് അതുകൊണ്ടു തൻെറ ആ ദിവസത്തെ ശുഭാശുഭങ്ങളെല്ലാം അറിയേണ്ടതാണു്. ശ്വാസപരീക്ഷ ചെയ്യുമ്പോൾ നാസാഗ്രത്തിൽനിന്നു 16-അംഗുലംമുതൽ മേല്പട്ടു ശ്വാസം ഗമിക്കുന്നുഎങ്കിൽ അതു പൃഥിവിഭൂതമെന്നും, 12-അംഗുലംമുതൽ മേല്പട്ടു ശ്വാസത്തിനു ദൈർഘ്യമുണ്ടെങ്കിൽ ജലം ഭൂതമാണെന്നും, 8-അംഗുലംമുതൽ മേല്പട്ടു 12-അംഗുലത്തിനു താഴെയാണെങ്കിൽ അഗ്നി ഭൂതമാണെന്നും, 6-അംഗുലത്തിനുമേൽ 8-അംഗുലത്തിനു താഴെയാണെങ്കിൽ വായു ഭൂതമാണെന്നും, 3-അംഗുലത്തിനുമേൽ 6-അംഗുലത്തിനുതാഴെയാണെങ്കിൽ ആകാശം ഭൂതമാണെന്നും അറിഞ്ഞുകൊള്ളേണ്ടതാകുന്നു. 3-അംഗുലത്തിൽ കുറഞ്ഞു് ശ്വാസഗതി ഉണ്ടാകുന്നതല്ല. വാദപ്രതിവാദം, ചൂതുകളി, യുദ്ധം, കുളി, ഊണു്, സ്ത്രീസേവ, വ്യാപാരം, ദാനം, കടംകൊടുക്കുക ഈ ഘട്ടങ്ങളിൽ ശ്വാസം വലതുഭാഗമായാൽ ശുഭമാകുന്നു. വീട്ടിൽനിന്നു പുറപ്പെടുക, ദാനംചെയ്യുക, വിവാഹംനടത്തുക, ആഭരണം ധരിക്ക, സന്ധി പറക ഈ ഘട്ടങ്ങളിൽ ഇടതുവശമുള്ള ശ്വാസം ശുഭകരമാ

കുന്നു. തിങ്കൾ ബുധൻ വ്യാഴം വെള്ളി ഈ ആഴ്ചകളിൽ ഇടത്തുവശത്തും ഞായർ ചൊവ്വാ ശനി ഈ ആഴ്ചകളിൽ വലത്തുവശത്തും സഞ്ചരിക്കുന്ന ശ്വാസം ശുഭപ്രദമാകുന്നു. ശ്വാസം അഗ്നിഭൂതമായാൽ ശത്രുഭയം ആയുധങ്ങളെക്കൊണ്ടുള്ള മുറിവു ഗൃഹത്തിനും ജന്തുക്കൾക്കും അഗ്നിബാധ പതനം അന്യദേശഗമനം ഇവയും, വായുഭൂതമാണെങ്കിൽ സ്ഥാനഭേദം വാഹനങ്ങളിൽ കയറി യാത്രചെയ്യുക ഇതുകളും, ആകാശം ഭൂതമായ ശ്വാസമാണെങ്കിൽ ഉപദേശങ്ങൾ സിദ്ധിക്ക ദേവനെ പ്രതിഷ്ഠിക്ക ശാരീരമായ ദുഃഖങ്ങൾ അനുഭവിക്ക മുതലായതുകൾക്കു ഇടവരുന്നതാണു്. ശ്വാസം ഇടത്തേനാഡിയിൽക്കൂടി പുറപ്പെടുന്ന സമയം കാര്യസാദ്ധ്യത്തിനെ ഉദ്ദേശിച്ചും, വലത്തേ നാഡിയിൽക്കൂടി ശ്വാസം പുറപ്പെടുന്നസമയം കാര്യസാദ്ധ്യത്തിൽ ഉദ്ദിഷ്ടമായ സ്ഥാനത്തു് പ്രവേശിക്കുന്നതും ശോഭനമാകുന്നു. പുരുഷൻ രോഗാവസ്ഥയിൽ കിടക്കുമ്പോൾ വേറൊരു പുരുഷൻ വലത്തുഭാഗത്തു വന്നു രോഗാവസ്ഥ ചോദിച്ചറികയാണെങ്കിൽ ശ്വാസം പരീക്ഷിക്കണം. വലത്തുഭാഗമാണെങ്കിൽ രോഗം ശമിച്ചു പെട്ടെന്നു സുഖംകിട്ടും. സ്ത്രീ രോഗാവസ്ഥയിൽ കിടക്കുമ്പോൾ മറ്റൊരു സ്ത്രീ ഇടത്തുഭാഗത്തുനിന്നു ചോദിക്കയും ശ്വാസം ഇടത്തായിരിക്കുകയും ചെയ്താൽ രോഗിണിയുടെ രോഗം ശമിച്ചു പെട്ടെന്നു സുഖംകിട്ടുമെന്നും അറിയേണ്ടതാകുന്നു. ചോദിച്ചറിയുന്നതിനായി വന്നിട്ടുള്ള ആൾ ചോദ്യത്തിനുശേഷം ശ്വാസഗതിയുള്ളഭാഗത്തുമാറി സ്വസ്ഥനായിരുന്നാൽ രോഗത്തിൽപ്പെട്ടിരിക്കുന്ന ആൾ നിശ്ചയമായും മരിക്കുന്നതല്ല. ഗർഭിണിമാരെ കാണുന്നസമയം ശ്വാസപരീക്ഷ നടത്തിയാൽ വലത്തുവശമാണെങ്കിൽ പുരുഷപ്രജയും ഇടത്തുവശമാണെങ്കിൽ സ്ത്രീപ്രജയുമായി ഭവിക്കുമെന്നു അറിയേണ്ടതാണു്. നേരെമറിച്ചു ഗർഭിണി ചോദിക്കയാണെങ്കിൽ ശ്വാസസഞ്ചാരമുള്ള ഭാഗത്താണു് നിന്നു ചോദിച്ചു

ണ്ട് എങ്കിൽ ഗർഭത്തിലുള്ള പ്രജ പുരുഷനാണെന്നും ശ്വാസമില്ലാത്തഭാഗത്തു നില്ക്കയാണെങ്കിൽ സ്ത്രീയാണെന്നും രണ്ടുമൂക്കിലുംനിന്ന ശ്വാസഗതി തുല്യമായി പുറപ്പെടുകയാണെങ്കിൽ ഗർഭത്തിൽ രണ്ടുപ്രജയുണ്ടെന്നും അതു് ഒന്ന പുരുഷനും ഒന്ന സ്ത്രീയുമായി ഭവിക്കുമെന്നും പറയേണ്ടതാകുന്നു. നാഡികളുടെ ഗതിഭേദങ്ങൾ യോഗികൾക്കുമാത്രമെ നല്ലവണ്ണം അറിവാൻ കഴികയുള്ളു എന്നും അറിഞ്ഞിരിക്കേണ്ടതാണു്.

### ഗർഭത്തിൽ കിടക്കുന്ന ശിശു ആണോ പെണ്ണോ എന്നറിയുന്നതിനു്.

ഗർഭിണിയുടെ നാമധേയത്തിൻെറ അക്ഷരങ്ങൾ എണ്ണി അതിനോടുകൂടി ൧൫ കൂട്ടി അതിനോടു തിഥിയും കൂട്ടി ഒൻപതുകൊണ്ടു ഹരിച്ചാൽ ഒററവന്നാൽ ആണും ഇരട്ടവന്നാൽ പെണ്ണുമായിരിക്കും.

### പ്രശ്നസമയത്തിൽ ദൂതൻ ഇരിക്കുന്ന രാശികൊണ്ടു കണ്ടുപിടിക്കേണ്ടവ.

ദൂതൻെറ ചുററും എവിടെയെല്ലാം ജനങ്ങൾ ഇരിക്കുന്നുവോ ആ ദിക്കുകളിൽ ഇരിക്കുന്നവരുടെ ജാതിക്കാർ പാൎക്കുന്ന ഭവനങ്ങളുണ്ടെന്ന പറയണം. തത്സമയം വില്ലുധരിച്ചുകൊണ്ടു് ആരെങ്കിലും വരുകയാണെങ്കിൽ അയാൾ ഏതൊരു ദിക്കിൽനിന്നു വരുന്നുവോ ആ ദിക്കിൽ ശാസ്താവിൻെറ ക്ഷേത്രമുണ്ടെന്ന പറയണം. വിരൂപന്മാരായ കുട്ടികൾ വന്നാൽ ആ ദിക്കിൽ പിശാചുക്കളുടെ വാസമുണ്ടെന്നുപറയണം. ബ്രാഹ്മണൻ വന്നാൽ ആ ദിക്കിൽ ബ്രഹ്മരക്ഷസിൻെറ വാസമുണ്ടെന്നു പറയണം ഈവക ലക്ഷണങ്ങൾ ദൈവജ്ഞനെ കാണുന്നതിനു ദൂതൻ ചെന്നു് ആശ്രയിക്കുന്ന ഘട്ടത്തിലും ദൂതൻ സ്വസ്ഥംവച്ചതിനുശേഷം പോയിരിക്കുന്ന ഘട്ടത്തിലും വിചാരിച്ചു പറയേണ്ടതാണെന്നും അറിഞ്ഞുകൊള്ളേണ്ടതാകുന്നു.

## പ്രശ്നാനുഷ്ഠാനലക്ഷണങ്ങൾ.

ഉദയം മദ്ധ്യാഹ്നം ഈ സമയത്തോടു ഏററവും അടുക്കാതെ ഉള്ള സമയം ആദിത്യൻ നല്ലപോലെ പ്രകാശിച്ചിരിക്കുമ്പോൾ വേണം പ്രശ്നകൎമ്മം ആരംഭിക്കേണ്ടതു്.

പ്രശ്നത്തിനുള്ള സാമഗ്രികളിൽ ഭസ്മത്തെയാണു് ആദ്യമായി കൊണ്ടുവരുന്നു എങ്കിൽ രോഗി മരിക്കുമെന്നും ദീപമാണു കൊണ്ടുവരുന്നു എങ്കിൽ ആയുരാരോഗ്യാദിശുഭത്തെ ഉണ്ടാക്കുന്നതാണെന്നും അറിഞ്ഞിരിക്കണം.

ദീപലക്ഷണം.

പ്രശ്നാരബ്ധസമയം ദൈവജ്ഞൻ വിളക്കിന്റെ സകല അവസ്ഥയും നോക്കി ഫലങ്ങളെ പറയേണ്ടതാകുന്നു.

വാമാവൎത്തോ മലിനകിരണഃ സസ്ഫുലിംഗോല്പമൂൎത്തിഃ
ക്ഷിപ്രം നാശം വ്രജതി വിമലസ്നേഹവൎത്ത്യന്വിതോപി
ദീപഃ പാപം കഥയതി ഫലം ശബ്ദവാൻ വേപനശ്ച
വ്യാകീൎണ്ണാൎച്ചിസ്സ പുനരസകൃദ്യശ്ച നാശം പ്രയാതി.

ദീപത്തിന്റെ ഇടത്തുവശമുള്ള ചുഴിച്ചിൽ അശുഭസൂചകമാകുന്നു. അതിന്റെ മലിനതയും, പൊരിച്ചിലും അല്പതയും ആയുസ്സിനെ സംബന്ധിച്ചു ചില വൈഷമ്യഫലങ്ങളെ സൂചിപ്പിക്കുന്നു. എണ്ണയും തിരിയും ശുദ്ധവും സമ്പൂൎണ്ണവുമായിരിക്കെ വിളക്കു അണഞ്ഞുപോകുന്നു എങ്കിൽ അതും അശുഭലക്ഷണമാകുന്നു. ഒരുതരം ശബ്ദത്തോടുകൂടി കത്തുന്നതും ജ്വാലയ്ക്കു ഇളക്കമുള്ളതും ഒന്നിലധികം പ്രാവശ്യം കത്തിച്ചിട്ടും വീണ്ടും വീണ്ടും അണയുന്നതും കഷ്ടതരങ്ങളാകുന്നു.

ദീപഃ സംഹതമൂൎത്തിരായതതനുൎന്നിൎവ്വേപഥുൎദ്ദീപ്തിമാൻ
നിശ്ശബ്ദോ രുചിരഃ പ്രദക്ഷിണഗതിൎവ്വൈഡൂൎയ്യഹേമദ്യുതിഃ
ലക്ഷ്മീം ക്ഷിപ്രമഭിവ്യനക്തി രുചിരോയശ്ച ശ്ലാഘാ ദൃശ്യതേ
ശേഷം ലക്ഷണമഗ്നിലക്ഷണസമം യോജ്യം യഥായുക്തിതഃ

ചിതറാതെ ചേർന്നടിച്ചു നീണ്ട വിറയലും ശബ്ദവും കൂടാതെ ശുഭതോജാമയമായി വലത്തുവശം ചുഴിഞ്ഞു വൈഡൂര്യരത്നത്തിന്റെയോ സ്വർണ്ണത്തിന്റെയോ ദ്യുതിക്കു സമാനമായ നിറത്തോടുകൂടി മനോഹരമായി ജ്വലിക്കുന്ന ദീപം പ്രഷ്ടാവിന്റെ മഹദൈശ്വര്യമായ കാലം ഏററവും സമീപിച്ചിരിക്കുന്നു എന്നുംകാണിക്കുന്നു. ചിതറാതെ ഊർദ്ധ്വഗതിയോടുകൂടി മനോഹരമായി പ്രകാശിക്കുന്ന ദീപവും ശുഭപ്രദമാകുന്നു.

ഭൂതൻ രാശിയിൽ സ്വർണ്ണം വച്ചാൽ പറയേണ്ടുന്നവ.

പൃഷ്ടാക്ഷതോപരി സ്വർണ്ണമുത്താനം പൃച്ഛകായുഷേ
തിര്യങ് മൃത്യുകരം ഭൂസ്ഥം ന്യക് രുഗ്ബാധാഗദാവഹം.

സ്വർണ്ണം പൃഷ്ടാക്ഷതാദികളുടെ മേൽഭാഗത്തു മലർന്നിരിക്കയാണെങ്കിൽ പ്രഷ്ടാവിന്ന് ആയുർവിഷയമായ ശുഭത്തെ പറയണം. ഭൂമിയിൽ ചരിഞ്ഞു വീണാൽ മരണം ഫലമാകുന്നു. അതുപോലെ ഭൂമിയിൽതന്നെ കമിഴ്ന്നുവീണാൽ രോഗാധിക്യത്തേയും ബാധോപദ്രവത്തേയും പറയണം.

ഊർദ്ധ്വം പൃഷ്ടാക്ഷതാനാം നിഹിതമിഹ ഭവേൽ
 സ്വർണ്ണമൂർദ്ധ്വാനനം ചേൽ
തൽക്കാലേ വർദ്ധനം സ്യാദ്ധനസുഖയശസാം
 പൃച്ഛകസ്യോർദ്ധ്വമൂർദ്ധ്വം
തത്രാധോമുഖം ചേൽ ക്ഷയമുപചയതഃ
 കിഞ്ചിദാരബ്ധ ഏവാ-
ഥോർദ്ധ്വാന്യം ചേദധസ്താൽ ക്ഷയത ഉപചയാ-
 രംഭണം തത്ര വാച്യം.

സ്വർണ്ണം പൃഷ്ടാക്ഷതങ്ങളുടെ മേൽഭാഗത്തു മലർന്നിരിക്കയാണെങ്കിൽ പ്രഷ്ടാവിന്നു അപ്പോൾ ധനം സുഖം കീർത്തി ഇവകൾ ഉണ്ടാകുമെന്നും, ആ സ്വർണ്ണം പൃഷ്ടാക്ഷതങ്ങളുടെ

മുകളിൽത്തന്നെ കമഴ്ന്നിരിക്കയാണെങ്കിൽ ആ കാലം പ്രഷ്ടാവിനു ധനം മുതലായവയെക്കൊണ്ടു അഭിവൃദ്ധിയുണ്ടായിരുന്നതു് ഇപ്പോൾ ക്രമേണ നാശം ആരംഭിച്ചിരിക്കുന്നു എന്നും പൃഷ്ഠാക്ഷരങ്ങളുടെ അടിയിൽ സ്വർണ്ണം മലർന്നിരിക്കയാണെങ്കിൽ ഈ കാലംവരെ പ്രഷ്ടാവു ദ്രവ്യനാശം മുതലായ ദുരിതങ്ങൾ അനുഭവിച്ചിരുന്നു എങ്കിലും ഇപ്പോൾ ആ ദുരിതഫലം മിക്കവാറും വിട്ടു് അഭിവൃദ്ധി ആരംഭിച്ചിരിക്കുന്നു എന്നും പറയണം. പൃഷ്ഠാക്ഷരങ്ങളിൽ മലർന്നിരുന്നാൽ അഭിവൃദ്ധിയും കമഴ്ന്നിരുന്നാൽ ക്ഷയവും പറയേണ്ടതാകുന്നു.

## ലഗ്നാദിഫലങ്ങൾ.

മാന്ദീന്ദൂദയലഗ്നാംശാഃ മൃത്യുദേഹാസവശ്ചരേ
ആയുരാരോഗ്യദാസ്ത്വേതേ രോഗദൈർഘ്യപ്രദാഃ സ്ഥിരേ
ദ്വന്ദ്വഗാഃ സംയുതാശ്ചൈതേ ത്രയഃ പ്രഷ്ടുർമൃതിപ്രദാഃ
മോഹദാഃ സ്യുർമിഥോ ദൃഷ്ടാസ്ത്രികോണസ്ഥാ മഹാരുജേ.

ഗുളികസ്ഫുടത്തെ ഒൻപതിൽ പെരുക്കുമ്പോൾ ഗുളികൻ നവാംശസ്ഫുടമാകും. ഇതു മൃത്യുസ്ഫുടവുമാകുന്നു. ചന്ദ്രസ്ഫുടത്തെ ഒൻപതിൽ പെരുക്കുമ്പോൾ ചന്ദ്രന്റെ നവാംശകസ്ഫുടമാകും. ഇതു ദേഹസ്ഫുടമാകുന്നു. ലഗ്നത്തെ ഒൻപതിൽ പെരുക്കുമ്പോൾ ലഗ്നത്തിന്റെ നവാംശകസ്ഫുടമാകും. ഇതു പ്രാണസ്ഫുടമാണു്. ഇങ്ങനെ കാണപ്പെടുന്ന പ്രാണ-ദേഹ-മൃത്യുക്കൾ ചരരാശിയിൽ വന്നാൽ പ്രഷ്ടാവിനു് ദീർഘായുസ്സും, ആരോഗ്യവും സിദ്ധിയ്ക്കും. ഇതുകൾ മൂന്നും സ്ഥിരരാശിയിലായാൽ രോഗശയ്യയിൽ വളരെക്കാലം കിടന്നു കഷ്ടപ്പെടുന്നതിനു് ഇടയാകും. ഇവ മൂന്നും ഉഭയരാശിയിൽ വരികയോ ഒരുമിച്ചുവരികയോ ഉണ്ടായാൽ പ്രഷ്ടാവിന്റെ മരണത്തെ പറയണം. ഈ മൂന്നു സ്ഫുടങ്ങൾക്കും അന്യോന്യം ദൃഷ്ടിയുണ്ടായാൽ പ്രഷ്ടാവിനു മോഹാലസ്യം ഉണ്ടാകും. അന്യോന്യം ത്രികോണങ്ങളിൽ നിന്നാൽ പ്രഷ്ടാവിനു മഹാരോഗത്തെ പറയേണ്ടതാണു്.

## നിരൂപണവിശേഷം

ഗ്രഹവീക്ഷണാന്നമാഭ്യാം രാശേർഭാവേന വർത്തതേ ഗ്രഹജം
ഗ്രഹവീക്ഷാസനരഹിതോ രാശിസ്സ്വം ഭാവമാശ്രയതി

ഗ്രഹങ്ങളുടെ സ്ഥിതിയോ ദൃഷ്ടിയോ ഉണ്ടായിരുന്നാൽ ആ ഗ്രഹത്തിന്റെ ഫലത്തെയാണ് പ്രധാനമായി പറയേണ്ടതും അവിടെ രാശ ഫലം വക്തവ്യമല്ല. ഗ്രഹത്തിന്റെ യോഗമോ ദൃഷ്ടിയോ ഇല്ലാതെയിരുന്നാൽ എല്ലാ രാശിയും തന്റെ തന്റെ ഫലത്തെത്തന്നെ ചെയ്യുകയും ചെയ്യും. ഇതു് നഷ്ടപ്രശ്നം ലാഭപ്രശ്നം മുഷ്ടിപ്രശ്നം മുതലായ വിഷയങ്ങളിൽ അധികവും സ്വീകാര്യങ്ങളാണു്.

## യാത്രാപ്രശ്നം

ലഗ്നം ചരരാശിയായോ ചരരാശ്യംശകമായോ ചരരാശിദ്രേക്കാണമായോ വരികയും ലഗ്നാധിപനായ ഗ്രഹം ഒൻപതാമെടത്തോ അഷ്ടമത്തിലോ നിൽക്കുകയും ചെയ്യുന്ന പക്ഷം യാത്ര വിദേശവിഷയമാണെന്നു പറയണം.

## യാത്രാസ്ഥിതി.

നിരുപദ്രവപ്രവാസഃ ശുഭഗ്രഹൈർവാഞ്ഛിതാർത്ഥസിദ്ധികരഃ
ത്രാസഭയപരിക്ലേശാഃ പാപൈരുദയസ്ഥിതൈർവാച്യാഃ.

ശുഭഗ്രഹങ്ങൾ ലഗ്നത്തലോ ഒൻപതാമെടത്തോ അഷ്ടമത്തിലോ ഏഴിലോ നിന്നാൽ യാത്രപോയ പുരുഷന് സുഖവും ഇഷ്ടസാധ്യവുമുണ്ടാകുമെന്നു പറയണം. പാപഗ്രഹങ്ങൾ ഈ പറഞ്ഞ സ്ഥാനങ്ങളിൽ നിന്നാൽ ത്രാസവും ഭയവും പലപ്രകാരേണ ക്ലേശവും അനുഭവിക്കും എന്നു പറയണം. ഇവിടെ ഒൻപതാമെടത്തു ശുഭഗ്രഹം നിന്നാൽ പുറപ്പെട്ട കാലത്തിലും അഷ്ടമത്തിൽ ശുഭഗ്രഹം നിന്നാൽ നിശ്ചിതസ്ഥലത്തെത്തിയശേഷവും ഏഴാംമെടത്തു ശുഭഗ്രഹംനിന്നാൽ മടങ്ങിപ്പോരുന്ന സമയത്തിലും ശുഭപ്രാപ്തിയുണ്ടാകുന്നതാണ്. ആദിത്യൻ അഷ്ടമത്തിൽനിന്നാൽരാജാവോ

രാജപുരുഷന്മാരോ തടുക്കുകനിമിത്തം വഴിക്കു താമസിക്കുന്നതിനിടയാകും. ചൊവ്വാ ഒൻപതിൽ നിന്നാൽ വാണിജ്യവ്യവ്യഹാനിയും അഷ്ടമത്തിൽ നിന്നാൽ വഴിയിൽ ദുർജ്ജനവിരോധവും ലഗ്നസപ്തമങ്ങളിൽനിന്നാൽ രോഗദുഃഖങ്ങളും സംഭവിക്കും. ഈ വകഫലങ്ങളെല്ലാം ഉദയലഗ്നംകൊണ്ടു പറയേണ്ടതാണു്.

### നിവൃത്തിലക്ഷണം

പ്രാപ്തേ ഗ്രഹേസ്തരാശിം യദി പൃച്ഛൽ പ്രോഷിതാഗമഃ
കശ്ചിൽജീവചതുഷ്ടയസ്ഥേ പ്രോഷിതവിനിവൃത്തിരാദേശ്യാ

ഉദയലഗ്നാധിപനായ ഗ്രഹം ഏഴാമെടത്തു നിന്നാൽ പ്രോഷിതനായ പുരുഷനോ സ്ത്രീയോ ഉടനെ മടങ്ങി എത്തുന്നതാണെന്നും ഉച്ചം മൂലക്ഷേത്രം സ്വക്ഷേത്രം ഇതുകളിൽ ഏതെങ്കിലും ഒരു ഗ്രഹം ഏഴാമെടത്തു നിന്നാലും മടങ്ങി എത്തുമെന്നും പറയാം. ബലവാനായ വ്യാഴം, ലഗ്നം നാലു് ഏഴു് പത്തു് എന്നീ കേന്ദ്രങ്ങളിൽ നിന്നാലും പ്രോഷിതൻ മടങ്ങി എത്തുന്നതാണു്.

### സാധ്യാസാധ്യങ്ങൾ.

൧. ലഗ്നത്തിന്റെ ആറാമെടത്തും എട്ടാമെടത്തും പാപഗ്രഹങ്ങൾ നോക്കുകയും നില്ക്കുകയും ചെയ്താൽ പ്രഷ്ടാവു രോഗത്തിൽനിന്നു മോചിക്കുവാൻ പ്രയാസമായിരിക്കും.

൨. ഷഷ്ഠാഷ്ടമഭാവങ്ങളിൽ ഒരിടത്തു ശുഭഗ്രഹവും മറ്റൊരിടത്തു പാപഗ്രഹവും നില്ക്കയും നോക്കുകയും ചെയ്താലും രോഗം അസാധ്യമാണെന്നു പറയണം.

൩. ലഗ്നാധിപനും ഒൻപതാംഭാവവും ദോഷയുക്തമായാൽ രോഗശമനം മിക്കവാറും പ്രയാസമായിരിക്കും. അതുപോലെ ലഗ്നം സ്ഥിരരാശിയായാലും രോഗത്തിനു ശമനം ലഭിക്കയില്ല.

൪. ചരരാശിയായാൽ രോഗശാന്തിയും സുഖവും ലഭിക്കും.

൫. ആറാമെടത്തും എട്ടാമെടത്തും ശുഭഗ്രഹങ്ങളുടെ യോഗദൃഷ്ടികൾ ഉണ്ടായിരുന്നാൽ പ്രഷ്ടാവു മിക്കവാറും രോഗഹീനനായിരിക്കുകയും ചെയ്യും.

## ത്രിദോഷലക്ഷണം.

ലഗ്നത്തിലോ ആരൂഢത്തിലോ നില്ക്കുകയോ നോക്കുകയോ ചെയ്യുന്ന ഗ്രഹത്തെക്കൊണ്ടു് പ്രഷ്ടാവിന്റെ രോഗത്തെ ചിന്തിക്കണം. ചൊവ്വയ്ക്കു പിത്തം, ബുധനു വാതം, ശനിക്കു വാതം, ആദിത്യനു പിത്തം, ചന്ദ്രനു കഫം, വ്യാഴത്തിനു വാതം, ശുക്രനു കഫം, രാഹുവിനു വാതം എന്നീ ക്രമത്തിനു പറഞ്ഞിട്ടുള്ള ത്രിദോഷവികാരങ്ങളിൽനിന്നുണ്ടായ രോഗത്തെയാണു നിർദ്ദേശിക്കേണ്ടതു്. ലഗ്നാരൂഢങ്ങളിൽ ഗ്രഹയോഗദൃഷ്ടികളില്ലെങ്കിൽ രാശ്യധിപനായ ഗ്രഹത്തെക്കൊണ്ടു വാതാദിവികാരജന്യങ്ങളായ രോഗങ്ങളെ നിരൂപിക്കേണ്ടതാകുന്നു.

## സ്ത്രീചിന്താവിഷയം.

ഒരുവൻ തന്റെ ഭാര്യ തന്നിൽ അനുരക്തയോ വിരക്തയോ എന്നുള്ള ജിജ്ഞാസയോടുകൂടി പ്രശ്നം ചെയ്താൽ ദൈവജ്ഞൻ തല്ക്കാലോദയലഗ്നംകൊണ്ടു നിരൂപിച്ചുകൊള്ളണം.

## പ്രമാണം.

ക്രൂരേഷു പതിം ത്യജതി പ്രമദാ നന്ദയതി പതിമപാപേഷു
ചന്ദ്രേ പാപസമേതേ പുരുഷോ ഭുംക്തേ ബലാദ്രവനാദീം.

ലഗ്നം പാപഗ്രഹദൃഷ്ടമായാൽ ഭാര്യ വിരക്തയും(തന്നിൽ അനുരാഗമില്ലാത്തവൾ) ശുഭദൃഷ്ടമായാൽ സുരക്തയും (തന്നിൽ അനുരാഗമുള്ളവൾ) എന്നും പറയണം. അതുപോലെതന്നെ ചന്ദ്രൻ പാപയുതദൃഷ്ടനായാൽ ഭാര്യ വിരക്തയെന്നും ശുഭയുതദൃഷ്ടനായാൽ അനുരക്ത എന്നും പറ

യേണ്ടതാണ്. ശുക്രനെക്കൊണ്ടും മേൽപ്രകാരം ചിന്തിക്കാവുന്നതാണ്. ചന്ദ്രന്ന ആദിത്യന്റെ ദൃഷ്ടിയോഗങ്ങളുണ്ടായാൽ പുരുഷൻ സ്ത്രീയെ ബലാൽ ഗ്രഹിച്ചു എന്നും ആദിത്യന്ന പാപയോഗദൃഷ്ടികളുണ്ടായാൽ സ്ത്രീ പുരുഷനെ ബലാൽ ഗ്രഹിച്ചു എന്നും അറിയേണ്ടതാണ്. ലഗ്നത്തിൽ ചന്ദ്രശുക്രന്മാരുടെ ദൃഷ്ടിയില്ലാതെയും പാപഗ്രഹങ്ങളുടെ യോഗദൃഷ്ടികൾ സംഭവിച്ചും വന്നാൽ സുരതമുണ്ടായില്ലെന്നു പറയാം. ശുഭഗ്രഹങ്ങളുടേയോ സൂര്യന്റേയോ യോഗദൃഷ്ടികൾ ഉള്ള ചന്ദ്രശുക്രന്മാർ ലഗ്നത്തിലേക്കു നോക്കിയാൽ സ്ത്രീക്കു തന്നിൽ അനുരാഗമുണ്ടായിരുന്നു എന്നും കുജശനികളുടെ യോഗദൃഷ്ടികളുള്ള ചന്ദ്രശുക്രന്മാർ ലഗ്നത്തെ ദൃഷ്ടിചെയ്താൽ സ്ത്രീക്കു തന്നിൽ അനുരാഗമില്ലായിരുന്നു എന്നും പറയണം.



### പ്രശ്നഫലവിശേഷം.

൧. ചൊവ്വായെക്കൊണ്ട് ചോരവിഷയമെന്നും ൨. ശനിയെക്കൊണ്ടു നഷ്ടവിഷയമെന്നും ൩. വ്യാഴത്തെക്കൊണ്ടു ധനവിഷയമെന്നും ൪. ശുക്രനെക്കൊണ്ടു കലഹവിഷയമെന്നും ൫ ബുധനെക്കൊണ്ടു രോഗവിഷയമെന്നും ൬. ചന്ദ്രനെക്കൊണ്ടു ഭയവിഷയമെന്നും ൭. സൂര്യനെക്കൊണ്ടു ചതുഷ്പാദവിഷയമെന്നും പറഞ്ഞുകൊള്ളണം. രാഹുകേതുക്കൾ ആദിത്യൻ നില്ക്കുന്ന രാശിയുടെ മുൻപിലോ പിൻപിലോ ഏതുഭാഗത്തിലാകുന്നു എന്നറിഞ്ഞു് അതുകൊണ്ടുവേണം ഫലങ്ങൾ ചിന്തിക്കാൻ.

### മരണകാലം.

ശനി നീചത്തിലോ ശത്രുക്ഷേത്രത്തിലോ ശുഭഗ്രഹദൃഷ്ടിയില്ലാതെയും പാപഗ്രഹദൃഷ്ടിയോടുകൂടിയും ധുരുധുരായോഗകർത്താവായി വരുന്നസമയം പ്രഷ്ടാവിന്നു ഉടനേ മൃതി സംഭവിക്കുമെന്നു പറയണം.

ജലലക്ഷണം.

ജലരാശിയിൽ ജലഗ്രഹം നിന്നാൽ ഭൂമിയുടെ അധോഭാഗത്തിൽ ജലം കൂപാദികരം — ഉണ്ടെന്നു പറയണം. സ്ഥലരാശിയിൽ ജലഗ്രഹം നിന്നാൽ ഭൂമിയുടെ ഉപരിഭാഗത്തിലെ ജലസ്ഥിതിയെ പറയാം. ജലരാശിയിൽ ജലഗ്രഹം നിന്നാൽ വളരെ വെള്ളമുണ്ടെന്നു പറയണം.

സ്വസ്ഥനോ അസ്വസ്ഥനോ എന്നറിവാൻ.

ലഗ്നേശോ യദി കേന്ദ്രഗഃ ഖലു ബലീ
രാശൗ ചരേ ചാംശകേ
പ്രശ്നഃ സ്വസ്ഥഗതോഥ രിഷ്ഫരിപുഗോ
ലഗ്നാധിപശ്ചേൽ സ്ഥിരേ
നിർവീര്യശ്ച മഹാഗദാർത്തവിഷയാ
പൃച്ഛാഥമിശ്രഃ സ ചേ-
ത്തോയധിക്ഷയവന്മുഹുഃ പ്രശമനം
വൃദ്ധിശ്ച വാച്യാ രുജാം.

ലഗ്നാധിപൻ ചരരാശിയിൽ ചരാംശകത്തിൽ കേന്ദ്രഭാവങ്ങളിൽ ബലവാനായി നിന്നാൽ പ്രഷ്ടാവിനു ദേഹവിഷയമായ യാതൊരു സുഖക്കേടും ഇല്ലെന്നു പറയണം. ലഗ്നാധിപൻ സ്ഥിരരാശിയിൽ സ്ഥിരനവാംശകത്തിൽ ൬൮൧൨-ഈ ഭാവങ്ങളിൽ ദുർബലനായി നിന്നാൽ പ്രഷ്ടാവു് അതികഠിനമായ വ്യാധിയിൽപെട്ടു കിടക്കുന്നു എന്നു പറയണം. മേല്പറഞ്ഞ ലക്ഷണങ്ങൾ ഇടകലർന്നു കണ്ടാൽ വേലിയേററവും വേലിയിറക്കവും സമുദ്രത്തിൽ കാണുന്നതുപോലെ രോഗം വർദ്ധിച്ചും ക്ഷയിച്ചും ഇരിക്കുന്നു എന്നും അറിഞ്ഞുകൊള്ളണം.

# അദ്ധ്യായം ൨൨

---

## രോഗമോ ബാധയോ എന്നറിയുന്നതിന്

ആരൂഢേ പ്രബലേ വദന്തി സുധിയോ
　　രോഗോത്ഭവം ബാധയാ
പ്രാഗ്ലഗ്നേ പ്രബലേ തഥാമയഗണാ
　　വാതാദ്യസ്ത്രിദോഷോദ്ഭവാ
തദ്വത് ഷഷ്ഠപതൌ ബലിന്യപി ഗദാൻ
　　ബാധോദ്ഭവാൻ നിർദ്ദിശേ-
ദ്രന്ധ്രേശേതിബലേ ത്രിദോഷജനിതാ
　　രോഗാഃ സ്മൃതാഃ ഏവം ബുധാ.

ആരൂഢോദയങ്ങളിൽ വച്ച് ആരൂഢത്തിനാണു ബലമെങ്കിൽ പ്രഷ്ടാവിൻെറ രോഗം ബാധാവേശംനിമിത്തം ഉത്ഭവിച്ചതാണെന്നു പറയണം. അതല്ലാ ലഗ്നത്തിനാണു ബലമധികമെങ്കിൽ വാതാദികളായ ദോഷങ്ങളുടെ കോപം നിമിത്തമായിട്ടുതന്നെ ഉണ്ടായതാണ് രോഗമെന്നും പറയണം. ഷഷ്ഠാഷ്ടമന്മാരിൽവച്ചു ഷഷ്ഠാധിപൻ ബലിയായിരുന്നാൽ രോഗകാരണം ബാധയെന്നും അഷ്ടമാധിപൻ ബലിയായിരുന്നാൽ ത്രിദോഷകോപംകൊണ്ടാണെന്നും അറിയണം

വ്യാധിനാമീശ്വരോ ജ്ഞേയഃ ഷഷ്ഠപോ രന്ധ്രപസ്തഥാ
ബാധയാ സബലേരീശേ രന്ധ്രേശേ രുക് ത്രിദോഷതഃ

ആറാംഭാവാധിപനും അഷ്ടമാധിപനും രോഗകർത്താക്കന്മാരാണ്. ആറാംഭാവംകൊണ്ടും അഷ്ടമംകൊണ്ടും രോഗത്തെ വിധിച്ചിട്ടുണ്ടല്ലോ. അവരിൽ ആറാംഭാവാധിപനു ബലം അധികമുണ്ടെങ്കിൽ ബാധോപദ്രവംകൊണ്ടാണ് രോഗം ഉണ്ടായതെന്നും അഷ്ടമാധിപനു ബലമ

ധികമുണ്ടെങ്കിൽ വാതപിത്തകഫാദികളായ ത്രിദോഷങ്ങ ളുടെ കോപംകൊണ്ടാണ് രോഗമുണ്ടായതെന്നും പറയണം.

ബാധാചിന്തനക്രമം.

ആരൂഢരാശൗ ചര ആയരാശൗ
സ്ഥിരേ തു ബാധാ നവമേ വിചിന്ത്യാ
തത്രോഭയേ കാമഗൃഹേ ത്രയാണാം
കേന്ദ്രേഷു ചൈഷാമിതി കേചിദൂചുഃ

മേടം കർക്കടകം തുലാം മകരം ഈ രാശികളിൽ ഏതെങ്കിലും ഒന്ന് ആരൂഢമായി വന്നാൽ അതിന്റെ പതിനൊന്നാമത്തെ രാശി ബാധകസ്ഥാനമാണ്. ഇടവം ചിങ്ങം വൃശ്ചികം കുംഭം ഈ സ്ഥിരരാശികളിൽ ഏതെങ്കിലും ഒന്ന് ആരൂഢമായി വന്നാൽ അതിന്റെ ഒൻപതാംരാശി ബാധകസ്ഥാനമാണ്. മിഥുനം കന്നി ധനു മീനം ഈ ഉഭയരാശികളിൽ ഒന്ന് ആരൂഢമായാൽ അതിന്റെ ഏഴാമത്തെ രാശി ബാധകസ്ഥാനമാണ്. ഈ ബാധകസ്ഥാനങ്ങളുടെ കേന്ദ്രരാശികളും ബാധകസ്ഥാനങ്ങളാണെന്നും ചിലർ അഭിപ്രായപ്പെടുന്നു.

കുംഭശ്ചരാണാമളിചാപസിംഹ-
സ്ത്രീണാമളീ ഗോവൃഷഭസ്യ നക്രഃ
കുംഭസ്യ കർക്കി മിഥുനസ്യ ധന്വീ
മീനസ്യ ചാപം ഖലു ബാധകം സ്യാൽ.

മേടം മുതലായ ചരരാശികളിൽ ഒന്ന് ആരൂഢമായാൽ കുംഭം ബാധാരാശിയാണ്. വൃശ്ചികം ധനുസ്സ് ചിങ്ങം കന്നി ഈ രാശികളിൽ ഒന്ന് ആരൂഢമായാൽ വൃശ്ചികം ബാധാരാശിയാണ്. ഇടവംരാശി ആരൂഢമായാൽ മകരം ബാധാരാശിയാണ്. കുംഭംരാശി ആരൂഢമായാൽ കർക്കടകം ബാധാരാശിയാണ്. മിഥുനം ആരൂഢമായാൽ

ധനുരാശി ബാധകസ്ഥാനമാണ്. മീനംരാശി ആരൂഢമായാലും ബാധകസ്ഥാനം ധനുരാശിതന്നെയാണ്. ഇപ്രകാരം മറെറാരുപക്ഷം.

ബാധകം ഇന്നതാണെന്ന് അറിവാൻ

ബാധകാധിപതി ലഗ്നരാശിയേയോ ലഗ്നാധിപനേയോ നോക്കുന്നുവെങ്കിൽ ദൃഷ്ടിബാധയുണ്ടെന്നു പറയണം. രണ്ടാംഭാവാധിപനു ബാധകാധിപതിയുടെ യോഗമോ ദൃഷ്ടിയോ ഉണ്ടെങ്കിൽ നാവിൻദോഷംകൊണ്ടാണു രോഗം ഉണ്ടായതെന്നു പറയണം.

ഗുളികനോ രാഹുവോ ൧-൮-൬-൧൨ ഈ ഭാവങ്ങളിൽ ഏതിലെങ്കിലും ഒരു ഭാവത്തിൽനിന്നാൽ കൈവിഷം ഏററിട്ടുണ്ടെന്നു പറയണം.

മേൽപറഞ്ഞ ൧-൮-൬-൧൨-ഈ ഭാവങ്ങളിൽ ഏതിലെങ്കിലും ആറാംഭാവാധിപൻെറ സ്ഥിതികൂടി ഉണ്ടെങ്കിൽ ശത്രുക്കൾ വിഷംകൊടുത്തിട്ടുള്ളതാണെന്നു പറയണം. അല്ലെങ്കിൽ ദൈവയോഗത്താൽ സംഭവിച്ചിട്ടുള്ളതാണെന്നും പറയേണ്ടതാണ്.

ബാധകാധിപൻ നാലാംഭാവത്തിൽ നിന്നാലും നാലാംഭാവാധിപൻ ബാധാരാശിയിൽ നിന്നാലും ബാധകാധിപൻ നാലാംഭാവാധിപൻെറ ക്ഷേത്രത്തിൽ നിന്നാലും ധർമ്മദൈവകോപമുണ്ടെന്നു പറയണം. വ്യാഴം ബാധകാധിപനായി ൩-൬-൧൧ ഈ ഭാവങ്ങളിൽ നില്ക്കയും ആ വ്യാഴത്തിൻെറ കേന്ദ്രത്തിൽ രാഹു വരികയും ചെയ്താൽ ഉത്തമസർപ്പങ്ങളുടെ കോപമുണ്ടെന്നു പറയണം. വ്യാഴം, ബാധകാധിപനായി ഗുളികൻെറ കേന്ദ്രങ്ങളിൽ മേൽ പറഞ്ഞവണ്ണം ൩-൬-൧൧ ഈ ഭാവങ്ങളിൽ നിന്നാൽ അധമങ്ങളായ സർപ്പങ്ങളുടെ കോപമുണ്ടെന്നും പറയേണ്ടതാണ്.

ഇനി സൂര്യൻ മുതലായ ഓരോ ഗ്രഹത്തെക്കൊണ്ടു ശിവൻ തുടങ്ങിയ ഓരോ ദേവൻെറയും ഇഷ്ടാനിഷ്ടങ്ങളെ അറിയേണ്ടുംവിധങ്ങളെ പറയുന്നു:—

ആദിത്യസ്യ ശിവോ ദേവോ ദുർഗ്ഗാ ചന്ദ്രസ്യ ദേവതാ
ഷൺമുഖോ ഭൂമിപുത്രസ്യ വിഷ്ണുർദ്ദേവോ ബുധസ്യ തു
ഗുരോർബ്രഹ്മാ ദേവതാ സ്യാൽ ലക്ഷ്മീഃ ശുക്രസ്യ ദേവതാ
മന്ദസ്യ ദൈവതം ശാസ്താ രാഹോഃ സർപ്പാവലീഃ സ്മൃതഃ
കേതോശ്ച സർപ്പമയമാം ഏവം സൂര്യാദിദേവതാ
അക്കന്നു ഭൈരവൻ ധൂമ്രൻ നാഗവും കഴിഭൂതവും
ചന്ദ്രന്നു ദുർഗ്ഗയും യക്ഷി ജലദേവതയും പുനഃ
ക്രൂന്തൽപിശാചപസ്മാരം സ്വപ്നദേവതയും വദേൽ
കുജന്നു കാളികാദേവി ചാമുണ്ഡീ രക്തമോഹിനി
ഭൈരവാദികളും യക്ഷി മൂലദൈവവുമെന്നിവ
ഷഡാനനൻ വീരഭദ്രൻ ഉഗ്രദേവകളും വദേൽ
ബുധേ ഗന്ധർവ്വനും ചൊല്ലാം ബാലശാസ്താവുമങ്ങനെ
മോഹിനി മാംസഭക്ഷീ ച വദേൽ ബാലഗ്രഹാദിയും
ഇഷ്ടസ്വരൂപമായുള്ളോരീശ്വരാദികളും വദേൽ
ഗുരോർബ്രാഹ്മണശാപഞ്ച ഗുരുശാപാദിയും തഥാ
ശൈവഭൂതങ്ങളും ചൊല്ലാം രക്തകണ്ഠകനും തഥാ
ശുക്രനും യക്ഷിയും പിന്നെ ധർമ്മദൈവസ്യ കോപവും
ശയനേ പീഡചെയ്യുന്ന ദേവതാദികളും വദേൽ
മഹായക്ഷികളും ചൊല്ലാം ബ്രഹ്മരാക്ഷസപീഡയും
മന്ദേ ച ഭൂതനാഥനാം സഹസ്രധനുധാരിയും
ശാസ്താവുംമാടനുംമാവൻ ഉടയാൻ കാലഭൂതവും
രാഹോസർപ്പമപസ്മാരം ദേവതാ കാലപാശവും
ചണ്ഡാലബാധയുംചൊല്ലാം നാവിൻദോഷാദിയുംവദേൽ
ക്ഷുദ്രദോഷങ്ങളുംചൊല്ലാം നാഗരാജനെയും തഥാ

കേതോശ്ചണ്ഡാലബാധാ ച ദുസ്സപ്പ്ാദികളും വരേൽ
ക്ഷുത്രിമാദികളും ചൂന്നും നിചദേവതയും പുനഃ
ഗുളികസ്യ വിഷം ചൂന്നും ശത്രുപീഡാഞ്ച നിർദ്ദിശേൽ
ആഭിചാരജബാധാദി നിചമൂത്തികളും പുനഃ

ഏവം ബാധാവിശേഷങ്ങൾ മററുമിത്യാദിയാകയും
കാലഭേദം നരാണാന്തു വന്നഭേദങ്ങളൊക്കെയും
അറിഞ്ഞിട്ടു പറഞ്ഞിടു സദൃശംപോലെ ബുദ്ധിമാൻ.

ഇനി പ്രേതബാധാനിരൂപണത്തെ പറയുന്നു:—

ഗുളികൻ ബാധകസ്ഥാനത്തോ അനിഷ്ടരാശികളായ ന്ന, വൃ, ഹമ-ലൊ നിന്നാൽ പ്രേതകോപമുണ്ടെന്നു പറയണം. ഗുളികൻ ബാധാരാശിയിലൊ അനിഷ്ടഭാവങ്ങളിലൊ രാഹുവിനോടുകൂടി നിന്നാൽ പ്രേതം പാമ്പുകടിച്ചുമരിച്ചതാണെന്നും ഗുളികൻ പാപനോടുകൂടി അനിഷ്ടരാശിയിലൊ ബാധാരാശിയിലൊ നില്ക്കയും നില്ക്കുന്ന രാശി ജലരാശിയായ കക്കടകം, വൃശ്ചികം. മീനം ഇതിലൊന്നിലായിരിക്കയും ചെയ്താൽ ജലാശയത്തിൽ വീണു മരിച്ച പ്രേതമാണെന്നും ഗുളികനു പാപഗ്രഹദൃഷ്ടിയോഗങ്ങളുണ്ടെങ്കിൽ ദുർമൃതിയിൽപ്പെട്ടതാണെന്നും ഓജയുഗ്മം അനുസരിച്ചു് സ്ത്രീപുരുഷഭേദത്തേയും പറയേണ്ടതാണു്. ഗുളികൻ മൂന്നാംഭാവത്തിൽ നില്ക്കയോ ഭാവാധിപന്റെയൊ ചൊവ്വായുടേയൊ യോഗദൃഷ്ടികളുണ്ടാകയോ ചെയ്താൽ സഹോദരപ്രേതമാണെന്നും ഗുളികൻ നാലാമെടത്തു നില്ക്കയൊ നാലാംഭാവാധിപന്റെയൊ മാതൃമാതുലകാരന്മാരുടെയോ, യോഗമോ ദൃഷ്ടിയോ സംഭവിക്കയൊ ചെയ്താൽ പ്രേതം, അമ്മ അമ്മാവൻ ഇവരാണെന്നും. നാലാംഭാവസ്ഥിതിയൊ യോഗദൃഷ്ട്യാദികളൊ ഗുളികനുണ്ടെങ്കിൽ ഗൃഹസംബന്ധമുള്ളതാണെന്നും പറയേണ്ടതാകുന്നു.

കൈവിഷം അറിയുന്നതിന്.

ഗുളികനൊ രാഹുവൊ ൪, ൫, ൭, ൮ ഈ ഭാവങ്ങളിൽ ഏതെങ്കിലും ഒരു ഭാവത്തിൽ നിന്നാൽ കൈവിഷം ഏററിട്ടുണ്ടെന്നു പറയണം. മേല്പറഞ്ഞ ഭാവങ്ങളിൽ ഏതിലെങ്കിലും ആറാംഭാവാധിപൻെറ സ്ഥിതിക്കൂടി ഉണ്ടെങ്കിൽ ശത്രുക്കൾ വിഷം കൊടുത്തിട്ടുള്ളതാണെന്നും അല്ലെങ്കിൽ വിഷം ദൈവഗത്യാ സംഭവിച്ചതാണെന്നും അറിയേണ്ടതാണ്.

ഉള്ളിൽ കടന്നതു് ഏതുപ്രകാരമെന്നറിയുന്നതിന്.

ആരൂഢം ചിങ്ങമാണെങ്കിൽ വെററില മുതലായ എരിവുള്ള സാധനങ്ങളിൽക്കൂടിയാണെന്നും മേടമോ വൃശ്ചികമോ ആയാൽ നെയ്യിലാണെന്നും ഇടവമോ തുലാമോ ആയാൽ തൈരിലൊ മോരിലൊ ആണെന്നും ധനുവൊ മീനമൊ ആയാൽ പാലിലൊ പഴത്തിലൊ ആണെന്നും മകരമൊ കുംഭമൊ ആയാൽ അപ്പം മുതലായ സാധനങ്ങളിലാണെന്നും കർക്കടകമായാൽ ഉപ്പുരസമുള്ള പദാൎത്ഥത്തിലാണെന്നും പറയണം.

വശീകരിക്കുന്നതിനാണൊ എന്നറിയുന്നതിന്.

ലഗ്നാധിപനും ആറാംഭാവാധിപനും തമ്മിൽ യോഗം ദൃഷ്ടി മുതലായ ബന്ധങ്ങളിൽ ഏതെങ്കിലും ഉണ്ടെങ്കിൽ കൈവിഷം കൊടുത്തതു് ഹിംസിക്കാനാണെന്നും ലഗ്നാധിപനും ഏഴാംഭാവാധിപനും തമ്മിൽ ദൃഷ്ടിയോഗങ്ങളുണ്ടെങ്കിൽ വശീകരിക്കാനാണെന്നും പറയണം.

ആഭിചാരകം അറിയുന്നതിന്.

ബാധകാധിപൻ ആറാംഭാവത്തിൽ നില്ക്കുക, അല്ലെങ്കിൽ നോക്കുക; ആറാംഭാവാധിപൻ ബാധകസ്ഥാനത്തു നില്ക്കുക, നോക്കുക; ആറാംഭാവാധിപൻ ബാധകാധിപൻെറ ബാധാരാശി ഒഴിച്ചുള്ള രാശിയിലും ബാധകാധിപൻ ആറാംഭാവാധിപൻെറ മററു ക്ഷേത്രത്തിൽ വരികയൊ ഒരു

മിച്ചു നില്ക്കയൊ പരസ്പരം ദൃഷ്ടിക്കുകയോ ചെയ്താലും ശത്രുക്കൾ ആഭിചാരകം ചെയ്തിട്ടുണ്ടായ രോഗമാണെന്നും പറഞ്ഞുകൊൾക.

### ജാതിനിർണ്ണയം.

ചരരാശിലഗ്നമായാൽ ശത്രുക്കളും അവർ സ്വജാതിക്കാരുമാണെന്നും സ്ഥിരരാശിയായാൽ വിവാഹാദിസംബന്ധംമൂലം ബന്ധപ്പെട്ടവരാണെന്നും ഉഭയരാശി ലഗ്നമായാൽ അന്യന്മാരാണെന്നും പറയണം.

### കാരണമറിവാൻ.

ആറാംഭാവാധിപന്റെ സ്ഥിതി ചൊവ്വാക്ഷേത്രമാണെങ്കിൽ ഭൂമിനിമിത്തമാണെന്നും ബുധക്ഷേത്രമാണെങ്കിൽ ധനം സ്വർണ്ണം ഇവനിമിത്തമാണെന്നും വ്യാഴക്ഷേത്രമാണെങ്കിൽ പണമൊ ഫലങ്ങളൊ നിമിത്തമാണെന്നും ശുക്രക്ഷേത്രമാണെങ്കിൽ സ്ത്രീയൊ നാല്ക്കാലികളൊ നാണയമൊ വസ്ത്രമൊ നിമിത്തമാണെന്നും, ശനിക്ഷേത്രമായാൽ ദാസന്മാർ നീചന്മാരുമായുള്ള വിരോധം ഇവകൾനിമിത്തമാണെന്നും, ചന്ദ്രക്ഷേത്രമായാൽ പാത്രങ്ങൾ മാതാവു് ഇവകൾനിമിത്തമാണെന്നും, രവിക്ഷേത്രമായാൽ പിതാവു് മൂലദ്രവ്യങ്ങൾ ഇവകൾ നിമിത്തമാണെന്നും ഊഹിച്ചു ഫലങ്ങൾ പറയേണ്ടതാകുന്നു.

### കർമ്മങ്ങൾക്കു ഒഴിവുകാണേണ്ട വഴി.

വ്യാഴനു ഇഷ്ടസ്ഥിതിയും, ലഗ്നത്തിനു ഊർദ്ധ്വമുഖവും വേലിയേററവും, പത്താംഭാവത്തിനു ശുഭയോഗദൃഷ്ടിയും ഉണ്ടായിരുന്നാൽ കർമ്മിചെയ്ത കർമ്മങ്ങൾ ഫലിച്ചുഎന്നു പറയണം.

### ക്ഷുദ്രംവച്ചിരിക്കുന്നതറിയാൻ.

ഗുളികന്റെയോ ശനിയുടേയോ കേന്ദ്രങ്ങളിൽ എവിടെയെങ്കിലും ആദിത്യൻ നിന്നാൽ ക്ഷുദ്രം സ്ഥാപിച്ചിരിക്കുന്നതു വൃക്ഷത്തിന്റെ മുകളിലാണെന്നുപറയണം. അതുപോ-

ലെ അവരുടെ കേന്ദ്രരാശികളിൽ ചൊവ്വാ നിന്നാൽ ക്ഷുദ്രം വച്ചിരിക്കുന്നതു നെൽകൃഷിസ്ഥലത്താണെന്നും, വ്യാഴം അവരുടെ കേന്ദ്രരാശികളിൽ നിന്നാൽ ക്ഷുദ്രം വച്ചിരിക്കുന്നതു പ്രധാനപ്പെട്ട ഗൃഹത്തിലാണെന്നും, ഗുളികന്റെ കേന്ദ്രഭാവങ്ങളിൽ ശനി നിൽക്കുന്നു എങ്കിൽ മലമൂത്രവിസർജ്ജനത്തിനു ഉപയോഗപ്പെടുത്താവുന്ന പ്രദേശത്താണെന്നും ഗുളികൻ ഇടവം കന്നി മകരം ഈ രാശികളിൽ നിൽക്കയൊ അംശിക്കുകയൊ ചെയ്താൽ ക്ഷുദ്രം കടത്തിലാക്കി സ്ഥാപിച്ചിരിക്കുന്നു എന്നും, ഗുളികൻ മേടം ചിങ്ങം ധനു ഈ രാശികളിൽഒന്നിൽ നില്ക്കുകയോ അംശിക്കുകയോചെയ്താൽ വ്യാഘ്രത്തിന്റെയൊ പൂച്ചയുടെയൊ തലയോട്ടിയിലാണു ക്ഷുദ്രം ചെയ്തു സ്ഥാപിച്ചിട്ടുള്ളതെന്നും, മിഥുനം തുലാം കുംഭം ഈ രാശികളിൽ ഗുളികൻവന്നാൽ മുളകൊണ്ടുള്ള കുഴലിലാക്കിയാണു ക്ഷുദ്രം സ്ഥാപിച്ചിട്ടുള്ളതെന്നും പറയേണ്ടതാകുന്നു.

## പരിഹാരം.

അഥവാ ദശമേനൈവ രാശിനാ തൽഗതേന വാ
തദ്ദ്രഷ്ട്രാ വാ വിഹംഗേന വിധേയന്താമിമാഃ ക്രിയാഃ

മറ്റൊരുവിധത്തിൽ ആഭിചാരത്തിന്റെ പ്രതിശാന്തി ചെയ്യാനുള്ള രീതി പറയുന്നു. ആരൂഢത്തിന്റെ പത്താംഭാവംകൊണ്ടോ പത്താംഭാവത്തിൽ നിൽക്കുന്ന ഗ്രഹത്തെക്കൊണ്ടോ അല്ലെങ്കിൽ അവിടെ നോക്കുന്നഗ്രഹത്തെക്കൊണ്ടോ മേൽ പറഞ്ഞവണ്ണം പരിഹാരക്രിയ നിശ്ചയിച്ചുകൊള്ളണം. പത്താം ഭാവം ആദിത്യക്ഷേത്രമാവുകയോ ആദിത്യൻ നില്ക്കുകയോ നോക്കുകയോ ചെയ്താൽ അഘോരബലിയെ വിധിക്കണം ഇങ്ങനെ തന്നെ ചന്ദ്രാദികളെക്കൊണ്ടും കപാലഹോമാദികളെ നിശ്ചയിച്ചുകൊള്ളണം. ഏതെങ്കിലും ഒരുഗ്രഹത്തിന്റെദൃഷ്ടിയുണ്ടെങ്കിൽ ആ ഗ്രഹത്തെക്കൊണ്ടുവേണം പറയേണ്ടതു്. ആരുടേയും ദൃഷ്ടിയില്ലെങ്കിൽ അവിടെ നില്ക്കുന്ന ഗ്രഹത്തെക്കൊണ്ടു പറയണം. ദൃഷ്ടിയും

യോഗവുമില്ലെങ്കിൽ ഭാവംകൊണ്ടുതന്നെ പറയേണ്ടതുമാകുന്നു.

അടയാളം പറയുന്നതിന്നു്.

ആദിത്യനും ചൊവ്വായും ദേഹത്തിൽവ്രണമുള്ളവരാണു്. വ്യാഴത്തിന്റെ കണ്ണു്, കാചമെന്ന വ്യാധിവന്നതാണു്. ശനിക്ക ഈത്തേക്കാലിൽ വ്രണമുണ്ടു്. ശുക്രന്റെ പാൎശ്വഭാഗത്തു കാക്കപ്പുള്ളിയുണ്ടു്. ചന്ദ്രന്റെ ദേഹത്തു് അരിമ്പാറയുണ്ടു് (കാക്കപ്പുള്ളി) ബുധന്റെ ദേഹത്തു് എല്ലായിടവും ഞരമ്പു തടിച്ചിരിക്കും.

യാത്രപുറപ്പെടുന്ന ഉദയരാശിയുടെ അല്ലെങ്കിൽ അതിന്റെ൫-൪-൯-൧൦-ഈ രാശികളിൽ ബലവാന്മാരായ ഗ്രഹങ്ങൾനില്ക്കുന്നുഎങ്കിൽ ആ ഗ്രഹങ്ങൾക്ക പറഞ്ഞിട്ടുള്ള ജാതിയിൽ ആ ഗ്രഹത്തിന്നു്പറഞ്ഞിട്ടുള്ള വസ്ത്രവും ധരിച്ചു പുരുഷനോ സ്ത്രീയോ യാത്രപുറപ്പെട്ടാൽ വഴിയിൽവച്ചു നേരിട്ടുവരുമെന്നും ആ ഗ്രഹം പുരുഷഗ്രഹമാണെങ്കിൽ പുരുഷനെന്നും സ്ത്രീഗ്രഹമാണെങ്കിൽ സ്ത്രീയെന്നുംപറയണം.

കൂപപ്രശ്നം

കൂപപ്രശ്നത്തിൽ പൃച്ഛകന്റെപ്രവൃത്തികളേയും ചന്ദ്രന്റെ ചാരവശേനയുള്ള സ്ഥിതിയേയും അറിഞ്ഞിട്ടു വെള്ളത്തിന്റെ നില്പിനേയും പ്രത്യേകസ്ഥലത്തേയും അളവിനേയും പറയണം. വടക്കേഭിക്കിൽ കിഴക്കായി കിണറുകഴിക്കുന്നതു് ഈശാനകോണിൽ മദ്ധ്യമമാണു്. വടക്കേദിക്കിൽ പടിഞ്ഞാറായി അധമമാണു്. കന്നിരാശിയിൽ കിണറുകഴിപ്പിച്ചാൽ മരണം സംഭവിക്കുമെന്നും അറിഞ്ഞിരിക്കണം.

വിവരണം.

ലഗ്നത്തിൽ ആദിത്യൻനിന്നാൽ വെള്ളം വളരെ ആഴത്തിലായിരിക്കും. ചൊവ്വാനിന്നാൽ പാറകളുടെ ഇടയിൽ കൂടി ഉറവുവരും. ശനിയും രാഹുവും ലഗ്നത്തിലായാൽ

വെള്ളമുണ്ടാകുന്നതല്ല. ചന്ദ്രനും ശുക്രനും ലഗ്നത്തിൽ നിന്നാൽ ധാരാളം വെള്ളമുണ്ടാകും. ശുക്രൻ ലഗ്നത്തിൽ നിന്നാൽ വളരെ വിശേഷമായ വെള്ളമുണ്ടാകും. ശനി നിന്നാൽ ഉപ്പുരസമുണ്ടായിരിക്കും രാഹു നിന്നാൽ വെള്ളം അശുദ്ധതയോടുകൂടി ഭവിക്കുമെന്നും പറയേണ്ടതാകുന്നു.

---

## അദ്ധ്യായം ൧൩.

---

### നഷ്ടപ്രശ്നം

ലഗ്നം, ആരൂഢം, ചന്ദ്രൻ ഈ മൂന്നുസ്ഥാനങ്ങളിൽ കേന്ദ്രങ്ങളായ ൧-൪-൭-൧൦-ഈ സ്ഥാനങ്ങളിലൊ, ആറാമെടത്താ ഒരു ഗ്രഹം കർക്കടകം, വൃശ്ചികം, മീനം, എന്നീ രാശികളിലോ നവാംശകത്തോടോകൂടി നിന്നാൽ കാണാത്തതായ മുതൽ കള്ളൻ കവന്നതാണെന്നു പറയണം. അതുപോലെതന്നെ ലഗ്നാരൂഢചന്ദ്രന്മാരുടെ പത്താമെടത്തുനിൽക്കുന്ന ക്രൂരഗ്രഹവും ചോരാപഹൃതദ്രവ്യസൂചകമാകുന്നു.

ലഗ്നം ശുക്രാംശകമോ, ശുക്രക്ഷേത്രമോ ആയിരിക്കുകയും സൂര്യന്റെദൃഷ്ടിവരികയുംചെയ്താൽ മാല, താലിമുതലായ കണ്ഠാഭരണമെന്നും, അവിടെ ശുക്രന്റെ യോഗമോ, ദൃഷ്ടിയോ വന്നാൽ വള കാപ്പ് മുതലായ ഹസ്താഭരണമെന്നും, അതുപോലെതന്നെ ചന്ദ്രന്റെ യോഗമോ ദൃഷ്ടിയോ ഉണ്ടായാൽ ഓട്ടുപാത്രമെന്നും ബുധന്റേയോ ചൊവ്വായുടേയോ യോഗമോ ദൃഷ്ടിയോ ഉണ്ടായാൽ ദ്രവ്യം നാണയവിശേഷങ്ങളാണെന്നും പറഞ്ഞുകൊൾക. എന്നാൽ ലഗ്നനവാംശകംകൊണ്ടു ദ്രവ്യത്തേയും ലഗ്നദ്രേക്കാണംകൊണ്ടു കള്ളനേയും

ലഗ്നരാശികൊണ്ടു ദിക്കിനേയും ദേശത്തേയും കാലത്തേയും ലഗ്നാധിപനെക്കൊണ്ടു വയസ്സിനേയും ജാതിയേയും പറയണം. ആരൂഢമ ദിവാരാശിയായിരുന്നാൽ പകലാണെന്നും രാത്രിരാശിയായാൽ കളവുണ്ടായതു രാത്രിയാണെന്നും പറയണം.

### നഷ്ടദ്രവ്യലാഭം.

പാപക്ഷേത്രമായ ലഗ്നത്തിൽ നില്ക്കുന്ന പാപഗ്രഹത്തെ വേറൊരു പാപഗ്രഹം നോക്കുന്നതായാൽ നഷ്ടദ്രവ്യം തിരികെ കിട്ടുകയില്ലെന്നു പറയണം. ലഗ്നം ശുഭക്ഷേത്രമായും ശുഭഗ്രഹയുക്തമായും ശുഭദൃഷ്ടമായുമിരുന്നാൽ നഷ്ടമായ ദ്രവ്യം ഉടനെ തിരിയെ കിട്ടും. ക്രൂരരാശിലഗ്നത്തിൽ ക്രൂരദൃഷ്ടനായി നില്ക്കുന്ന ക്രൂരഗ്രഹത്തെ ശുഭഗ്രഹങ്ങൾകൂടി നോക്കുന്നുണ്ടെങ്കിൽ വളരെക്കാലംകൊണ്ടു നഷ്ടത്തിൻെറ ഏതാനുംഭാഗമോ അഥവാ പകരം ദ്രവ്യമോ ലഭിച്ചു എന്നുവരാം. ലഗ്നത്തിൽ ശുഭഗ്രഹം നില്ക്കുകയും ലഗ്നം ശുഭരാശിയായിരിക്കയും വേറൊരു പാപഗ്രഹത്തിൻെറ ദൃഷ്ടിവരികയും ചെയ്താൽ കളവുപോയ മുതൽ കാണ്മാനോ അറിയാനോ ഇടവരുമെന്നും തിരികെ കിട്ടുകയില്ലെന്നും പറഞ്ഞുകൊള്ളണം.

### ദ്രവ്യസ്ഥിതി

ലഗ്നം ചരരാശിയായാൽ നഷ്ടദ്രവ്യം സഞ്ചരിച്ചുകൊണ്ടിരിക്കുന്നു എന്നും സ്ഥിരരാശിയായൽ അവിടെയോ മറ്റൊരേടത്തോ സ്ഥിരമായിരിക്കുന്നു എന്നും ഉഭയരാശിയായാൽ പുറത്തു് അടുത്ത ഒരു ഗൃഹത്തിലോ ഗ്രാമത്തിലോ സ്ഥിതിചെയ്യുന്നു എന്നും പറഞ്ഞുകൊള്ളണം. ലഗ്നത്തിനു ബലമുണ്ടെങ്കിൽ ലഗ്നരാശിക്കു പറഞ്ഞദിക്കിൽ ആണു് ദ്രവ്യത്തിൻെറ സ്ഥിതിയെന്നും ലഗ്നം ബലരഹിതമാണെങ്കിൽ ലഗ്നദ്രഷ്ടാവായ ഗ്രഹത്തിൻെറ ദിക്കിലാണു ദ്രവ്യമിരിക്കുന്നതെന്നും പറയാം.

ചോരഭേദം.

പത്താമെടത്തു ബലവാനായ പാപഗ്രഹംനിന്നാൽ ചോരൻ ഭൃത്യനോ വേലക്കാരനോ ആണെന്നും ആ ഗ്രഹം തന്നെ നീചരാശിയിൽ നിന്നാൽ ചോരൻ നീചജാതിക്കുടിയാണെന്നും പറയാം.

പത്താംഭാവത്തിൽ നില്ക്കുന്ന ഗ്രഹം ശുഭനാണെങ്കിൽ ചോരൻ ധനത്തിന്റെ മററു ചില്ല മുതലയോ ഉള്ളവനാണെന്നും ചോരഗ്രഹം പതിനൊന്നാമെടത്തുനിന്നാൽ ധനം വ്യയംചെയ്തിട്ടില്ലെന്നും പന്ത്രണ്ടാമെടത്തുനിന്നാൽ നഷ്ടദ്രവ്യം നശിച്ചുപോയിരിക്കുന്നു എന്നും പറയണം.

സ്വജനതസ്വരൂപം.

ലഗ്നാദികളായ ഏതു ഭാവങ്ങളിലാണ് ചോരഗ്രഹം ബലവാനായിനില്ക്കുന്നതു് ആ ഭാവമാണ് ചോരനെന്നു പറയണം. ബലവാനായ ചോരഗ്രഹം ലഗ്നഭാവത്തിൽ സ്വവർഗ്ഗസ്ഥനായി നിന്നാൽ താൻതന്നെ ചോരനെന്നും രണ്ടാമെടത്തു നിന്നാൽ കുടുംബജനമെന്നും മൂന്നാമെടത്തുനിന്നാൽ സഹോദരനെന്നും ചോരഗ്രഹം ആറിലൊ എട്ടിലൊ നിന്നാൽ ചോരൻ പ്രഷ്ടാവിന്റെ ശത്രുക്കുടിയാണെന്നും ഏഴാമെടത്തു സ്വവർഗ്ഗത്തിൽ നിന്നാൽ ചോരൻ ഭാൎയ്യയാണെന്നും അവിടെ അന്യവൎഗ്ഗത്തിൽ നിന്നാൽ ഭാൎയ്യയുടെ ബന്ധുക്കളെന്നും ഒൻപതാമെടത്തു നിന്നാൽ പിതാവാണെന്നും പറയേണ്ടതാകുന്നു.

നാമാക്ഷരം പറയുന്നതിനു്.

ലഗ്നത്തിലേക്കു ഗ്രഹങ്ങളുടെ ദൃഷ്ടിയോ യോഗമോ ഉണ്ടെങ്കിൽ ആ നോക്കുന്ന ഗ്രഹത്തിന്റേയോ നില്ക്കുന്ന ഗ്രഹത്തിന്റേയോ അങ്ങനെ അധികം ഗ്രഹങ്ങളുണ്ടെങ്കിൽ അതിൽവച്ചു് ബലവാനായ ഗ്രഹത്തിന്റേയോ അക്ഷരമാകുന്നു ആദ്യക്ഷരമെന്നു പറയണം. ലഗ്നത്തിനു ഗ്രഹയോഗദൃഷ്ടികളില്ലെങ്കിൽ ൧ ആരൂഢം ൨ ആരൂഢാധിപൻ ൩ ആ

ദ്രുഢാധിപൻ നില്ക്കുന്ന രാശി ൪ ടി നവാംശകാധിപൻ ൯ ടി ദ്വാദശാംശകാധിപൻ ൬ ത്രിംശാംശകാധിപൻ. ഇവരിൽവച്ച് ഏതിനു ബലാധിക്യം ഉണ്ടോ അതിന്റെ അക്ഷരത്തെ പറയണം.

### ദ്രവ്യസംഖ്യ.

ലഗ്നസ്ഫുടത്തിൽ വന്ന നക്ഷത്രത്തിന്റെസംഖ്യ എത്രയോ അത്ര സംഖ്യ ദ്രവ്യം നഷ്ടമായിട്ടുണ്ടെന്നു പറയണം. പ്രശ്നകാലചന്ദ്രനിൽ എത്ര ഗ്രഹങ്ങളുടെ ദൃഷ്ടിയുണ്ടോ അത്ര സംഖ്യ ദ്രവ്യമെന്നു പറയാം. എങ്ങിനെയെന്നാൽ അശ്വതി ൩ ഭരണി ൩ കാർത്തിക ൬ രോഹിണി ൯ മകയിരം ൩ തിരുവാതിര ൧ പുണർതം ൮ പൂയം ൩ ആയില്യം ൬ മകം ൮ പൂരം ൭ ഉത്രം ൫ അത്തം ൮ ചിത്തിര ൧ ചോതി ൧ വിശാഖം ൯ അനിഴം ൪ തൃക്കേട്ട ൩ മൂലം ൧൧ പൂരാടം ൨ ഉത്രാടം ൭ തിരുവോണം ൩ അവിട്ടം ൮ ചതയം ൧൦ പൂരുരുട്ടാതി ൨ ഉത്തൃട്ടാതി ൭ രേവതി ൩൨ ഇപ്രകാരമാകുന്നു.

### ഭാവചിന്തന.

തനോ രൂപഞ്ച ജ്ഞാനഞ്ച വർണ്ണം ചൈവ ബലാബലം
ശീലം ചൈവ പ്രകൃതിശ്ചാപി തനുസ്ഥാനാന്നിരീക്ഷയേൽ.

ശരീരത്തിന്റെ രൂപസൌന്ദൎയ്യം അറിവ് നിറം ബലാബലം ശീലം ത്രിദോഷസംബന്ധമായ പ്രകൃതി ഇവയെല്ലാം ലഗ്നംകൊണ്ടു വിചാരിക്കേണ്ടതാണ്.

ധനസ്യാപി കുടുംബസ്യ മൃത്യുജാലമമത്രകം
ധാതുരത്നാദികം സൎവം ധനസ്ഥാനാന്നിരീക്ഷയേൽ.

ധനത്തിന്റേയും കുടുംബത്തിന്റേയും ശുഭം അശുഭം, പൂൎണ്ണത അപൂൎണ്ണത മാരകഹേതുകങ്ങളായ സംഗതികൾ പാത്രം സ്വൎണ്ണാദിധാതുക്കൾ രത്നവിശേഷങ്ങൾ മുതലായവയെ രണ്ടാംഭാവംകൊണ്ടു ചിന്തിക്കേണ്ടതാകുന്നു.

വിക്രമം ഭൃത്യഭ്രാത്രാദി ചോപദേശപ്രയാണകം
പിത്രോവൈ്വ മരണം വിദ്വാംദ് ദുശ്ചാൽകാച്ചനിരീക്ഷയേദ്

പരാക്രമങ്ങൾ ഭൃത്യൻ സഹോദരീസഹോദരന്മാർ ഉപദേശം യാത്ര പിതാക്കന്മാരുടെ മരണം ഇവയെല്ലാം മൂന്നാംഭാവംകൊണ്ടു വിചാരിക്കണം.

വാഹനസ്യാഥ ബന്ധൂനാം മാതൃസൗഖ്യാദികാനപി
നിധിക്ഷേത്രഗൃഹം ചാപി ഹർമ്മ്യാരാമാദികാനപി
ധർമ്മസ്യ വാമലം സ്ഥാനം പാതാളാച്ച നിരീക്ഷയേൽ

വാഹനത്തിന്റെയും ബന്ധുക്കളുടേയും സുഖാസുഖങ്ങളും മാതാവിന്റെ സുഖദുഃഖ വ്യവസ്ഥകളും നിധി കൃഷിഭൂമി വീട് ഹർമ്മ്യം മാളിക പുഷ്പവാടിക ധർമ്മത്തിന്റെ അവസ്ഥ സ്ഥാനത്തിന്റെ ശുഭാശുഭങ്ങൾ ഇവയെല്ലാം നാലാംഭാവം കൊണ്ടു ചിന്തിക്കേണ്ടതാകുന്നു.

യന്ത്രമന്ത്രൌ തഥാ വിദ്യാബുദ്ധേശ്ചൈവ പ്രബന്ധകഃ
പുത്രരാജ്യാപഭ്രംശാദി പശ്യേൽ പുത്രാലയാദ ബുധഃ

യന്ത്രം മന്ത്രം വിദ്യ ബുദ്ധിയുടെ സ്ഥിതി പുത്രൻ രാജ്യഭ്രംശം മുതലായവ അഞ്ചാംഭാവംകൊണ്ടു വിചാരിക്കണം.

മാതുലാന്തകശങ്കാനാം ശത്രൂംശ്ചൈവ വ്രണാദികാൻ
സപത്നമാതരശ്ചാപി ഷഷ്ഠസ്ഥാനാന്നിരീക്ഷയേൽ

അമ്മാവൻ നാശം സംശയം ശത്രു വ്രണം സമാനകളായ പത്നികളുടെ മാതാക്കന്മാർ ഇവരെ ആറാംഭാവം കൊണ്ടു വിചാരിക്കണം.

ജായാസാധ്വപ്രയാണഞ്ച വ്യയഭാവം തഥാ നിശി
മരണഞ്ച സ്വകീയസ്യ ജായാഭാവാന്നിരീക്ഷയേദ്

ഭാര്യ കാര്യനിവൃത്തി ഗമനം ചെലവു് രാത്രി തന്റെ മരണം ഇവയെല്ലാം ഏഴാംഭാവംകൊണ്ടു വിചാരിച്ചുകൊള്ളണം.

ഋണദാനഗ്രഹണയോർഗ്ഗുദേ ദൈവാങ്കുരാദയഃ
ഗത്യന്തകാരാദയസ്സർവ്വം പശ്യേദ്രന്ധ്രാദ്വിചക്ഷണഃ

കടം കൊടുക്കുക വാങ്ങിക്കുക ഗുദത്തിങ്കൽ ഉണ്ടാകുന്ന രോഗങ്ങൾ പൂർവ്വജന്മത്തിന്റെയും ഭാവിജന്മത്തിന്റെയും സ്ഥിതി ഈ വകയുടെ ഗുണദോഷങ്ങൾ ഇവകളെ അഷ്ടമം കൊണ്ടു ചിന്തിക്കേണ്ടതാകുന്നു.

ഭാഗ്യധർമ്മദയാപുണ്യതപസ്സ്വ്രതസുതാത്മജാഃ
ദാനോപാസനസൌശീല്യാ ഗുരവോ നവമാദമീ.

ഭാഗ്യം ധർമ്മം ദയ പുണ്യം തപസ്സ് വ്രതാനുഷ്ഠാനം പിതാവ് മക്കളുടെ മക്കൾ ദാനം ദേവോപാസനം സ്വഭാവനന്മ ഗുരുക്കന്മാർ ഇവകളെല്ലാം ഒൻപതാംഭാവംകൊണ്ടു ചിന്തിക്കേണ്ടതാകുന്നു.

രാജ്യഞ്ചാകാശവൃത്തിഞ്ച മാനം ച പിതരസ്തഥാ
പ്രവാസസ്യ ഋണസ്യാപി വ്യോമസ്ഥാനാന്നിരീക്ഷണം.

രാജ്യം, ആകാശം, പ്രവൃത്തി, അഭിമാനം, പിതൃക്കൾ, അന്യദേശഗമനം, കടം ഇവ പത്താംഭാവംകൊണ്ടു വിചാരിക്കണം.

നാനാവസ്തുഭവസ്യാപി പുത്രജായാദികസ്യ ച
രിപൂണാം രിപവശ്ചൈവ ഭവസ്ഥാനാന്നിരീക്ഷണം.

പലവിധേനയുള്ള ദ്രവ്യങ്ങളുടെലാഭം, പുത്രന്റെ ഭാര്യ ശത്രുക്കളുടെ ശത്രുക്കൾ ഇവയെല്ലാം പതിനൊന്നാംഭാവം കൊണ്ടു വിചാരിക്കണം.

വ്യയഞ്ച വൈരിവൃത്താന്തം രിഃഫാമാത്യാദികം തഥാ
ഏവം ഭാവഫലം സമ്യക് തത്തൽസംജ്ഞാനുപൂർവ്വകം.

ചെലവ്, ശത്രുക്കളുടെ ചരിത്രം, ദുരിതം, മന്ത്രി മുതലായവയെ പന്ത്രണ്ടാംഭാവംകൊണ്ടു ചിന്തിക്കണം. ഏതെല്ലാം ഫലങ്ങളെ വിചാരിക്കണമെന്നു പറഞ്ഞിരിക്കുന്നു

വോ അതാതു സംജ്ഞകൾകൂടി ആ ഭാവങ്ങൾക്കു കല്പിക്കേണ്ടതാണു്.

വിവരണം.

ഏതൊരു ഭാവത്തിന് ശുഭഗ്രഹങ്ങളുടെ ദൃഷ്ടി, ശുഭയോഗം, ഭാവാധിപദൃഷ്ടി, ഭാവാധിപയോഗം ഇവ വരുന്നുവോ ആ ഭാവം ശുഭരൂപമായ അനുഭവത്തെ ചെയ്യും. നാശസ്ഥാനഗതനായും മൌഢ്യമുള്ളവനായും നീചം ശത്രുക്ഷേത്രം ഇവയെ പ്രാപിച്ചവനായും ശുഭഗ്രഹങ്ങളുടെ ദൃഷ്ടിയോ യോഗമോ ഇല്ലാത്തവനായും ഭവിക്കുന്നുവോ ആ ഭാവത്തിനു ഹാനിയെ ചെയ്യും.

ലഗ്നം തുടങ്ങിയ ഓരോ ഭാവങ്ങളിലും ശുഭഗ്രഹങ്ങളോ പാപഗ്രഹങ്ങളോ നിന്നാൽ പറയേണ്ടും ഫലങ്ങൾ:—

സൂക്ഷ്മതത്വം

പാപേ ലഗ്നഗതേ പരാജയശിരോ-
രുഗ്ദുഃഖദുഷ്കീർത്തയഃ
സ്ഥാനഭ്രംശധനക്ഷയാഖിലശരീ-
രാസ്വാസ്ഥ്യദുഃഖാന്വിതാഃ
സൌമ്യേ ലഗ്നഗതേ സുഖസ്ഥിതിജയാ-
രോഗ്യാർത്ഥസമ്പത്തയഃ
കീർത്തിസ്ഥാനവിശേഷലബ്ധിരിതി വി-
ജ്ഞേയം ഫലം പൃച്ഛതാം.

ലഗ്നരാശിയിൽ പാപഗ്രഹങ്ങൾ നിന്നാൽ കാര്യങ്ങളിൽ പരാജയവും ശിരോരോഗവും ദുഃഖവും ദുഷ്കീർത്തിയും സ്ഥാനഭ്രംശവും ദ്രവ്യനാശവും അവയവങ്ങൾക്കു അസ്വാസ്ഥ്യവും പലവിധത്തിലുള്ള സുഖക്കേടും പറയേണ്ടതാണു്. ശുഭൻ നിന്നാൽ സുഖാവസ്ഥയും ജയവും ശരീരത്തിനാരോഗ്യവും സമ്പത്തും കീർത്തിയും ബഹുമാനസൂചകമായ സ്ഥാനലാഭവും പറയേണ്ടതാകുന്നു.

പാപേ വിത്തഗതേ സ്വപൂർവ്വനിചിത-
ദ്രവ്യക്ഷയോ വാക്ത്രുട-
ഗ്ഗോത്രവ്യാമയദക്ഷിണാംബകരുജോ
ദുഷ്ടോക്തിപാത്രക്ഷതിഃ
സൌമ്യേ വിത്തഗതേ പുരാജ്ജിതധനാ-
നാമേവ വൃദ്ധ്യുദ്ഭവഃ
പാത്രാപ്തിർഭരണീയരഞ്ജനസുഖം
പ്രഷ്ടോതിയായാൽ ഫലം.

രണ്ടാംഭാവത്തിൽ പാപഗ്രഹം നിന്നാൽ പൂർവ്വന്മാർ സമ്പാദിച്ചിട്ടുള്ള ധനങ്ങൾക്ക ഹാനിയും മുഖരോഗവും കുടുംബജനങ്ങൾക്കും വലത്തെ കണ്ണിന്നും വ്യാധിയും നിന്ദ്യമായ വചനവും പാത്രനാശവും ഫ ം. ശുഭഗ്രഹങ്ങൾ രണ്ടിൽ നിന്നാൽ പൂർവ്വന്മാർ സമ്പാദിച്ച ധനത്തെക്കുറി വർദ്ധിപ്പിക്കയും പാത്രലാഭവും കുടുംബജനസന്തോഷവും ഉണ്ടാകും.

ഭാവേ ഭ്രാതൃഗതേ സഹായവിരമഃ
സോദര്യരോഗാദികം
വക്ഷഃകന്ധരദക്ഷിണശ്രവണരുഗ്-
ധീദൌഷ്ട്യധൈര്യക്ഷയാഃ
സൌമ്യേ ഭ്രാതൃഗതേ സഹോദരസഹാ-
യാരോഗ്യലാഭാദികം
സദ്ബുദ്ധ്യുദയശ്ച ധൈര്യയുതിരി-
ത്യേതൽ ഫലം പ്രസ്തുതാം.

മൂന്നാംഭാവത്തിൽ പാപൻ നിന്നാൽ സഹായമില്ലാതെവരിക, സഹോദരന്മാൎക്ക രോഗം മുതലായ ആപത്തു വരിക, മാറിലും കഴുത്തിലും വലത്തെ ചെവിയിലും രോഗമുണ്ടാവുക, ദുർബ്ബുദ്ധി വൎദ്ധിക്കുക, ധൈര്യമില്ലാതാവുക, ഈ ഫലങ്ങളും; ശുഭഗ്രഹം മൂന്നാംഭാവത്തിൽനിന്നാൽ ബുദ്ധിക്ക നന്മയുണ്ടാവുക, ധൈര്യമുണ്ടാകുക, സഹോദരങ്ങൾക്ക സു

ധുവരിക, സഹായഗുണം, ആരോഗ്യലാഭം ഈ ഫലങ്ങളും പറയേണ്ടതാകുന്നു.

മാതൃമ്മാതുലഭാഗിനേയസുഹൃദാം
ഗോവേശ്മശയ്യാസന-
ക്ഷേത്രാണാമപി വാഹനസ്യ ച വിപ-
ദ്ധൃദ്രോഗശുക്‌ ചാസുഖം
കൂപാദ്യംബുവിദൂഷണം സുഖഗതേ
പാപേ ശുഭേ വാഹനം
ക്ഷേത്രാഗാരശയനാസനാനി സുഖമി-
ത്യേഷാം ഹി ലാഭോ ഭവേൽ.

നാലാംഭാവത്തിൽ പാപഗ്രഹംനിന്നാൽ മാതാവു് മാതുലൻ മരുമകൻ ബന്ധുജനങ്ങൾ പശുക്കൾ ഗൃഹങ്ങൾ ശയനസാധനങ്ങൾ കൃഷിഭൂമി വാഹനങ്ങൾ ഇവയ്ക്കു നാശവും, ഹൃദയത്തിനു രോഗവും, ദുഃഖവും, കിണറു മുതലായ ജലാശയങ്ങളിലെ ജലത്തിനു ദൂഷണം ഇവയും പറഞ്ഞുകൊള്ളണം. ശുഭഗ്രഹങ്ങൾ നിന്നാൽ വാഹനം ക്ഷേത്രം പശുക്കൾ ശയനസാധനങ്ങൾ ആസനങ്ങൾ ഇതുകളുടെ ലാഭത്തേയും സുഖത്തേയും പറയണം.

പാപേ പഞ്ചമഗേസ്യ ദോഷവശതോ
മൌഢ്യാദിനാ ശുങ്മൃതി-
ർവ്വാപത്യസ്യ പുരാണപുണ്യവിലയോ
വേദ്യം മനഃകണ്ഠതാ
ക്രോധാമാതൃഗദാദികം തഥ ശുഭേ
പുത്രസ്യ ലാഭോഥവാ-
രോഗ്യം ധീപ്രതിഭോദയശ്ച മനസ-
സ്തുഷ്ടിശ്ച പുണ്യോദയഃ

അഞ്ചാമെടത്തു പാപഗ്രഹം നിന്നാൽ പുത്രമരണവും പുത്രന്മാൎക്കു രോഗവും പറയാം. ആ പാപനു മൌഢ്യം

നീചസ്ഥിതി മുതലായ അനിഷ്ടങ്ങളുണ്ടെങ്കിൽ മരണത്തേയും അല്ലെങ്കിൽ രോഗത്തേയും പറഞ്ഞുകൊള്ളണം. കൂടാതെ പൂർവ്വപുണ്യത്തിന്റെ നാശം മനസ്സിന്നു മന്ദത കോപം മന്ത്രിമാർ മുതലായവർക്ക് രോഗം ഇവകളും, ശുഭൻ നിന്നാൽ പുത്രലാഭവും പുത്രന്മാർക്ക് ആരോഗ്യവും ബുദ്ധിഗുണവും സമയോചിതവും ബുദ്ധിക്കു ചൈതന്യവും മനഃസന്തോഷവും പുണ്യവൃദ്ധിയും പറയേണ്ടതാകുന്നു.

പാപേ ഷഷ്ഠഗതേ തു ഷഷ്ഠഭവനോ-
ക്താംശേ വ്രണസ്യോദ്ഭവഃ
ചോരാരിവ്യസനഞ്ച നാഭികടിരു-
ഗ്ബസ്ത്യാദ്യുദ്ഭവഃ കർമ്മസു
പാപസ്യാസ്യ ച ദോഷസംഭവഗദഃ
സൗമ്യേ ച ശത്രുക്ഷയോ
രോഗാണാമഭവഃ സതാം തു ശമനം
പ്രഷ്ടുസ്സമാദിശ്യതാം

ആറാംഭാവത്തിൽ പാപൻ നിന്നാൽ ആറാംഭാവംകൊണ്ടു കല്പിക്കപ്പെടാവുന്ന അവയവത്തിന്നു വ്രണരോഗവും കള്ളന്മാർ ശത്രുക്കൾ ഇവരിൽനിന്നു വേദനയും, നാഭി അരക്കെട്ട് ഇവ സ്ഥലങ്ങളിൽ രോഗവും കർമ്മങ്ങൾക്കു തടവും വ്യാധികളും ശുഭന്മാർ നിന്നാൽ ശത്രുനാശം രോഗശമനം ഇവയും ഉണ്ടാകുന്നതാകുന്നു.

പാപേ സപ്തമഗേ കളത്രമരണം
രോഗോവായോഗോസ്യ വാ
ഭർത്തുർവ്വാ ഗമനാന്തരായ ഉദിയാൽ
സ്യുർമ്മൂത്രകൃച്ഛ്റോദയഃ
സൌമ്യേ സപ്തമഗേ വിവാഹഘടനാ
നഷ്ടാർത്ഥലാഭഃ സദ്ഭ-
ഗ്ഭോഗാവാപ്തിവിദേശയാതസുഹൃദാ-
യാനാദികം സ്യാൽ ഫലം.

ഏഴാംഭാവത്തിൽ പാപഗ്രഹങ്ങൾ നിന്നാൽ അവരുടെ മൌഢ്യം മുതലായ ദോഷസ്ഥിതി അനുസരിച്ചു ഭാര്യയ്ക്കു രോഗമോ വിയോഗമോ മരണമോ ഉണ്ടാകുമെന്നു പറയണം. വിശേഷാൽ കാര്യാദികൾക്കു തടസ്സവും മൂത്രകൃച്ഛ്രം മുതലായ വസ്തിരോഗങ്ങളും ഭാര്യാഗൃഹത്തിനു് അഗ്നിബാധ മുതലായ ആപത്തുകളും പറയണം. ശുഭൻ നിന്നാൽ വിവാഹലാഭവും നഷ്ടപ്പെട്ടുപോയ ദ്രവ്യത്തിന്റെ പിന്നീടുള്ള ലാഭവും സൌന്ദര്യവതികളായ സ്ത്രീകളിൽനിന്നു സുരതസുഖവും ദൂരദേശങ്ങളിൽ പോയിരുന്ന ബന്ധുക്കളുടെ ചേർച്ചയും വീടു പണിചെയ്യിക്കയും ചെയ്യുന്നതിനു് ഇടവരുന്നതാണു്.

പാപേ രന്ധ്രഗതേ തു ദാസജനതഃ
പ്രത്യൂഹമുഗ്രാമയാ
ലോകൈർവിഗ്രഹണം ധനാദിഹരണം
ചോരൈർനൃപൈശ്ചാരിഭിഃ
രോഗാശ്ചാരുചിപൂർവ്വകാഃ സ്മരപിച
സ്യാച്ഛൂകനീയാ മൃതിഃ
സൌമ്യേ രന്ധ്രഗതേ തു രോഗവിരഹോ
ദൈർഘ്യാതദാചായുഷഃ

പാപൻ എട്ടാമേടത്തുനിന്നാൽ ഭൃത്യന്മാർക്കു രോഗവും കാര്യങ്ങളിലെല്ലാം വിഘ്നവും ലിംഗം യോനി മുതലായ സ്ഥാനങ്ങളിൽ രോഗവും ജനങ്ങളോടു കലഹവും കള്ളന്മാരിൽ നിന്നും ചോരണാദികൾകൊണ്ടു ധനനാശവും രാജകോപം കൊണ്ടും ശത്രുക്കളുടെ ഉപദ്രവംകൊണ്ടുംമററും ധനനഷ്ടവും അരോചകം തുടങ്ങിയുള്ള രോഗങ്ങളും മരണത്തിനുതുല്യമായ രോഗവും പറയണം.

പാപേ ധർമ്മസ്ഥിതേ സ്യാദ്ഗുരുജനപിതൃപത്-
ത്രാദിരുഗ്ഭാഗ്യഹാനി-
ർവൈദ്യാഃ ധർമ്മേശപാരാനുഗ്രഹസുകൃതതപോ-
ഹാനയോ നിഷ്ഠ്യപതാം

സൌമ്യേ ധർമ്മസ്ഥിതേ സ്യാൽ ഗുരുപിതൃമനസ-
ശ്ചേശ്വരാണാം പ്രസാദോ
വൃദ്ധിർഭാഗ്യസ്യ ധർമ്മസ്യ ച ശുഭതപസാ-
മാർദ്രതാ പൌത്രസൌഖ്യം.

ഒൻപതാംഭാവത്തിൽ പാപൻ നിന്നാൽ ഗുരുക്കന്മാ ക്കും പിതാവിനും മക്കളുടെമക്കൾക്കും മററും രോഗവും ഭാ ഗ്യമില്ലാതാവുകയും ധർമ്മകർമ്മങ്ങൾക്കും ഈശ്വരാനുഗ്ര ഹങ്ങൾക്കും ഹാനിവരികയും പുണ്യങ്ങൾക്കും വ്രതാദിക ളായ നിഷ്ഠകൾക്കും ദോഷം സംഭവിക്കയും കൃപയില്ലാതാവു കയും ചെയ്യുന്നതാണ്. ശുഭഗ്രഹം നിന്നാൽ ഗുരുപ്രീതി പിതൃസന്തോഷം മനസ്സന്തുഷ്ടി ദൈവാനുകൂല്യം ഭാഗ്യോ ദയം വളരെ ധർമ്മകൃത്യങ്ങൾ പുണ്യാഭിവൃദ്ധി വ്രതാദിക ളായ സൽക്കർമ്മാനുഷ്ഠാനം മനസ്സിനു വളരെ ദയ പൌത്ര ന്മാർകാരണം സുഖവും തന്നിമിത്തം അവർക്കു സൌഖ്യവും ഫലമാകുന്നു.

പാപേ കർമ്മഗതേ തു കർമ്മവിഹതിർ-
ദുഷ്കീർത്തിരജ്ഞാക്ഷതിർ
ഭാസാലംബനയോർവിനാശനമപി
സ്യാജ്ഞാനുകപ്രോഷണം
സൌമ്യേ പദ്ധതിമണ്ഡപാമരഗൃഹാ-
ദ്യുല്പാദനം കർമ്മണാ-
മാജ്ഞാലംബനയോശ്ച സിദ്ധിരപിഭാ-
സാവാപ്തികീർത്ത്യുദ്ഗമഃ

പത്താംഭാവത്തിൽ പാപൻനിന്നാൽ തുടങ്ങുന്ന കർമ്മ ങ്ങൾക്കു വിഘാതവും അപമാനവും ആജ്ഞാലംഘനവും ഭൃത്യന്മാർക്കും ആശ്രയമായിട്ടുള്ളവർക്കും നാശവും മുട്ടിന്മേൽ രോഗവും പരദേശഗമനത്തിനിടയാകയും ചെയ്യും. ശുഭൻ നിന്നാൽ വഴിയമ്പലം ദേവാലയം ഇവകൾ പണിചെയ്യി ക്കുകയും, പ്രവർത്തിക്കുന്ന പ്രവൃത്തികൾ സഫലമായ്ത്തീരു

കയും, ആജ്ഞകൾക്കു ശക്തിയും ആശ്രയജനങ്ങൾക്ക് അഭിവൃദ്ധിയും, ദാസലാഭവും സൽക്കീർത്തിയും ഫലങ്ങളാകുന്നു.

പാപേ ലാഭേ സ്ഥിതവതി സുതജ്യേഷ്ഠയോരാമയാദ്യം
ജംഘാവാമശ്രവണരുഗമുഷ്യോക്തതാമ്രാദിനാശഃ
സൌമ്യേ ദുഃഖപ്രശമനസമസ്തേപ്സിതാപ്ത്യർത്ഥലാഭഃ
സംജ്ഞാദ്യായാദിഷു തദിദ തസ്യാപി നാഭാഗമാദ്യം

പതിനൊന്നാമെടത്തു പാപഗ്രഹം നിന്നാൽ പുത്രൻ ജ്യേഷ്ഠൻ ഇവൎക്കും മുഴങ്കാലിനും ഇടത്തെ ചെവിക്കും രോഗവും താമ്രനാശവും ശുഭൻ നിന്നാൽ ദുഃഖങ്ങൾക്കു ശമനവും ആഗ്രഹസിദ്ധിയും ദ്രവ്യലാഭവും ഉണ്ടാകുന്നതാണ്.

പാപേ ദ്വാദശഗേ തു ദുർവ്യയപദ-
    ഭ്രംശാ ഹ്രിവാമാക്ഷിരുക്
പാതാഃ പാപമതിപ്രവൃദ്ധമിതി വ-
    ക്തവ്യം ഫലം പൃഷ്ഠതാം
സൌമ്യേ ദ്വാദശഗേ വ്യയോ വിതരണ-
    പ്രായോ ന ദുഷ്ടവ്യയഃ
പാപാനാം ക്ഷയ ആമയോപശമനം
    ചേത്യാദികം സ്യാൽ ഫലം.

പന്ത്രണ്ടാംഭാവത്തിൽ പാപഗ്രഹങ്ങൾ നിന്നാൽ ദുഷ്കാര്യങ്ങളിൽ ഭ്രമിച്ചു ധനനാശവും സ്ഥാനത്തിൽനിന്നു ചലനവും പാദത്തിലും ഇടത്തേക്കണ്ണിനും രോഗവും വീഴ്ചകളും പാപകർമ്മത്തിനു ശക്തിയും ഉണ്ടാകും. ശുഭൻ നിന്നാൽ ദാനം ധർമ്മം മുതലായ സൽക്കാൎയ്യങ്ങളിൽ ധനം ചെലവുചെയ്യാനിടവരും. പുറമേ പാപശാന്തിയും രോഗശമനവും മററും ഉണ്ടാകുന്നതുമാകുന്നു.

### ഛത്രരാശി അറിവാൻ

ആദിത്യൻ ഇടവം, മിഥുനം, കർക്കടകം, ചിങ്ങം ഈ രാശികളിൽ നില്ക്കുമ്പോൾ മേടം വീഥിരാശിയാകുന്നു. വൃ

ശ്ചികം, ധനസ്സ്, മകരം, കുംഭം ഈ രാശികളിൽ ആദിത്യൻ നില്ക്കുമ്പോൾ മിഥുനംരാശിയും, കന്നി തുലാം മീനം മേടം ഈ രാശികളിൽ ആദിത്യൻ നില്ക്കുമ്പോൾ ഇടവവും വീഥിരാശിയാകുന്നു. ആരൂഢരാശിമുതൽ ഉദയലഗ്നം എത്രാമത്തെ രാശിയാണോ, മുൻപറഞ്ഞ വീഥിരാശിമുതൽ അത്രാമത്തെ രാശി ഛത്രരാശിയാകുന്നു. ഉദയലഗ്നം പ്രധാനമായി വിചാരിക്കുന്ന ഘട്ടങ്ങളിൽ ലഗ്നത്തിന്റെ അംശക രാശിതന്നെ ഛത്രരാശി ഈ രണ്ടു രാശികളും ആരൂഢലഗ്നങ്ങളുടെ പ്രാമാണ്യമനുസരിച്ചു യോജിപ്പിച്ചു ചിന്തിച്ചു കൊള്ളേണ്ടതാണ്.

## സൂത്രനിരൂപണം

ആരൂഢംകൊണ്ടും ഉദയലഗ്നംകൊണ്ടും വിചാരിക്കപ്പെടുന്നതു സാമാന്യവും ആരൂഢത്തിന്റേയും ലഗ്നത്തിന്റേയും അധിപന്മാരെക്കൊണ്ടു ചിന്തിക്കുന്നതു് അധിപതിസൂത്രവുമാകുന്നു. ആരൂഢവും ഉദയലഗ്നവും ചരരാശിയാണെങ്കിലും അല്ലെങ്കിൽ ഒന്നു് ഉഭയരാശിയും മററൊന്നു് സ്ഥിരരാശിയും ആയിവന്നാലും അതു ജീവസൂത്രമാകുന്നു. ആരൂഢവും ഉദയവും സ്ഥിരരാശിയായാലും ഒന്നു ചരരാശിയും മററൊന്നു ഉഭയരാശിയായിവന്നാലും ഇങ്ങനെ മൂതിസൂത്രവും രണ്ടുവിധമാകുന്നു. ആരൂഢരാശിയുടേയും ഉദയരാശിയുടേയും അധിപൻ ഒരാളായിവന്നാലും അവർതമ്മിൽ ബന്ധുക്കളായാലും ജീവസൂത്രമാകുന്നു. അവർതമ്മിൽ സമന്മാരായിരുന്നാൽ രോഗസൂത്രമാകുന്നു. അവർ പരസ്പരം ശത്രുക്കളായിവന്നാൽ മരണസൂത്രവുമാകുന്നു ഇങ്ങനെ അധിപസൂത്രത്തിന്റെ ജീവ,രോഗ,മരണസൂത്രങ്ങളുടെ ഭേദങ്ങൾ അറിഞ്ഞുകൊള്ളണം.

## ദീർഘായുർയോഗങ്ങൾ

൧. ലഗ്നത്തിനും ചന്ദ്രനും ബലമുണ്ടായിരിക്കുക, ശുഭയോഗം വരുക, ശുഭദൃഷ്ടി വരിക.

ശ്ചികം, ധനസ്സ്, മകരം, കംഭം ഈ രാശികളിൽ ആദിത്യൻ നില്ക്കുമ്പോൾ മിഥുനംരാശിയും, കന്നി തുലാം മീനം മേടം ഈ രാശികളിൽ ആദിത്യൻ നില്ക്കുമ്പോൾ ഇടവവും വീഥിരാശിയാകുന്നു. ആരൂഢരാശിമുതൽ ഉദയലഗ്നം എത്രാമത്തെ രാശിയാണോ, മുൻപറഞ്ഞ വീഥിരാശിമുതൽ അത്രാമത്തെ രാശി ഛത്രരാശിയാകുന്നു. ഉദയലഗ്നം പ്രധാനമായി വിചാരിക്കുന്ന ഘട്ടങ്ങളിൽ ലഗ്നത്തിന്റെ അംശക രാശിതന്നെ ഛത്രരാശി ഈ രണ്ടു രാശികളും ആരൂഢലഗ്നങ്ങളുടെ പ്രാമാണ്യമനുസരിച്ചു യോജിപ്പിച്ചു ചിന്തിച്ചു കൊള്ളേണ്ടതാണ്.

സൂത്രനിരൂപണം

ആരൂഢംകൊണ്ടും ഉദയലഗ്നംകൊണ്ടും വിചാരിക്കപ്പെടുന്നതു സാമാന്യവും ആരൂഢത്തിന്റേയും ലഗ്നത്തിന്റേയും അധിപന്മാരെക്കൊണ്ടു ചിന്തിക്കുന്നത് അധിപതിസൂത്രവുമാകുന്നു. ആരൂഢവും ഉദയലഗ്നവും ചരരാശിയാണെങ്കിലും അല്ലെങ്കിൽ ഒന്ന് ഉഭയരാശിയും മറേറത് സ്ഥിരരാശിയും ആയിവന്നാലും അതു ജീവസൂത്രമാകുന്നു. ആരൂഢവും ഉദയവും സ്ഥിരരാശിയായാലും ഒന്നു ചരരാശിയും മറേറതു ഉഭയരാശിയായിവന്നാലും ഇങ്ങനെ മൃതിസൂത്രവും രണ്ടുവിധമാകുന്നു. ആരൂഢരാശിയുടേയും ഉദയരാശിയുടേയും അധിപൻ ഒരാളായിവന്നാലും അവർതമ്മിൽ ബന്ധുക്കളായാലും ജീവസൂത്രമാകുന്നു. അവർതമ്മിൽ സമന്മാരായിരുന്നാൽ രോഗസൂത്രമാകുന്നു. അവർ പരസ്പരം ശത്രുക്കളായി വന്നാൽ മരണസൂത്രവുമാകുന്നു ഇങ്ങനെ അധിപസൂത്രത്തിന്റെ ജീവ,രോഗ,മരണസൂത്രങ്ങളുടെ ഭേദങ്ങൾ അറിഞ്ഞുകൊള്ളണം.

ദീർഘായുർയോഗങ്ങൾ

൧. ലഗ്നത്തിനും ചന്ദ്രനും ബലമുണ്ടായിരിക്കുക, ശുഭയോഗം വരുക, ശുഭദൃഷ്ടി വരിക.

## ഇഷ്ടസാധ്യം.

പ്രശ്നരാശിയുടേയോ, ജാതകലഗ്നത്തിന്റേയോ ഒൻപതാമെടത്തു ബലവാനായ ശുഭഗ്രഹം നില്ക്കുന്നുണ്ടെങ്കിൽ വിചാരിച്ച കാര്യം നിഷ്പ്രയാസം സാധ്യമാണെന്നു പറയാം. ഒൻപതാമെടത്തു പാപഗ്രഹം നില്ക്കുക, ഒൻപതാംഭാവാധിപനും, ലഗ്നാധിപനും അനിഷ്ടഭാവത്തിൽ ബലഹീനന്മാരായി വരിക, ഇങ്ങനെയുള്ള ദോഷലക്ഷണങ്ങൾ കണ്ടാൽ ഇഷ്ടകാര്യസാധ്യമുണ്ടാവുകയില്ലെന്നു പറയേണ്ടതാകുന്നു.

## ജീവദ്രവ്യചിന്ത.

യുഗ്മരാശികൾ (സൗമ്യഗ്രഹങ്ങളുടെ ദ്രേക്കാണങ്ങൾ) ശുഭഗ്രഹങ്ങളുടെ യോഗദൃഷ്ടികൾ എന്നിവയുണ്ടായിരുന്നാൽ പ്രശ്നം ജീവചിന്താവിഷയമാണെന്നു പറയേണ്ടതാണു്.

## മനുഷ്യചിന്ത.

ദ്വിപാദ്ദ്രേക്കാണം ഉദിക്കുകയും മനുഷ്യരാശി ലഗ്നമായിരിക്കുകയും ഗുരുശുക്രന്മാർ ദൃഷ്ടിചെയ്കയും ചെയ്താൽ പ്രശ്നം മനുഷ്യചിന്താവിഷയമായിരിക്കും.

## പുരുഷചിന്താ.

മൂന്നു്, ഏഴു്, പതിനൊന്നു് ഈ ഭാവങ്ങളിൽ പുരുഷഗ്രഹങ്ങൾ നില്ക്കുകയും ലഗ്നം, ഓജരാശിയായി വരുകയും ചെയ്താൽ പുരുഷവിഷയമായിരിക്കും. യുഗ്മരാശി ലഗ്നമായിരിക്കുകയും, ചന്ദ്രശുക്രന്മാർ മൂന്നു്, ഏഴു, പത്തു് ഈ ഭാവങ്ങളിൽ നില്ക്കുകയും ചെയ്താൽ പ്രശ്നം സ്ത്രീചിന്താസൂചകമാകുന്നു.

## സ്ത്രീചിന്ത.

ലഗ്നം യുഗ്മരാശിയും, യുഗ്മദ്രേക്കാണവും, യുഗ്മനവാംശകവും ആയിരിക്കുക അല്ലെങ്കിൽ ചന്ദ്രശുക്രന്മാർ

യുഗ്മരാശിദ്രേക്കാണനവാംശകങ്ങളിൽ നില്ക്കുക, പൂർവ്വോക്തലഗ്നദ്രേക്കാണനവാംശങ്ങളിൽ നോക്കുകയോ, നില്ക്കുകയോ ചെയ്തു എന്നാൽ പ്രശ്നം സ്ത്രീചിന്താവിഷയമാകുന്നു എന്നു പറയണം.

ഫലവിശേഷം.

ചന്ദ്രലഗ്നത്തിനു ബലമുണ്ടെങ്കിൽ മേൽപറഞ്ഞിട്ടുള്ള എല്ലാ ഫലങ്ങളും ചന്ദ്രനെക്കൊണ്ടും അവിടെ നോക്കുകയും, നില്ക്കുകയും ചെയ്യുന്ന ഗ്രഹങ്ങളെക്കൊണ്ടും നിരൂപിക്കാവുന്നതാണ്. ലഗ്നത്തിനും, ചന്ദ്രനും ബലമില്ലെങ്കിൽ ഛത്രരാശിയെക്കൊണ്ടു് ഈ ഫലങ്ങൾ പറഞ്ഞുകൊള്ളണം. ബലമുള്ള ചന്ദ്രലഗ്നം കൊണ്ടു വർത്തമാനഫലത്തേയും, ഛത്രരാശികൊണ്ടു ഭാവിഫലത്തേയും, ആരൂഢം കൊണ്ടു് ഭൂതഫലത്തേയും നിരൂപിക്കേണ്ടതാണ്. ആരൂഢോദയങ്ങൾ ഒരു രാശിയായും, സമസപ്തമമായും വരുന്നതു് ഏററവും ശുഭമാകുന്നു. എന്നാൽ ആരൂഢത്തിൽനിന്നു് ഷഷ്ഠാഷ്ടമവ്യയസ്ഥാനങ്ങളിൽ ചന്ദ്രലഗ്നമോ ഛത്രരാശിയോ വന്നാൽ അശുഭവും ആകുന്നു.

കർമ്മവിപാകം.

കുഷ്ഠരോഗത്തിനു വിപ്രന്റെ ഹിംസയും ഗുരുവിന്റെ ഭാര്യാഗമനവും, വിശ്വസ്തനായ ആൾക്കു വിഷംകൊടുക്കുകയും, ദുശ്ചികിത്സചെയ്കയും കാരണമാകുന്നു.

പരിഹാരം.

രൌദ്രസൂക്തവും, ആയുഃസൂക്തവും, സ്വർണ്ണംകൊണ്ടു സൂര്യപ്രതിമ ഉണ്ടാക്കി ദാനംചെയ്കയും, കൂശ്മാണ്ഡമന്ത്രങ്ങളെക്കൊണ്ടുള്ള ഹോമവും വേണ്ടതാകുന്നു.

രാജയക്ഷ്മാ.

രാജയക്ഷ്മാവെന്ന വ്യാധിക്കുള്ള കാരണം ബ്രഹ്മഹത്യയും, ഗുരുജനങ്ങളെ ദ്വേഷിക്കയും ഗ്രഹണം മുതലായ പുണ്യസമയങ്ങളിൽ സ്ത്രീസംഗംചെയ്കയുമാകുന്നു

പരിഹാരം.

സഹസ്രനാമവും രുദ്രസൂക്തംകൊണ്ടും ഐന്ദ്രാഗ്നിസൂക്തംകൊണ്ടും ഹോമംചെയ്യിക്കയും വേണം.

വിസർപ്പം.

വിസർപ്പവ്യാധിക്കുള്ള കാരണം സർപ്പത്തിനെ ഹിംസിക്കുന്നതും സർപ്പത്തിനെക്കൊണ്ടു് അന്യനെ ഹിംസിപ്പിക്കുന്നതുമാകുന്നു.

പരിഹാരം.

സർപ്പദാനംചെയ്യണം. സർപ്പദാനവിധി സ്മൃതികളിൽ പറയപ്പെട്ടിട്ടുണ്ടു്.

പാണ്ഡുരോഗം.

ദേവന്മാരുടേയും ബ്രാഹ്മണരുടേയും ധനാപഹരണവും അഭക്ഷ്യാശനവും കാരണങ്ങളാകുന്നു.

പരിഹാരം.

കൂശ്മാണ്ഡഹോമവും കനകവിതരണവും വേണ്ടതാകുന്നു.

അതിസാരത്തിനു്.

കുളം കിണറു് മുതലായതു നശിപ്പിക്കുകാരണമാകുന്നു. അതിനു പ്രായശ്ചിത്തമായി കറുത്ത പശുവിനേയും സൂര്യപ്രതിമയേയും ദാനംചെയ്യേണ്ടതാകുന്നു.

മുഖരോഗങ്ങൾ.

അന്യന്മാരുടെ ചുണ്ടുകളെ മുറിക്കുക പല്ലുകളെ കേടുവരുത്തുക നാവു് അറക്കുക അസത്യംപറക കള്ളസ്സാക്ഷി പറക ഇവകളാകുന്നു. അതിനു പ്രായശ്ചിത്തമായി കൂശ്മാണ്ഡമന്ത്രങ്ങളെക്കൊണ്ടു ഹോമവും ഗായത്രിജപവും ധാന്യങ്ങളേയും സ്വർണ്ണത്തേയും ദാനംചെയ്കയും വേണ്ടതാകുന്നു.

അശ്ശോരോഗത്തിന്ന്.

ദേവന്മാരുടേയും ബ്രാഹ്മണരുടേയും മുതൽ അപഹരിക്കുകയും അന്നത്തെ അപഹരിക്കുകയും പശുക്കളെ കൊല്ലുകയും കാരണമാകുന്നു.

പരിഹാരം.

സ്വർണ്ണംകൊണ്ടു പശുപ്രതിമ ഉണ്ടാക്കി ദാനംചെയ്യുകയും അന്നദാനം നടത്തുകയും ചെയ്യേണ്ടതാകുന്നു.

നേത്രരോഗം.

ഉപകാരംചെയ്യുവന്ന് പ്രത്യുപകാരംചെയ്യാതിരിക്കുകയും വ്യാജംകൊണ്ട് അന്യസ്ത്രീകളെ വശത്താക്കുകയും അന്യന്റെ കണ്ണുകളെ നശിപ്പിക്കയും കാരണമാകുന്നു.

പരിഹാരം.

ചെറുപയറുചേർത്ത അന്നവും (പരിപ്പുപ്രഥമനും) പഞ്ചസാരപ്പായസവും സ്വർണ്ണവും നെയ്യും സ്വർണ്ണംകൊണ്ടുണ്ടാക്കിയ ഗരുഡപ്രതിമയും ദാനംചെയ്യേണ്ടതാകുന്നു.

ജിഹ്വാദോഷത്തിന്ന്.

ഗുരുക്കന്മാരെ നിന്ദിക്കയും അസത്യം പറഞ്ഞ് അന്യന്മാരെ ദ്വേഷിപ്പിക്കയും അന്യന്മാരുടെ നാക്ക് അറക്കുകയും കാരണമാകുന്നു.

പരിഹാരം.

ധാന്യങ്ങളേയും ഔഷധങ്ങളേയും ദാനംചെയ്യുകയും യജുർവേദവിഹിതങ്ങളായ കൃശ്മാണ്ഡമന്ത്രങ്ങളെക്കൊണ്ടു ഹോമംചെയ്യുകയും ഗ്രഹശാന്തിക്ക് ഉപയോഗിക്കുന്ന രാഹുവിന്റെ മന്ത്രം ഏതു സൂക്തത്തിന്റെ ആദിയാകുന്നു ആ സൂക്തത്തേയും ജപിപ്പിക്കേണ്ടതാകുന്നു.

വാതത്തിന്ന്.

അച്ഛൻ അമ്മ, ഗുരു ഇവരെ നിന്ദിക്കുക അന്നത്തെ അപഹരിക്ക ഇവകളാണ്.

പരിഹാരം.

ചെമ്പുകൊണ്ടുണ്ടാക്കിയ മൃഗപ്രതിമയേയും വസ്ത്രത്തേയും അന്നത്തേയും സ്വൎണ്ണത്തേയും ദാനംചെയ്യുകയും വായുസൂക്തത്തേയും വായുവിനെ ശമിപ്പിക്കുന്ന സൂക്തിനേയും ജപിക്കയും വേണം.

ശൂലരോഗത്തിന്.

ശൂലരോഗമുണ്ടാവാൻ കന്യകാഗമനവും പശുഗമനവും വിധവാഗമനവും ദാസീഗമനവും ഏഷണിപറകയും വിശ്വസ്തന്ന വിഷംകൊടുക്കുകയും ശൂലംകൊണ്ടു് അന്യനെ ഹിംസിക്കയും കാരണമാകുന്നു.

പരിഹാരം.

ശക്തിക്കുതക്കവണ്ണം സ്വൎണ്ണമോ വെള്ളിയോ ഇരുമ്പോകൊണ്ടു് ശൂലമുണ്ടാക്കി ദാനംചെയ്യുക. തിലദാനംചെയ്യുക താമരപ്പൂവുണ്ടാക്കി ദാനംചെയ്യുകയും വേണ്ടതാകുന്നു.

ഗുന്മന്.

ഗുരുവിനെ ദ്വേഷിക്കുകയും അന്യനിലുള്ള അസൂയയും അന്യന്റെ മുതൽ അപഹരിക്കയും ചെയ്യുന്നതുകൊണ്ടാകുന്നു.

പരിഹാരം.

അഷ്ടാക്ഷരം പഞ്ചാക്ഷരം ശ്രീരാമമന്ത്രം ഗായത്രി ഇവകൾ ജപിപ്പിക്കയും സ്വൎണ്ണംകൊണ്ടു ഗണപതിയുടെ പ്രതിമയുണ്ടാക്കി ദാനംചെയ്യുകയും വേണ്ടതാകുന്നു.

## ചില വിശിഷ്ടതത്വങ്ങൾ

ജാതകാലംകാരം.

൧. ഒൻപതാംഭാവാധിപൻ ബലവാനായിട്ടു് ഇരിക്കുകയും ആ രാശിനാഥൻ കേന്ദ്രസ്ഥാനത്തിരിക്കയുംചെയ്താൽ പിതാവിനെക്കാൾ പുത്രൻ ഭാഗ്യവാനായുംകീൎത്തിമാനായും

രാജപ്രീതിമാനായും വാഹനലാഭമുള്ളവനായും ഭവിക്കുന്നതാണ്. ൨. ഒൻപതാംഭാവാധിപതി ആദിത്യനോടുകൂടി ആറാം ഭാവത്തിരിക്കയാണെന്നുവരുകിൽ പിതാവു പുത്രന്റെ ആജ്ഞാനുസരണം നടക്കാനിടവരുന്നതാണ്. ൩. ഒൻപതാംഭാവാധിപനും അഞ്ചാം ഭാവാധിപനും പരസ്പരം ദൃഷ്ടി ചെയ്താലും ഏതു രാശിയിലെങ്കിലും ഒരുമിച്ചുനിന്നാലും രാജമന്ത്രിയാകും. ൪. നാലാംഭാവാധിപനെ വ്യാഴംനോക്കുകയും കാരകനോടു വ്യാഴം കൂടുകയും അഞ്ചാം ഭാവാധിപന നാലാംഭാവാധിപന്റെ യോഗമോ ദൃഷ്ടിയോ സംഭവിക്കുന്നതായാലും രാജാവിനോടുകൂടി സഞ്ചരിക്കുന്നതിനിടവരുന്നതാണ്. ൫. അഞ്ചാംഭാവാധിപനും ഒൻപതാംഭാവാധിപനുംകൂടി ലഗ്നത്തിലൊ അതിന്റെ ഏഴിലൊ ഒൻപതിലൊ നിന്നാൽ മഹാഭാഗ്യവാനായിത്തീരുന്നതാണ് ൬. പതിനൊന്നാംഭാവാധിപൻ പാപന്മാരുടെ ദൃഷ്ടിയല്ലാതെ പതിനൊന്നാംഭാവത്തിൽ നില്ക്കുകയും കാരകഗ്രഹത്തിനു ശുഭയോഗം വരികയും ചെയ്യുന്നതായാൽ രാജസന്നിധിയിൽ ജോലികിട്ടി കീർത്തിമാനായിത്തീരും. ൭. അഞ്ചാംഭാവം ശനിക്ഷേത്രമായും അവിടെ ശനിനില്ക്കയും പതിനൊന്നിൽ ചൊവ്വാ നില്ക്കുകയും ചെയ്യുന്നതായാൽ വളരെദ്രവ്യം സമ്പാദിക്കപ്പെടും. ൮. ലഗ്നാധിപൻ പാപഗ്രഹങ്ങളോടുകൂടി ൬-൮-൧൨ ഈ രാശികളിൽ നില്ക്കയും മാരകഗ്രഹത്തിന്റെ യോഗമോ ദൃഷ്ടിയോ സംഭവിക്കയും ചെയ്യുന്നതായാൽ വളരെ ദരിദ്രനായിഭവിക്കും. ൯. ലഗ്നത്തിനും ചന്ദ്രനും കേതുവിന്റെ യോഗം സംഭവിക്കയും ലഗ്നാധിപൻ അഷ്ടമത്തിൽ നില്ക്കുകയും മാരകഗ്രഹത്തിന്റെ യോഗമോ ദൃഷ്ടിയോ സംഭവിക്കയും ചെയ്യുന്നതായാൽ ദരിദ്രനായിഭവിക്കും ൧൦. വ്യാഴം ശുക്രനെ നോക്കിയാലും ഏതെങ്കിലും ഒരുഗ്രഹം ഉച്ചത്തിൽ ഇരിക്കുകയും അതിനു മിത്രയോഗവും മിത്രദൃഷ്ടിയും ഉണ്ടാവുകയും ചെയ്താലും വ്യാഴവും ചന്ദ്രനും കേന്ദ്രത്തിൽ ഇരിക്കയും അവരെ ശുക്രൻ നോക്കുകയും ചെയ്താലും രാജയോഗം സിദ്ധിക്കു

ന്നതാകുന്നു. ൧൧. രണ്ടാംഭാവാധിപനും ബുധനും ഉച്ചമായിരിക്കയും ജന്മലഗ്നത്തിൽ ഗുരുവും ശനി എട്ടാമെടത്തിലും ഇരുന്നാൽ വലിയ ഗണിതശാസ്ത്രപണ്ഡിതനായിത്തീരു പ്രശസ്തിനേടും. ൧൨. നാലാംഭാവാധിപൻ ഒൻപതാംഭാവത്തിൽ ഇരിക്കയും ഒൻപതാംഭാവാധിപൻ കേന്ദ്രത്തിലിരിക്കയും ചെയ്താലും ലഗ്നാധിപതി നാലാമെടത്തിൽ ഇരിക്കയും നാലാംഭാവാധിപന്റെ ദൃഷ്ടി സംഭവിക്കയുംചെയ്താലും വാഹനലാഭം ഉണ്ടാകും.

൧൩. ക്ഷേത്രം — ലഗ്നത്തിന്റെയോ അഥവാ ഒരു ഗ്രഹത്തിന്റെയോ മറ്റോ വർഗ്ഗങ്ങളെ ചിന്തിക്കുമ്പോൾ അവ ഏതൊരു ഗ്രഹത്തിന്റെ രാശിയിൽ നില്ക്കുന്നുവോ വർഗ്ഗചിന്തനയിൽ ആ ഗ്രഹമാകുന്നു ഇവയുടെ ക്ഷേത്രനാഥൻ എന്നറിയണം.

൧൪. ഹോര — രാശിയുടെ പകുതിഭാഗത്തിനു ഹോരായെന്നു പറയപ്പെടുന്നു. ഗ്രഹമോ ലഗ്നമോ ഓജരാശിയിൽ ആദ്യത്തെ ഹോര സൂര്യന്റെയും രണ്ടാമത്തേതു ചന്ദ്രന്റേതുമാണു്. യുഗ്മരാശിയിൽ നില്ക്കുന്നു എങ്കിൽ ആദ്യത്തെ ഹോര ചന്ദ്രന്റേയും രണ്ടാമത്തേതു സൂര്യന്റേതുമാകുന്നു. ചന്ദ്രഹോരയുടെ അധിപന്മാർ പിതൃക്കളും സൂര്യഹോരയുടെ അധിപന്മാർ ദേവന്മാരുമാകുന്നു.

൧൫. ദ്രേക്കാണം — രാശിയുടെ മൂന്നിലൊരുഭാഗത്തെയാണു് ദ്രേക്കാണമെന്നു പറയുന്നതു്. ൧൦-ാംതീയതിവരെ ഒന്നാംദ്രേക്കാണവും ഇരുപതുഭാഗംവരെ രണ്ടാംദ്രേക്കാണവും മുപ്പതുവരെ മൂന്നാംദ്രേക്കാണവുമാണു്. ഗ്രഹത്തിന്റെയോ ലഗ്നത്തിന്റെയോ സ്ഥിതി ഒന്നാമത്തെ ദ്രേക്കാണത്തിലായാൽ ആ രാശിയുടെ അധിപൻതന്നെ ദ്രേക്കാണനാഥനാണു്. രണ്ടാമത്തെ ദ്രേക്കാണത്തിലാണെങ്കിൽ അതിന്റെ അഞ്ചാംരാശിയുടെ അധിപനും

മൂന്നാമത്തേതാണെങ്കിൽ ഒൻപതാംരാശിയുടെ അധിപനും ദ്രേക്കാണനായകന്മാരാണു്.

൰൩. ചതുർത്ഥാംശകം — രാശിയുടെ മുപ്പതുഭാഗങ്ങളെ നാലായി ഭാഗിക്കുമ്പോൾ ഒരു ഭാഗത്തിനു് ഏഴരഭാഗവും മുപ്പതു കലയും ഉണ്ടാകും. ഇങ്ങനെയാകുന്ന നാലംശങ്ങൾ. ഒന്നാമത്തെ അംശകാധിപൻ ഏതൊരു രാശിയെ ആസ്പദമാക്കി വിചാരിക്കുന്നുവോ ആ രാശിനാഥനും രണ്ടാമത്തെ അംശകാധിപൻ അതിന്റെ നാലാമത്തെ രാശിനാഥനും മൂന്നാമത്തെ അംശകാധിപൻ ഏഴാമത്തെ രാശിനാഥനും നാലാമത്തെ അംശകാധിപൻ പത്താമത്തെ രാശിനാഥനുമാകുന്നു.



൰൪. സപ്തമാംശകം — രാശിയെ ഏഴായി ഭാഗിക്കുമ്പോൾ ഒരുഭാഗത്തിനു് നാലുഭാഗവും പതിനേഴുകലയും വരും. ഇതിനെയാണു് സപ്തമാംശകം എന്നുപറയുന്നതു്. ഓജരാശി ആസ്പദമായി വിചാരിക്കുമ്പോൾ ആ രാശിതുടങ്ങിയാണു് അംശകം കണക്കാക്കി അംശകനാഥന്മാരെ അറിയേണ്ടതു്. യുഗ്മരാശിയായാൽ അതിന്റെ ഏഴാമത്തെ രാശിമുതൽ അംശകഗണനംചെയ്തു് അംശകാധിപന്മാരെ അറിയണം. ലഗ്നസപ്തമാധീശന്മാരിൽനിന്നാണു് അംശകഗണനം ചെയ്യേണ്ടതു് എന്നു പക്ഷം കാണുന്നു.

൰൫. നവാംശകം — ഒരുരാശിയുടെ ഒൻപതിലൊരു ഭാഗമായ മൂന്നുഭാഗവും ഇരുപതു് കലയുമാകുന്നു നവാംശകമെന്നു പറയുന്നതു്. ഏതൊരു രാശിയെ ആസ്പദമാക്കി വിചാരിക്കുന്നുവോ അതു് ചരരാശിയാണെങ്കിൽ ആ രാശിതുടങ്ങിയും സ്ഥിരരാശിയാണെങ്കിൽ അതിന്റെ ഒൻപതാം രാശിതുടങ്ങിയും ഉഭയരാശിയാണെങ്കിൽ അതിന്റെ അഞ്ചാമത്തെ രാശിതുടങ്ങിയുമാണു് അംശകഗണനം ചെയ്യേണ്ടതു്.

ഇങ്ങനെ അംശകഗണനം ചെയ്യുമ്പോൾ ഏതൊരു രാശിയിൽ അംശകം അവസാനിക്കുന്നുവോ ആ രാശിനാഥൻ അംശകനാഥനാകുന്നു.

൯. ദശമാംശകം—രാശിയുടെ പത്തിലൊരുഭാഗമായ മൂന്നുഭാഗത്തെയാണു് ദശമാംശകമെന്നു പറയുന്നതു്. ഓജരാശിയാണെങ്കിൽ ആ രാശിതുടങ്ങിയും യുഗ്മരാശിയാണെങ്കിൽ അതിൻെറ ഒൻപതാമത്തെ രാശിതുടങ്ങിയുമാണു് അംശകം കണക്കാക്കേണ്ടതു്.

൧൦. ദ്വാദശാംശകം—രാശിയെ പന്ത്രണ്ടായി ഭാഗിക്കുന്നതിനെയാണു് ദ്വാദശാംശകം എന്നുപറയുന്നതു്. ഇതു് ഓജയുഗ്മാദിഭേദം കൂടാതെ അതാതു സ്ഥാനങ്ങളിൽനിന്നുതന്നെയാണു് ക്രമേണ എണ്ണേണ്ടതു്.

ഗ്രഹങ്ങളുടെ കാരകം.

ആദിത്യൻ ആത്മാവും ചന്ദ്രൻ മനസ്സും ചൊവ്വാ ധൈര്യവും ബുധൻ വാക്കും വ്യാഴം അറിവും ശനി ദുഃഖവും ആകുന്നു.

ഗ്രഹങ്ങളുടെ നിറം.

ആദിത്യനു് ചുകപ്പു കറുപ്പു ചന്ദ്രനു് വെളുപ്പും ചൊവ്വായ്ക്കു ചുകപ്പും ബുധനു് കറുകനാമ്പിൻെറ നിറംപോലെ കറുപ്പും ഗുരുവിൻെറനിറം വെളുപ്പും ശുക്രൻെറനിറം ശ്യാമവണ്ണവും ശനിയുടെനിറം കരിവണ്ണവുമാണു്.

ദേവതകൾ.

ആദിത്യനു് അഗ്നിയും ചന്ദ്രനു് ജലവും ചൊവ്വായ്ക്കു സുബ്രഹ്മണ്യനും ബുധനു വിഷ്ണുവും വ്യാഴത്തിന്നു് ഇന്ദ്രനും ശുക്രനു ഇന്ദ്രാണിയും ശനിക്കു് ബ്രഹ്മാവുമാകുന്നു.

ജാതി.

വ്യാഴനും ശുക്രനും ബ്രാഹ്മണനും, ചൊവ്വായും ആദിത്യനും ക്ഷത്രിയനും, ചന്ദ്രനും ബുധനും വൈശ്യനും ശനി

ശൂദ്രഗ്രഹവുമാകുന്നു. അതാതു് ഗ്രഹങ്ങളെക്കൊണ്ടു് അതാതു വൎണ്ണങ്ങളെ ചിന്തിച്ചുകൊള്ളണം.

### രസചിന്തന.

ആദിത്യന്ന എരിവും, ചന്ദ്രന് ഉപ്പുരസവും, ചൊവ്വാസ്സിന്നു് കയ്പും, ബുധന്നു് മിശ്രരസവും വ്യാഴത്തെക്കൊണ്ടു മധുരവും, ശുക്രനെക്കൊണ്ടു് പുളിയും, ശനിയെക്കൊണ്ടു് ചവൎപ്പും ചിന്തിച്ചുകൊള്ളണം.

### വസ്ത്രചിന്തന.

വ്യാഴന്നു് മഞ്ഞപ്പട്ടും ശുക്രന്നു് മഞ്ഞവസ്ത്രവും, ആദിത്യന്നു് ചുവന്ന പട്ടും, ചന്ദ്രന്നു് വെള്ളപ്പട്ടും, ബുധന്നു് കറുത്തപട്ടും, ചൊവ്വായ്ക്കു ചിത്രത്തോടുകൂടിയ കറുത്തപട്ടും, ശനിയെക്കൊണ്ടു നാനാവൎണ്ണത്തോടുകൂടിയ വസ്ത്രത്തെയും സാധാരണ പട്ടുവസ്ത്രത്തെയും ചിന്തിക്കാവുന്നതാണു്.

### ഭൂതകാരകത്വം.

ചൊവ്വായ്ക്കു് പഞ്ചഭൂതങ്ങളിൽ വെച്ചു് അഗ്നിയുടേയും ബുധന്നു് ഭൂമിയുടെയും വ്യാഴത്തിന്നു് ആകാശത്തിൻെറയും ശുക്രന്നു് വെള്ളത്തിൻെറയും ശനിക്കു വായുവിൻെറയും കാരകത്വമുണ്ടെന്നു് തത്വമനുസരിച്ചു് പറയപ്പെട്ടിരിക്കുന്നു. വ്യാഴം തടിച്ചശരീരവും പിംഗളവൎണ്ണമായ ശരോമരോമവും കണ്ണുകളും കഫപ്രകൃതിയും എല്ലാ ശാസ്ത്രങ്ങളിലും നൈപുണ്യവും ഉള്ളവനാകുന്നു.

### പ്രഥമ ഋതുഫലം

അത്തം ചിത്തിര ചോതി വിശാഖം അനിഴം ഉത്രം ഉത്രാടം ഉത്തൃട്ടാതി മൂലം രേവതി തിരുവോണം അവിട്ടം ചതയം അശ്വതി പൂയം രോഹിണി മകയിരം ഈ നക്ഷത്രങ്ങളിലും ഋതുവായാൽ ഏററവും നല്ലതു്.

### വാരഫലം.

ഞായറാഴ്ച വ്യാധിയും തിങ്കളാഴ്ച പാതിവ്രത്യവും ചൊവ്വാഴ്ച ദുഃഖവും ബുധനാഴ്ച സ്ത്രീസന്താനവും വ്യാഴാഴ്ച രോഗവും വെള്ളിയാഴ്ച ഭർത്തൃലാഭവും ശനിയാഴ്ച മനോവ്യാകുലതയും ഉണ്ടാക്കും.

### തിഥിദോഷം.

വാവുകൾ രണ്ടും രിക്താ അഷ്ടമി ഷഷ്ഠി ദ്വാദശി പ്രതിപദം വ്യതീപാതം വൈധൃതി സന്ധ്യാകാലം ഗ്രഹണം ഇതുകൾ അശുഭങ്ങളാണ്.

### ലഗ്നഫലം.

മേടമായാൽ വ്യഭിചാരിണി ഇടവത്തിൽ പതിവ്രത മിഥുനത്തിൽ അർത്ഥലാഭം കർക്കടകത്തിൽ ഭ്രഷ്ടചാരിണി ചിങ്ങത്തിൽ പുത്രലാഭം കന്നിയിൽ ഐശ്വര്യവതി തുലാത്തിൽ അധിഭാഗ്യം വൃശ്ചികത്തിൽ പരഭോഗ്യ ധനുവിൽ ദുശ്ശീല മകരത്തിൽ മാനഹീനത കുംഭത്തിൽ ധനവതി മീനത്തിൽ ഭർത്തൃസുഖം.

### കാലഫലം.

പ്രാതഃകാലം ശോഭനം, പൂർവാഹ്നം ധനധാന്യസമൃദ്ധി അപരാഹ്നത്തിൽ വ്യഭിചാരിണി, സായാഹ്നത്തിൽ സാധുശീല, രണ്ടു സന്ധികളിലും വേശ്യ, രാത്രിയായാൽ വിധവ, പൂർവരാത്രിയായാൽ വളരെക്കാലത്തേക്കു വന്ധ്യ അപരരാത്രിയിൽ ദുർഗ്ഗയായും തീരുന്നതാണ്.

### വസ്ത്രഫലം.

ഋതുകാലത്തിലെ വസ്ത്രം കോടിയോ വെള്ളയോ ആയിരുന്നാൽ സുഭഗ, ചുവന്നതായിരുന്നാൽ വ്യാധിപീഡിത, കറുത്തതായിരുന്നാൽ വിധവ, പീതവസ്ത്രമായിരുന്നാൽ ഭോഗവതി, ശ്യാമവസ്ത്രമായിരുന്നാൽ പതിവ്രത, ജീർണ്ണവസ്ത്രമായിരുന്നാൽ ഭാഗ്യഹീനയായും ഭവിക്കുന്നതാണ്.

## സ്ഥാനഫലം.

ക്ഷേത്രം ജലം തൊഴുത്തിൽ അന്യഭവനം ഇതുകളിൽ അശുഭവും, വഴിമദ്ധ്യേയായാൽ ചണ്ഡാളഗാമിനിയായും ഭവിക്കുന്നതാകുന്നു.

## ദർശനഫലം.

തന്നത്താൻ രജസ്സു കണ്ടാൽ ദുഃഖവും, സുമംഗലി രജസ്സുകണ്ടാൽ മംഗല്യായുർവർദ്ധനവും, വിധവ കണ്ടാൽ വൈധവ്യവും, ദാസി കണ്ടാൽ സമ്പത്തും, കന്യകകണ്ടാൽ ഭോഗഭാഗ്യസമൃദ്ധിയും, പുരുഷൻ കണ്ടാൽ ദാരിദ്ര്യവും ഫലമാകുന്നു.

## ദൂതലക്ഷണം.

ചോദിച്ചറിയാനായി വരുന്ന ആരും കിഴക്കേദിക്കിൽ നിന്നു ചോദിച്ചാൽ ദൂതായവർക്കു അഞ്ചു പുത്രന്മാർ ഉണ്ടാകുമെന്നും ഉടുത്തിരുന്ന വസ്ത്രം വെള്ളയായിരുന്നു എന്നും പറയേണ്ടതാണു്. അഗ്നിമൂലയിൽ നിന്നുകൊണ്ടു ചോദിച്ചാൽ ഒരു പുത്രനേ ഉണ്ടാകയുള്ളു എന്നും ഉടുത്തിരുന്ന പുടവ കറുപ്പായിരുന്നുഎന്നും പറയണം. തെക്കുനിന്നുചോദിച്ചാൽ എട്ടു പുത്രന്മാർ ഉണ്ടാകുമെന്നും പുടവ കോടിയായിരുന്നു എന്നും, നിരൃതിമൂലയിൽ നിന്നുകൊണ്ടു ചോദിച്ചാൽ മലടിയായിപ്പോകുമെന്നും ഉടുത്തിരുന്നതു അഴുക്കുപുടവയായിരുന്നു എന്നും, പടിഞ്ഞാറെ ദിക്കിൽ നിന്നുകൊണ്ടു ചോദിച്ചാൽ ആറു പുത്രന്മാർ ഉണ്ടാകുമെന്നും പുടവ വെള്ളയായിരുന്നുഎന്നും സ്ത്രീ പതിവ്രതയാണെന്നും വായുകോണിൽ നിന്നുകൊണ്ടു ചോദിച്ചാൽ പുടവ വെള്ളയാണെന്നും, വടക്കേദിക്കിൽനിന്നു ചോദിച്ചാൽ പത്തു പുത്രന്മാർ ഉണ്ടാകുമെന്നും പുടവ പഴയതായിരുന്നു എന്നും, ഈശാനകോണിൽ നിന്നുകൊണ്ടുചോദിച്ചാൽ വസ്ത്രം കീറിയതായിരുന്നുഎന്നും പുത്രബഹുത്വമുണ്ടെന്നും പറയേണ്ടതാകുന്നു.

### വാസ്തുപുരുഷലക്ഷണം.

ഐന്ദ്രേശിരോഭാദ്രപദത്രിമാസേ
യാമ്യേ ശിരോമാർഗ്ഗശിരത്രിമാസേ
ഫാല്ഗുന്യമാസത്രയ പശ്ചിമേ സ്യാൽ
ജ്യേഷ്ഠാദമാസത്രയ ഉത്തരേ സ്യാൽ.

കന്നി തുലാം വൃശ്ചികം ഈ മൂന്നുമാസങ്ങളിലും കിഴക്കോട്ടു തലവച്ചും, ധനുസ്സ് മകരം കുംഭം ഈ മൂന്നുമാസങ്ങളിലും തെക്കോട്ടു തലവച്ചും, മീനം മേടം ഇടവം ഈ മൂന്നുമാസങ്ങളിലും പടിഞ്ഞാറോട്ടുതലവച്ചും, മിഥുനം കർക്കടകം ചിങ്ങം ഈ മൂന്നുമാസങ്ങളിലും വടക്കോട്ടു തലവച്ചും വാസ്തുപുരുഷൻ ശയിക്കുന്നു.

കുറിപ്പ്.

അടിസ്ഥാനംകെട്ടുമ്പോൾ വാസ്തുപുരുഷന്റെ തലയിൽ വെട്ടിയാൽ മൃത്യുഭയവും, പാദത്തിൽ ആയാൽ സ്ത്രീപുത്രനാശവും, കൈ മുട്ടുക് ഇവയിൽ ആയിരുന്നാൽ ചോരപീഡയും, നട്ടവയററിൽ ആയിരുന്നാൽ ധനധാന്യപുത്രാദിസമൃദ്ധിയും ഫലം. അടിസ്ഥാനം തോണ്ടുമ്പോൾ സർപ്പം തവള തേൾ ഭസ്മം എല്ല് ഓട് ഇവകൾ കണ്ടാൽ അവിടെ ഭവനം ഉണ്ടാക്കുന്നതു അശോഭനമാകുന്നു. വാതൽ വയ്ക്കുന്നതു കെട്ടാൻപോകുന്ന ഗൃഹത്തിന്റെ നീളം അളന്ന് അതിനെ ഒൻപതായി ഭാഗിച്ചു വലതുപുറത്തിൽ അഞ്ചുപങ്കും ഇടതുപുറത്തിൽ മൂന്നുപങ്കുംതള്ളി ഇടയ്ക്കു വാതിൽ ഇടേണ്ടതാകുന്നു.

---

# അദ്ധ്യായം ൧൩

---

## തച്ചുശാസ്ത്രം

### പൊതുനിയമങ്ങൾ

ഘനകീർത്തിചേർന്ന ഘൃതനിമ്നഗാതടേ
ധനുവച്ച തൽപുരദിശി പ്രധാനമാം
പലവക്കുളങ്ങളരെയമർന്നീടും ശിവം
പലസങ്കടങ്ങളൊഴിവാൻ വിചിന്തയേൽ.

### ഭൂലക്ഷണം

പശുക്കളും നല്ല മനുഷ്യർ പൂമരം
ഫലദ്രുമം പാൽമരമുള്ള ഭൂമിയും
കിഴക്കു ചാഞ്ഞിട്ടു നിരന്നു മാർദ്ദവം
മുഴക്കവും നീർവളമായ ഭൂമിയും.
ബീജങ്ങളതാശു മുളയ്ക്കുമേടവും
ഖാതപാ നിറച്ചീടുകിലേററമുള്ളതും
ശീതോഷ്ണയോരാർത്തി കുറഞ്ഞ ദേശവും
വേനൽക്കു നീരുള്ളതു നല്ല ഭൂമിയാം.

കിഴക്കു താഴ്ന്നു പടിഞ്ഞാറുയർന്നാൽ ഐശ്വര്യവും, തെക്കു താഴ്ന്നു വടക്കുയർന്നാൽ മൃത്യുവും, പടിഞ്ഞാറു താഴ്ന്നു കിഴക്കുയർന്നാൽ പുത്രദുരിതവും, വടക്കു താഴ്ന്നു തെക്കുയർന്നാൽ ധനലാഭവും സംഭവിക്കുന്നതാകുന്നു.

### കോൺരാശിഫലങ്ങൾ

അഗ്നികോണു താഴ്ന്നു വായുകോണുയർന്നാൽ അഗ്നിദോഷത്തേയും, നിരൃതികോണു താഴ്ന്നു ഈശകോണുയർന്നാൽ ധനഹാനിയേയും, ഈശകോണു താഴ്ന്നു നിരൃതികോണുയർന്നാൽ വിദ്യാലാഭാദി സർവ്വഗുണപുഷ്ടിയും ഫലമാകുന്നു.

### കൊള്ളരുതാത്ത സ്ഥലങ്ങൾ

ഭസ്മം കരിക്കട്ടയുമെല്ലു കേശവും
മദ്ധ്യേ നതാം പുററുമിപ്പൊത്തുമുള്ളതും
കോണസ്ഥിതാം ഗർയ്യുതാം ച മേദിനീം
ദുർഗ്ഗന്ധിനീം കൊള്ളരുതാക്കമെങ്ങുമേ.

### വിശേഷവിധി.

മദ്ധ്യം കിളുന്നുള്ളൊരു ഭൂമിയിങ്കൽ
ഗൃഹം ചമച്ചാലൊരു പത്തുവർഷം
കിഴക്കുയർന്നാകിലുമപ്രകാരം
വടക്കു ച തെക്കും പുനരാറു വർഷം
സഹസ്രമാം നൈരൃതമെങ്ങു പിന്നെ
തരൾമാം പശ്ചിമമുന്നതം ചേൽ

ഇൗരാറുവായൗ പുനരുത്തരത്തിൽ
എട്ടും തഥൈശങ്കപ്പൊരാറു വർഷം
വധ്വാശ്ച്വരിക്കുന്നവിടം കടന്നാൽ
ഗോവാജിതൊട്ടുക്തഫലങ്ങളേവ.

ദിക്പരിജ്ഞാനം

അബ്ദ്വാരാദിപരിക്ഷയാ സമതലേ വൃത്തംവരച്ചാലതി-
ന്മദ്ധ്യേ ശംകുനിറുത്തി വൃത്തമതിലച്ഛായാഗ്രവും തട്ടിയാൽ
അങ്കംതൊട്ടുപരാഹ്ണികേപി ച തഥാ കൃത്വാ കിഴക്കഗ്രമാ-
യങ്കംരണ്ടിലുമായ്ക്കുറിക്ക ചരടും പൂർവ്വാപരം നേർവരും
പിടിക്കസൂത്രം ചരതിച്ചുമദ്ധ്യേ കിഴക്കുനോക്കീട്ടഥവാവടക്കം
അളന്നു മദ്ധ്യാലഥ നാലുപാടും പിടിക്ക സീമയ്ക്കഥ നാലു-
സൂത്രം.

ഗൃഹസ്ഥാനം

അപ്പോറംവരും നാലുപങ്ങളോട്ടും പുത്തൻ-
പുരേടംപുനരീശഖണ്ഡേ
രക്ഷോവരസ്യാപി ഗൃഹം ചമച്ചു മറേറ-
വ രണ്ടും സദനേഷു നിന്ദ്യം.

സൂത്രം അറിവാൻ

സൂത്രം പൂർവ്വാപരാംശം വിനിഹിതമുദിതം
ബ്രഹ്മസൂത്രം യമാഖ്യം
യാമ്യോദഗ്ഗാമിചൈവാന്തിമധരണിതലേ
ബന്ധിതസ്യാം ചതുർത്ഥ
സർവ്വേഷാമീശഖണ്ഡം ശ്രുതമഥ ധ-
നസംവർദ്ധനം മാനുഷാഖ്യം
ദൈവാഖ്യം നൈരൃതം ശോഭനമപി ച
ഗൃഹം കല്പയേൽ മാനവാനാം.

പറമ്പിൻെറ നടുവെ കിഴക്കുപടിഞ്ഞാറുള്ള സൂത്രം ബ്രാഹ്മസൂത്രം. തെക്കുവടക്കുള്ള സൂത്രം യമസൂത്രം. ഇങ്ങനെ

സൂത്രങ്ങൾ രണ്ടുകൊണ്ടു് പറമ്പു് നാലുഖണ്ഡമാക്കിയാൽ ഈശകോണിലെ ഖണ്ഡം എല്ലാവക്കും പുരവെപ്പാൻ നന്നു്. സമ്പത്തിനെ വർദ്ധിപ്പിക്കും. (മനുഷ്യഖണ്ഡമെന്നു പേർ) നിരൃതികോണിലെ ഖണ്ഡവും ഗൃഹംവെപ്പാൻ കൊള്ളാം. അതിനു് ദേവഖണ്ഡമെന്നുപേർ.




## മാസങ്ങൾ.

മകരം, കക്കടകം, ചിങ്ങം, കുംഭം ഈ മാസങ്ങളിൽ കിഴക്കേതും പടിഞ്ഞാറേതും വയ്ക്കുന്നതിനും; ഇടവം, വൃശ്ചികം, മേടം, തുലാം ഈ മാസങ്ങളിൽ വടക്കേതും തെക്കേതും വയ്ക്കുന്നതിനും വിധിയുണ്ടു്. ഇതിനുവിരുദ്ധമായി പുരവയ്ക്കുന്നതായാൽ ആ ഗൃഹത്തിൽ താമസിക്കുന്നവക്കു് പലവിധമായ രോഗാദ്യനത്ഥങ്ങളേയും ദാരിദ്ര്യത്തേയും മററും കൊടുക്കുന്നതാണു്. പുറമേ മീനം, മിഥുനം, കന്നി, ധനു ഈ മാസങ്ങളിൽ മേൽ വിവരിക്കപ്പെട്ട ഗൃഹങ്ങൾ ഉണ്ടാക്കുവാൻ പാടില്ല. ഉരപ്പുര കളിപ്പുര, തൊഴുത്തു് ഇതുകൾ ഉണ്ടാക്കുന്നതിൽ വിരോധമില്ലെന്നും കാണ

പ്പെടുന്നുണ്ട്. മോട്ടുവാക്കില്ലാത്ത മാസങ്ങളിൽ പുരവയ്ക്കേണ്ട അത്യാവശ്യം നേരിടുന്നതായാൽ വാസ്തുദിവസം അറിഞ്ഞു് ശരിയായ സമയനിൎണ്ണയം ഗണിച്ചുവരുത്തി ഏകാന്തസമയത്തിൽ പുരവച്ചുകൊള്ളുന്നതിന്ന് വിരോധമില്ല.

## വാസ്തുവിൻെറ വിവരണം.

പണ്ടുകിടപ്പുണ്ടൊരു ദാനവൻ ക്ഷിതൌ
പേർവാസ്തുപാലസ്യ കിടപ്പുമിങ്ങനെ
ഈശാനകോണേ തല, കാല്പ നൈരൃതേ
ജാനുക്കളും വായ്വാഗ്നേയിൽ ഹസ്തപാദയോഃ
അമ്പത്തിമൂന്നുസുരവൎയ്യരവന്മേൽനിത്യം
നിൽപ്പുണ്ടവൎക്കവനും ബലിപൂജയെല്ലാം
വേണം ഗൃഹം പണിതുടങ്ങുന്നനാളുമന്ത്യേ
മദ്ധ്യേ ച ദൈവതഗൃഹേഷു ന ചേദനൎത്ഥം
ഏവം കൃത്വാ മണ്ഡലേ പൂജയിത്വാ
തത്തന്നാമ്നാ ദേവതാഭ്യോ ബലിം ച
ദദ്യാന്മന്ത്രീ സൎവ്വകാൎയ്യാൎത്ഥസിദ്ധ്യൈ
ഗേഹാരംഭേ വാ സമാപ്തൌ സുഖായ.

## വിവരണം.

വാസ്തുപുരുഷൻ സൂൎയ്യൻ നിൽക്കുന്ന രാശിയിൽ കാലും അസ്തമനരാശിയിൽ തലയുംവച്ചു് ഇടത്തോട്ടു ചരിഞ്ഞിളകി നാലുദിക്കിലും തിരിഞ്ഞുകൊണ്ടിരിക്കും. വാസ്തുപുരുഷൻെറ കാലിന്മേൽ പ്രഥമസ്തംഭം നാട്ടിയാൽ അൎത്ഥനാശവും, തലയിലായാൽ മരണവും പുറത്തായാൽ ആപത്തും, നെഞ്ചത്തോ തുടയിലോ ആയാൽ നാശവും, വയററിന്മേൽ ആയാൽ ശുഭഫലവും സംഭവിക്കുന്നതാകുന്നു. വാസ്തുവിൻെറ കിടപ്പനുസരിച്ചാണു് മോട്ടുവാക്കില്ലാത്ത മാസങ്ങളിൽ വാസ്തുദിവസം കൊള്ളിച്ചിട്ടുള്ളതെന്നും അറിയേണ്ടതാണു്.

### മാസഫലം.

ഗൃഹസംസ്ഥാപനം സൂര്യേ മേഷസ്ഥേ ശുഭദം ഭവേൽ
വൃഷസ്ഥേ ധനവൃദ്ധിസ്സ്യാന്മിഥുനേ മരണം ഭവേൽ
കർക്കടേ ശുഭദം പ്രോക്തം സിംഹേ ഭൃത്യവിനാശനം
കന്യാ രോഗം തുലാ സൗഖ്യം വൃശ്ചികേ ധനവർദ്ധനം
കാർമുകേ ച മഹാഹാനിർമകരേ സ്യാദ്ധനാഗമഃ
കുംഭേ ച രത്നലാഭഃ സ്യാന്മീനേ രോഗഭയം ഭവേൽ.

### വാസ്തുദിവസം.

| | | | |
|---|---|---|---|
| മേടമാസം | ൧൦-ാംനു | ൫ | നാഴിക |
| ഇടവമാസം | ൨൧-ാംനു | ൮ | ടി |
| കർക്കടകമാസം | ൧൧-ാംനു | ൨ | ടി |
| തുലാമാസം | ൧൧-ാംനു | ൨ | ടി |
| ചിങ്ങമാസം | ൬-ാംനു | ൨൧ | ടി |
| വൃശ്ചികമാസം | ൮-ാംനു | ൧൦ | ടി |
| മകരമാസം | ൧൨-ാംനു | ൮ | ടി |
| കുംഭമാസം | ൨൦-ാംനു | ൮ | ടി |

ഈ മാസം തീയതിനാഴികകളിൽ വാസ്തു എഴുനേല്ക്കുന്നതാണെന്നും അതുമുതൽ കളി ൰, ജപം ൰, ഊണ ൰, ഏകാന്തം ൰, മയക്കം ൰ നാഴികവീതമാണെന്നും അതിൽ ഏകാന്തസമയമാണ പുരയ്ക്കു വേണ്ടതെന്നും കാണുന്നു. എന്നാൽ ഇതിനെ ഒപ്പിച്ച് എത്രനാഴിക കൂട്ടിയാലൊ കുറച്ചാലൊ വാക്യം ശരിപ്പെടുമെന്നുനോക്കി ആ തിയതിക്കുള്ള സൂര്യസ്ഫുടം ശരിപ്പെടുത്തണം. അപ്പോഴം സമയം സൂക്ഷ്മംകിട്ടുന്നതുമാകുന്നു. എന്നാൽ ദീർഘകാലം പുത്രമിത്രാദികളോടും ധനൈശ്വര്യാദികളോടും കൂടി ആ ഗൃഹം ശോഭനീയമായി ഭവിക്കുന്നതും ആകുന്നു.

### വിശേഷക്കുറിപ്പുകൾ.

൨൪ കോൽചുററു് എന്നു പറഞ്ഞാൽ നാലു ഉത്തരത്തിന്റേയും ഉള്ളളവു് എന്നു അറിയേണ്ടതാണു്. കെട്ടിട

വിസ്താരം നിശ്ചയിക്കുന്നതിന്ന് എത്രയിൽ അംശകം എന്നു നിശ്ചയിക്കുക അതിന്ന് ചുററിന്റെ പകുതിഎടുക്കണം. എടുക്കുമ്പോൾ ഒരു നെടിയതിന്റേയും കുറിയതിന്റേയും ഉറപ്പെട്ടം. ൩൨—ൽ കുറഞ്ഞുകുറഞ്ഞുവരുമ്പോൾ വിതി കൂട്ടം. ൨ൻ കോലിന്റെ പകുതി ൧൪ കോലേ ൧൩. അതിനെ ൧൩ കൊണ്ടു ഹരിച്ചു വരുന്ന ഹരണഫലത്തെ നാലു കൊണ്ടു പെരുക്കിയാൽ കിട്ടുന്നതു് വിസ്താരവും അംശകം എടുത്തതിൽ നാലുഅംശകം വിസ്താരവും ശേഷം നീളവുമാകുന്നു. അംശത്തിൽ ശിഷ്ടാംഗുലംവന്നാൽ ഔചിത്യം പോലെ വിസ്താരത്തിലും ദീർഘത്തിലും കൂട്ടിക്കൊള്ളാവുന്നതും ആകുന്നു. ൩൧, ൨൯, ൨൭, ൧൯, ൧൭ ഇവകൾ പാദുകസംഖ്യകളാകയാൽ അംശിക്കാനായി എടുക്കരുതു്. എടുത്താൽ നാശത്തെ ചെയ്യുന്നതാണു്.

തൊഴുത്തു്.

നേർകിഴക്കോ തഥാ മേക്കോ ജ്ഞൂമാൽ പശ്ചിമത്തിലാം
പൂഷാവിതഥകന്മാർതൻപദമദ്ധ്യത്തിലോ തഥാ
വായുകോണിന്നടുത്തുള്ള തെക്കു മൂന്നാംപദത്തിലോ
നിരൃത്യാമുത്തരേ മൂന്നാമത്തേ സുഗ്രീവനുള്ളൊരു
പദത്തിലതിലോകൊള്ളാം തൊഴുത്തുകളശേഷവും
നേരെ തെക്കുപോൽകൊള്ളാം വൃഷമാഹിഷയോസ്തഥാ
വാസ്തുമർമ്മത്രിശൂലങ്ങളുവയൽ കൊള്ളുമെങ്കിലോ
വിശേഷാൽ ക്ഷയകൃത്താകുന്നതിനാലവ നീക്കണം.

കൂപതടാകങ്ങൾ.

അഗ്രോരുത്തരഗം ദേശം കൊള്ളാം കൂപതടാകയോഃ
വിശേഷിച്ചുകിണററിന്നു ബാഹ്യാന്തരഗമായിട്ടും
സോമന്റെ പദവുംനേരേ പടിഞ്ഞാറഥ മീനവും
മേടവും ഖനനം ചെയ്യാം തടാകങ്ങൾക്കുമുത്തമം.
നടിയെല്ലാസ്ഥലത്തും വന്നൊഴുകുന്നതു നന്നുതേ
ഏകത്ര തോയമെന്നാകിൽ അതത്ര ഹിതമല്ലപോൽ

നദീക്രൂപതടാകാദി ജലമെങ്ങും വഹിക്കുകിൽ
ഏതൃയംനന്ദ നിരൃതിക്കോണിൽ ക്രൂപം വിധിക്കൊലാ
നൈരൃത്യാം ക്രൂപമെന്നാകിൽ ബാലക്ഷയമകപ്പെട്ടും
പുരവയ്ക്കുന്നതിൻമുമ്പേ ഉണ്ടെങ്കിൽ ദോഷമില്ലഌ
അഗ്നിക്കോണിൽ കുഴിക്കൊല്ലാ ക്രൂപമതൊരുകാലവും
തത്രക്രൂപം പുരാഭൂതമെന്നാലും കളയേണമേ
തത്രൈവ കുളവും നിന്ദ്യമവ വഹ്നിഭയപ്രദം
ദക്ഷിണേപി തഥാ ക്രൂപതടാകഫലവും തഥാ.

മർമ്മസന്ധി അറിവാൻ.

ദീർഘേഷു രന്ധ്രത്രയവേദഭാഗേ
വ്യാസേഷ്ടമേതേ ഉപസന്ധിരത്ര
നന്ദത്രയാഷ്ടദ്വയമംശമദ്ധ്യേ
വർജ്ജ്യം സമസ്തം സകലേഷു മർമ്മം.

ഗൃഹദീർഘത്തിന്റെ വ്യ-ൻ-ഈ സന്ധിരേഖകളും വിസ്താരത്തിന്റെ ര്-ന-ഈ സന്ധിരേഖകളും വിസ്താരത്തിന്റെ പകുതിവീതം ദീർഘത്തിൽ വരുന്ന കൂടമർമ്മസന്ധികളും വ്യ-അംശത്തിൽ വ-ൻ-അംശത്തിൽ ന-വരുന്നതിന്റെ മദ്ധ്യമാകുന്ന ശുദ്ധിമർമ്മസന്ധികളും ഇങ്ങനെ ഗൃഹമർമ്മസന്ധികൾ ഉത്ഭവിക്കുന്നു. ഈ സന്ധികളിൽ കമ്പ് ഏറ്റ് കാലുകൾ ഉപോത്തരങ്ങൾ യാതൊന്നും വരുരുതെന്നാണ് നിർബന്ധം. ഇപ്രകാരം സർവ്വത്ര ആചരിച്ചുവരുന്നു.

നാൾ തിഥി യോനി മുതലായതറിവാൻ.

ചുറ്റെട്ടേററിയഴിക്ക മുപ്പതിലുടൻ മുപ്പത്തൊമ്പതോളടഴിലും
പന്ത്രണ്ടാലഥ ശിഷ്ടമേവ തിഥിയും നാളും ഗൃഹവും ലാഭവും
മൂന്നേററിട്ടഥ യോനിയെട്ടിലഴിവാരേഴിൽ കഴിച്ചാൽ വരും
നാളിന്നെത്രഹരിച്ചുപോയിയവ പോൽബാല്യാദിയഞ്ചായതും

ധ്വജം ധൂമം തഥാ സിംഹം കുക്കുരം വൃഷഭം ഖരം
ഗജം വായസമെന്നെട്ടു യോനി പൂൎവ്വാച് ഛുഭാശുഭം
ബാല്യം കൌമാരകം പിന്നെ യൌവ്വനം വാൎദ്ധകം മൃതി
വയോദ്യോഗമിതഞ്ചുള്ള മരണം കൊള്ളുകില്ലിതിൽ.

ഏകയോനിമുതൽ പശ്ചിമാനനം
സിംഹയോനി പരമുത്തരാനനം
പ്രാങ്മുഖം തദനു പഞ്ചയോനിയാം
തെങ്മുഖം ച ഗജയോനി തല്പരം.

വിവരണം.



൧. ആ ഗ്രഹിക്കപ്പെട്ട ആകെച്ചുററിനെ ൩ കൊണ്ടു പെരുക്കി ൮ കൊണ്ടു ഹരിച്ചാൽ ശേഷിക്കുന്ന സംഖ്യ യോനി.

൨. ആ പെരുക്കത്തെ ൧൪ കൊണ്ടു ഹരിച്ചാൽ ശിഷ്ടം വ്യയം.

൩. ആകെച്ചുററിനെ ൮ കൊണ്ടു പെരുക്കി ൧൨ കൊണ്ടു ഹരിച്ചാൽ ശിഷ്ടം ആയം.

൪. ആ പെരുക്കത്തെ ൨൭ കൊണ്ടു ഹരിച്ചാൽ ശിഷ്ടം നക്ഷത്രം.

൫. ആ പെരുക്കത്തെ ൨൭ കൊണ്ടു ഹരിച്ചാൽ എത്ര പ്രാവശ്യം പോയോ ആ സംഖ്യ വയസ്സ്.

൬. ആ പെരുക്കത്തെ ൩൦ കൊണ്ടു ഹരിച്ചാൽ ശേഷിക്കുന്ന സംഖ്യ ശുക്ലകൃഷ്ണപക്ഷങ്ങളിലെ തിഥി.

൭. ആ പെരുക്കത്തെ ൭ കൊണ്ടു ഹരിച്ചാൽ ശിഷ്ടം വരുന്നതു ആഴ്ച.

൮. ആകെച്ചുററിനെ ൯ കൊണ്ടു പെരുക്കി ൧൦ കൊണ്ടു ഹരിച്ചാൽ ശേഷിക്കുന്ന സംഖ്യ വ്യയവുമാകുന്നു എന്നു വൈകല്പികപക്ഷം.

൯. ആകെച്ചുററിനെ ൩ കൊണ്ടു പെരുക്കി ൮ കൊണ്ടു ഹരിച്ചാൽ ശിഷ്ടം ധ്വജാദിയോനി.

൧൦. ആകെച്ചുററിനെ ൯ കൊണ്ടു പെരുക്കി ൮ കൊണ്ടു ഹരിച്ചാൽ ശിഷ്ടം ധ്വജാദി ആയം.

൧൧. ൮ കൊണ്ടു പെരുക്കി ൨൭ കൊണ്ടു ഹരിച്ചാൽ ശിഷ്ടം നക്ഷത്രം.

൧൨. ൮ കൊണ്ടു പെരുക്കി ൧൫ കൊണ്ടു ഹരിച്ചാൽ ശിഷ്ടം പക്കം.

൧൩. ൪ കൊണ്ടു പെരുക്കി ൨൭ കൊണ്ടു ഹരിച്ചാൽ ശിഷ്ടം യോഗം.

൧൪. ൮ കൊണ്ടു പെരുക്കി ൧൨൦ കൊണ്ടു ഹരിച്ചാൽ ശിഷ്ടം ആയുസ്സുമാകുന്നു.

വിസ്താരം.

നാന്മുന്നാദ്യംതുടങ്ങീ ഗൃഹചരിവൃതകം-
കണ്ടുമുപ്പത്തിരണ്ടോ-
ളംതാനംശിച്ചു കൊള്ളാമിവകളിലവിടെ-
പ്പാൎക്ക പാദോനമൊക്കെ
നീക്കേണം മററതെല്ലാം ഗുണകരഗുണകാം-
ശങ്ങളാണെന്നുമോൎത്തീ-
ടേണം തച്ഛിസ്തൃതിക്കായഖിലഗൃഹവിധി-
പ്രോക്തമാൎഗ്ഗേഷു ധീമാൻ

## കിഴക്കിനിധ്വജയോനി (ഏകയോനി)

| പരിക്ക് | ചുററ് | | ആയം | | വ്യയം | വയസ്സ് | നക്ഷത്രം | നക്ഷത്ര ദേവത | ഗുണദോഷഫലം |
|---|---|---|---|---|---|---|---|---|---|
| | കോൽ | വിരൽ | കോൽ | വിരൽ | | | | | |
| 5 | 13 | 16 | 1 | 8 | 13 | വാർദ്ധക്യം | ഭരണി | യമൻ | അധമം |
| 6 | 16 | 8 | 10 | 16 | 7 | ടി | അവിട്ടം | വസു | മദ്ധ്യമം |
| 7 | 19 | 0 | 8 | 0 | 0 | മരണം | അനിഴം | മിത്രൻ | മരണം |
| 8 | 21 | 16 | 5 | 0 | 9 | ബാല്യം | ഉത്രം | ഭഗൻ | അധമം |
| 9 | 24 | 8 | 2 | 0 | 3 | കൗമാരം | തിരുവാതിര | ശിവൻ | അധമം |
| 10 | 27 | 0 | പൂ | ർണ്ണം | 11 | യൗവനം | രേവതി | പൂഷാവ് | അധമം |
| 11 | 29 | 16 | 9 | 8 | 5 | യൗവനം | തിരുഓണം | വിഷ്ണു | ഉത്തമം |
| 15 | 40 | 8 | 10 | 16 | 9 | ബാല്യം | ഉത്രട്ടാതി | അഹിർബുദ്ധ്നി | ഉത്തമം |

## പടിഞ്ഞാററിനി വൃഷയോനി (പഞ്ചയോനി)

| | | | | | | | | | |
|---|---|---|---|---|---|---|---|---|---|
| 7 | 20 | 8 | 6 | 16 | 5 | ബാല്യം | അശ്വതി | അശ്വിനിദേ- | ഉത്തമം |
| 8 | 23 | 0 | 4 | 0 | 13 | ബാല്യം | ഓണം | വിഷ്ണു (വകൾ | അധമം |
| 9 | 25 | 16 | 1 | 8 | 7 | കൗമാരം | അനിഴം | മിത്രൻ | അധമം |
| 10 | 28 | 8 | 10 | 16 | 9 | യൗവനം | പൂരം | അര്യമാ | ഉത്തമം |
| 11 | 31 | 0 | 8 | 0 | 9 | വാർദ്ധക്യം | മകയിരം | ചന്ദ്രൻ | അധമം |
| 12 | 33 | 16 | 5 | 8 | 3 | ടി | രേവതി | പൂഷാവ് | മധ്യമം |
| 13 | 36 | 8 | 2 | 16 | 11 | മരണം | ഉത്രാടം | വിശ്വന്മാർ | അധമം |
| 14 | 39 | 0 | പൂ | ർണ്ണം | 5 | ബാല്യം | ചോതി | വായു | ഉത്തമം |
| 16 | 44 | 8 | 6 | 16 | 7 | യൗവനം | രോഹിണി | ബ്രഹ്മൻ | അധമം |

## തെക്കിനി സിംഹയോനി

| പരിധി | ചുറ്റ് | | ആയം | | വ്യയം | വയസ്സ് | നക്ഷത്രം | നക്ഷത്ര ദേവത | ഗുണദോഷ ഫലം |
|---|---|---|---|---|---|---|---|---|---|
| | കോൽ | വിരൽ | കോൽ | വിരൽ | | | | | |
| 4 | 11 | 16 | 9 | 8 | 7 | യൗവനം | അത്തം | ആദിത്യൻ | ഉത്തമം |
| 5 | 14 | 8 | 6 | 16 | 1 | വാർദ്ധക്യം | പുണർതം | അദിതി | മധ്യമം |
| 6 | 17 | 0 | 4 | 0 | 9 | മരണം | അശ്വതി | അശ്വിദേവ | അധമം മ) |
| 7 | 19 | 1 | 1 | 8 | 3 | ടി | അവിട്ടം | വസു (കൾ | അധമം (മ) |
| 8 | 22 | 8 | 10 | 16 | 11 | ബാല്യം | അനിഴം | മിത്രൻ | അധമം |
| 9 | 25 | 0 | 8 | 0 | 5 | കൗമാരം | പൂരം | അര്യമാ | സർവ്വത്രഉത്ത |
| 10 | 27 | 16 | 5 | 8 | 18 | യൗവനം | തിരുവാതി | ശിവൻ | അധമം മം |
| 14 | 38 | 8 | 6 | 16 | 3 | ബാല്യം | മകം (ര | പിതൃക്കൾ | സർവ്വത്ര ഉത്തമം |

## വടക്കിനിഗജയോനി (സപ്തയോനി)

| | | | | | | | | | |
|---|---|---|---|---|---|---|---|---|---|
| 7 | 21 | 0 | പൂജ്യം | | 7 | ബാല്യം | തിരുവാതിര | ശിവൻ | അധമം |
| 8 | 23 | 16 | 9 | 8 | 1 | കൗമാരം | അശ്വതി | അശ്വിനി | ഉത്തമം |
| 9 | 26 | 8 | 6 | 16 | 9 | ടി | ഓണം | വിഷ്ണു | അധമം |
| 10 | 29 | 0 | 4 | 0 | 3 | യൗവനം | വിശാഖം | ഇന്ദ്രാഗ്നികൾ | ഉത്തമം |
| 11 | 31 | 16 | 1 | 8 | 11 | വാർദ്ധക്യം | പൂരം | അര്യമാ | അധമം |
| 12 | 34 | 8 | 10 | 16 | 5 | മരണം | മകയിരം | ചന്ദ്രൻ | അധമം |
| 13 | 37 | 0 | 8 | 0 | 13 | ടി | ഉത്രിട്ടാതി | അഹിർബുദ്ധ്നി | അധമം |
| 14 | 39 | 16 | 5 | 8 | 7 | ബാല്യം | ഉത്രാടം | വിശ്വദേവകൾ | അധമം |
| 15 | 42 | 8 | 2 | 16 | 1 | കൗമാരം | ചോതി | വായു | മധ്യമം |

## വൃക്ഷനില

കിഴക്കിലഞ്ഞിയും പേരാൽ തെക്കങ്ങൊമ്രവൃമത്തിയും
പശ്ചിമേ പാലയും പിന്നെ അരയാലും തഥൈവ ച
ഉത്തരേ നാഗതരുവുമിത്തിയും ശുഭമേവ ഹി
പനസം ക്രമുകം കേരം ചൂതമെന്നിവയൊക്കെയും
പൂർവ്വാദിദിക്കുനാലിനും ക്രമാൽ ശോഭനമാസ്ഥരും
ഏവം തരുക്കൾനില്ക്കേണ്ടസ്ഥാനത്തിന്മറുദിക്കിലായ്
നിന്നീടുമരയാലഗ്നിഭയവും ബഹുധാ ഭ്രമം
പേരാൽവൈരികൂടേ ശസ്ത്രപാതവും പുനരങ്ങനെ
അത്തിക്കുദരസന്താപമതും വന്നുഭവിച്ചിടും



പ്ലാശാശോകകടുക്കക്രവളകരിഞ്ഞാലികമിഴ് ചന്ദനം
വേങ്ങാനെല്ലിസുകൊന്നചെമ്പകമതും പുന്നാഗദേവാഘപവും
പിന്നേ വാഴത്തുടങ്ങിയുള്ളവകളും ജാതികതക്കത്തിമു-
ല്ലായെന്നുള്ളവയും ഗൃഹത്തിനടെചുററും നില്ക്കിലേററംശുഭം.

## വിധിബോധനം

### ചക്രം.



## വാസ്തു (പദ) മൎമ്മനിരൂപണം

### ചക്രം.

ബ്രഹ്മ

| | | | | | | | | | |
|---|---|---|---|---|---|---|---|---|---|
| ൩ | ൩ | ൩ | ൭ | ൩ | ൩ | ൭ | ൩ | ൩ | ൩ |
| ൩ | ൬ | ൬ | ൪ | ൬ | ൬ | ൪ | ൬ | ൬ | ൩ |
| ൩ | ൬ | ൬ | ൪ | ൬ | ൬ | ൪ | ൬ | ൬ | ൩ |
| ൭ | ൪ | ൪ | ൮ | ൪ | ൪ | ൮ | ൪ | ൪ | ൭ |
| ൩ | ൬ | ൬ | ൪ | ൬ | ൬ | ൪ | ൬ | ൬ | ൩ |
| ൩ | ൬ | ൬ | ൪ | ൬ | ൬ | ൪ | ൬ | ൬ | ൩ |
| ൭ | ൪ | ൪ | ൮ | ൪ | ൪ | ൮ | ൪ | ൪ | ൭ |
| ൩ | ൬ | ൬ | ൪ | ൬ | ൬ | ൪ | ൬ | ൬ | വ |
| ൩ | ൬ | ൬ | ൪ | ൬ | ൬ | ൪ | ൬ | ൬ | ൩ |
| ൩ | ൩ | ൩ | ൭ | ൩ | ൩ | ൭ | ൩ | ൩ | ൩ |

ബ്രഹ്മ

൮-ൽ ൪, ൬-ൽ ൩൬, ൭-ൽ ൮,
൪-ൽ ൨൪, ൩-ൽ ൨൮. ആകെ ൧൦൦ മൎമ്മങ്ങൾ.

## ജനനമരണങ്ങൾ.

| ജനനം | | മരണം | |
|---|---|---|---|
| കോൽ | അംഗുലം | കോൽ | അംഗുലം |
| 3 | 9 | 16 | 21 |
| 20 | 6 | 33 | 18 |
| 37 | 3 | 50 | 15 |
| 54 | 0 | 67 | 12 |
| 70 | 21 | 84 | 9 |
| 87 | 18 | 101 | 6 |
| 104 | 15 | 118 | 3 |
| 121 | 12 | 135 | 0 |

ഇത്യാദി കാണണം

മുക്കോലോടു നവാംഗുലങ്ങളുള്ളവായപ്പോൾ ജനിച്ഛായതിൽ
പന്ത്രണ്ടംഗുലസംയുതത്തൊടു പതിമ്മൂന്നെന്നുകോലെത്തിയാൽ
മൃത്യുപ്രാപ്തമതിങ്കലജ്ജനനമാം മുക്കോലിനോടൊൻപതും
ചേർത്താലുത്ഭവമായിടുന്നിതുവിധം മേലും ക്രമാൽ ചേർന്നിടും.

| നക്ഷത്രം | നാമനക്ഷത്രം | മൃഗം | വൃക്ഷം | പക്ഷി | ഭൂതം | ഗണം | ദേവത |
|---|---|---|---|---|---|---|---|
| അശ്വതി | ചു-ചെ-ചൊ-ലാ | കുതിര | കാഞ്ഞിരം | പുള്ള് | ഭൂമി | ദൈവം | അശ്വിനിദേവ- (കൾ |
| ഭരണി | ലി-ലു-ലെ-ലൊ | ആന | നെല്ലി | പുള്ള് | ഭൂമി | മാനുഷം | യമൻ |
| കാർത്തിക | അ-ഇ-ഉ-എ | ആട് | അത്തി | പുള്ള് | ഭൂമി | ആസുരം | അഗ്നി |
| രോഹിണി | ഒ-വാ-വി-വു | നൽപ്പാമ്പ് | ഞാവൽ | പുള്ള് | ഭൂമി | മാനുഷം | ബ്രഹ്മാവ് |
| മകയിരം | വെ-വൊ-കാ-കി | പാമ്പ് | കരിങ്ങാലി | പുള്ള് | ഭൂമി | ദൈവം | ചന്ദ്രൻ |
| തിരുവാതിര | കു-ഖ-ങ-ഛ | ശ്വാവ് | കരിമരം | ചകോരം | ജലം | മാനുഷം | ശിവൻ |
| പുണർതം | കെ-കൊ-ഹാ-ഹി | പൂച്ച | മുള | ചകോരം | ജലം | ദൈവം | അദിതി |
| പൂയം | ഹു-ഹെ-ഹൊ-ഡ | ആട് | അരയാൽ | ചകോരം | ജലം | ദൈവം | ബൃഹസ്പതി |
| ആയില്യം | ഡി-ഡു-ഡെ-ഡൊ | കരിംപൂച്ച | നാകം | ചകോരം | ജലം | ആസുരം | സർപ്പങ്ങൾ |
| മകം | മാ-മീ-മ-മെ | എലി | പേരാൽ | ചകോരം | ജലം | ആസുരം | പിതൃക്കൾ |
| പൂരം | മൊ-ടാ-ടി-ടു | ചുണ്ടെലി | പ്ലാശ് | ചകോരം | ജലം | മാനുഷം | അര്യമാ |
| ഉത്രം | ടെ-ടൊ പാ-പി | ഒട്ടകം | ഇത്തി | കാകൻ | അഗ്നി | മാനുഷം | ഭഗൻ |
| അത്തം | പു-ഷ-ണ-ഠ | പോത്ത് | അമ്പഴം | കാകൻ | അഗ്നി | ദൈവം | ആദിത്യൻ |
| ചിത്ര | പെ-പൊ-രാ-രി | ആൺപുലി | കൂവളം | കാകൻ | അഗ്നി | ആസുരം | ത്വഷ്ടാവ് |
| ചോതി | രു-രേ-രോ-താ | മഹിഷം | നീർമരുത് | കാകൻ | അഗ്നി | ദൈവം | വായു |
| വിശാഖം | തി-തു-തെ-തൊ | സിംഹം | വയ്യങ്കത | കാകൻ | അഗ്നി | ആസുരം | ഇന്ദ്രാഗ്നി |
| അനിഴം | നാ-നീ-നു-നെ | മാൻ | ഇലഞ്ഞി | കാകൻ | അഗ്നി | ദൈവം | മിത്രൻ |
| തൃക്കേട്ട | നൊ-യാ-യി-യു | കോഴി | വെട്ടി | കോഴി | വായു | ആസുരം | ഇന്ദ്രൻ |
| മൂലം | യെ-യൊ-ബെ-ബി | ശ്വാവ് | പയിൻ | കോഴി | വായു | ആസുരം | നിരൃതി |
| പൂരാടം | ബു-ധ-ഭാ-ഢാ | കപി | വഞ്ഞി | കോഴി | വായു | മാനുഷം | ജലം |
| ഉത്രാടം | ഭെ-ബൊ-ജാ-ജി | കാള | പിലാവ് | കോഴി | വായു | മാനുഷം | വിശ്വദേവകൾ |
| തിരുവോണം | ശി-ശു-ശെ-ശൊ | വാനരൻ | എരുക്ക് | കോഴി | വായു | ദൈവം | വിഷ്ണു |
| അവിട്ടം | ഗാ-ഗി-ഗു-ഗെ | നല്പുലി | വഹ്നി | മയിൽ | ആകാശം | ആസുരം | വസുക്കൾ |
| ചതയം | ഗൊ-സാ-സി-സു | കുതിര | കടമ്പ് | മയിൽ | ആകാശം | ആസുരം | വരുണൻ |
| പൂരുരുട്ടാതി | സെ-സൊ-ട-ടി | നരൻ | തേന്മാവ് | മയിൽ | ആകാശം | മാനുഷം | അജൈകപാത്ത് |
| ഉത്രട്ടാതി | ദു-ത്ഥാ-ഝാ-ഥാ | പശു | കരിമ്പന | മയിൽ | ആകാശം | മാനുഷം | അഹിർബുധ്നി |
| രേവതി | ദെ-ദൊ-ച-ചി | കുഞ്ജരം | ഇരുപ്പ | മയിൽ | ആകാശം | ദൈവം | പൂഷാവ് |

ശാക്തേരേശേ മഹാമാതസ്സൽക്കാരുണ്യപ്രദേ ശിവേ
ദുഷ്കൃതങ്ങളടുക്കാതെ നോക്കുകെൻമാനസേ സദാ

ജഗദംബികായൈ ശ്രീ ഭദ്രകാള്യൈ നമഃ
ശിവം ഭൂയാത്.

---



